1095
# കലാകൗമുദി
സെപ്റ്റംബർ 8, 1996
വില : 7.00 രൂപ







മുഖചിത്രം - ഇ.എം.എസ്
ഫോട്ടോ - ശ്രീ. അനിൽ ഭാസ്കർ
ഡിസൈൻ - ശ്രീ. ഭട്ടതിരി



## ഒരു സങ്കീർത്തനംപോലെ

സാഹിത്യ അക്കാദമിയുടെ ചെറുകഥാക്യാമ്പിനെക്കുറിച്ച് വി.ആർ. ജ്യോതിഷ് എഴുതിയ റിപ്പോർട്ട് (കലാകൗമുദി. ലക്കം 1092) സമഗ്രവും ഏറെക്കുറെ സന്തുലിതവുമായിട്ടുണ്ട് എന്നതിൽ സന്തോഷമുണ്ട്. ക്യാമ്പിനെക്കുറിച്ച് അതർഹിക്കുന്ന പ്രാധാന്യത്തോടെ ഒരു റിപ്പോർട്ട് പ്രസിദ്ധീകരിച്ച കലാകൗമുദിക്ക് അഭിനന്ദനം. എന്റെ പ്രസംഗത്തെക്കുറിച്ച് പരാമർശിച്ചതിൽ ഒരു ഭാഗം തെറ്റിദ്ധാരണാജനകമായിപ്പോയി എന്നതിൽ ദുഃഖമുണ്ട്. പെരുമ്പടവം ശ്രീധരന്റെ 'ഒരു സങ്കീർത്തനംപോലെ' എന്ന നോവൽ സമീപകാലത്ത് മലയാളത്തിലുണ്ടായ കൃതികളിൽ ഏറ്റവും ശ്രദ്ധേയമായ ഒന്നാണ് എന്ന അഭിപ്രായക്കാരനാണ് ഞാൻ. ഒരു ജീനിയസ്സിന്റെ ജീവനം പ്രമേയമാക്കി വിജയംവരിച്ച നോവലുകൾ ലോകസാഹിത്യത്തിൽത്തന്നെ വിരളമായിരിക്കെ 'ഒരു സങ്കീർത്തനംപോലെ' എന്ന ഉദാത്തമായ കൃതിപോലും ഒരു സിനിമാതാരം വായിക്കുന്നതായി പത്രത്തിൽ കണ്ടതുകൊണ്ടു മാത്രം വാങ്ങുന്നവർ




ഇവിടെയുണ്ട് എന്നുകൂടി പറയുകയായിരുന്നു. എന്നാൽ റിപ്പോർട്ടു വായിക്കുന്നവർക്കു ഞാൻ പെരുമ്പടവത്തിന്റെ നോവലിനെ ഇകഴ്ത്തിപ്പറഞ്ഞുവെന്നേ തോന്നൂ. ഞാൻ പറഞ്ഞതിലുള്ള അവ്യക്തതമൂലം ശ്രീ. ജ്യോതിഷ് തെറ്റിദ്ധരിച്ചതാവാം. ഇപ്രകാരമൊരു തെറ്റിദ്ധാരണയ്ക്കു സാദ്ധ്യതയുണ്ടായതിൽ ഖേദിക്കുന്നു.

**വൈശാഖൻ**



## തിരുമുമ്പ് അവാർഡിനു കൃതികൾ ക്ഷണിക്കുന്നു

പ്രശസ്ത കവിയും സ്വാതന്ത്ര്യ സമരസേനാനിയുമായിരുന്ന ടി.എസ്. തിരുമുമ്പിന്റെ നാമധേയത്തിൽ സ്ഥാപിതമായ ട്രസ്റ്റ് 'തിരുമുമ്പ് അവാർഡിന്' കൃതികൾ ക്ഷണിച്ചു. 1990 ജനുവരി ഒന്നു മുതൽ 1995 ഡിസംബർ 31 വരെ പുസ്തകരൂപത്തിൽ ഒന്നാം പതിപ്പായി പ്രസിദ്ധീകരിച്ച ഏറ്റവും മികച്ച കവിതാസമാഹാരത്തിനാണ് അവാർഡ്. 3001 രൂപയും ശില്പവുമാണ് അവാർഡ്.

അവാർഡിനു പരിഗണിക്കേണ്ട കൃതികൾ എഴുത്തുകാരോ പ്രസാധകരോ മൂന്നു കോപ്പികൾ വീതം 1996 സെപ്തംബർ 30-നുമുമ്പായി വി. കുട്ടിയൻ. ജനറൽ സെക്രട്ടറി, ടി. എസ്. തിരുമുമ്പ് സ്മാരക ട്രസ്റ്റ്. പി.ഒ. മടിക്കൈ വഴി നീലേശ്വരം. 671314 എന്ന വിലാസത്തിൽ അയയ്ക്കേണ്ടതാണ്.

## പൊലീസ് പിഴച്ചാൽ

ഇ.വി. ശ്രീധരന്റെ "പൊലീസ് പിഴച്ചാൽ" എന്ന ലേഖനം (കലാകൗമുദി 1093) ഇന്നത്തെ അരക്ഷിതാവസ്ഥയെ ബോദ്ധ്യപ്പെടുത്തുന്നു. മുൻപ് നമ്മുടെ നാട്ടിലെ പൊലീസ് സമർത്ഥരായിരുന്നു: കടമകളെക്കുറിച്ചു ബോധമുള്ളവരായിരുന്നു. ഇന്ന് അവർ വയറ്റിപ്പിഴപ്പിനുവേണ്ടി "ഡ്യൂട്ടി" കഴിച്ചുകൂട്ടുന്നു. അടുത്തിടെ ഒരു പ്രഭാതത്തിൽ ശ്രീകണ്ഠേശ്വരം ക്ഷേത്രത്തിനു സമീപത്തുവച്ച് മദ്ധ്യവയസ്സു കഴിഞ്ഞ ഒരു സ്ത്രീയെ രണ്ടു തെമ്മാടികൾ പിടിച്ചുനിർത്തി മാല പറിച്ചെടുത്തു കടന്നുകളഞ്ഞ വിവരം അതുവഴിവന്ന ഫ്ളൈയിംഗ് സ്ക്വാഡിനെ ഒരാൾ അലറിവിളിച്ചു ധരിപ്പിക്കുകയുണ്ടായി. വണ്ടി നിർത്തി കാര്യം ഗ്രഹിച്ചശേഷം 'ശരി' എന്നു പറഞ്ഞിട്ട് സ്ക്വാഡ് വന്നവഴിക്കു തന്നെ പോയി.

താൻ സമൂഹത്തിന്റെ സംരക്ഷകനാണെന്നുള്ള ബോധം പൊലീസ് കൈവിട്ടിരിക്കുന്നു. ഉത്തരവാദിത്വത്തിൽനിന്നു പൊലീസ് ഒഴിഞ്ഞുമാറുന്നത് അക്ഷന്തവ്യമായ അപരാധമാണ്.

**പി.ജവഹരക്കുറുപ്പ്**
എൻ.എസ്.എസ്. കോളേജ്
ചേർത്തല.

## പൊലീസ് മാത്രം മാറുമോ?

ഇ.വി. ശ്രീധരന്റെ ലേഖനം 'പൊലീസ് പിഴച്ചാൽ' (ലക്കം 1093 ആരെയും ഉത്കണ്ഠാകുലരാക്കുന്നതാണ്. ഇതുപോലുള്ള നല്ല ലേഖനങ്ങൾ വന്നതുകൊണ്ടോ. ഒന്നോ. രണ്ടോ പൊലിസുകാർ ചെയ്യുന്ന തെമ്മാടിത്തരത്തിന്റെ പേരിൽ നാല്പതിനായിരത്തോളം വരുന്ന ഒരു സേനാവിഭാഗത്തെ മുഴുവൻ ക്രൂശിച്ചതുകൊണ്ടോ പൊലിസ് നന്നാവില്ല. നന്നാവണമെങ്കിൽ അടിസ്ഥാനപരമായ ചില മാറ്റങ്ങൾ വരുത്താൻ തന്റേടമുള്ള ഭരണാധികാരികൾ മുന്നോട്ടു വരണം. ആദ്യം വലിച്ചെറിയേണ്ടത് നിലവിലുള്ള പൊലീസ് ട്രെയിനിംഗ് സംവിധാനമാണ്. ഈ ട്രെയിനിംഗിൽ പ്രധാനമായും രണ്ടു കാര്യങ്ങളാണ് പൊലീസുകാരെ പഠിപ്പിക്കുന്നത്. പരേഡും. മേലധികാരികളെയും ഭരണാധികാരികളെയും വണങ്ങേണ്ട രീതികളും. ഇതുരണ്ടും പൊലീസുകാർ നന്നായി ചെയ്യുന്നുമുണ്ട്. ജനങ്ങളോട് എങ്ങനെ പെരുമാറണം. എന്തൊക്കെ ചെയ്യാം. അതിലുപരി എന്തൊക്കെ ചെയ്യാൻ പാടില്ല എന്നൊക്കെ പൊലീസുകാരെ പഠിപ്പിക്കേണ്ടതല്ലേ?

ക്രിമിനൽ വാസനയിൽനിന്നു പൊലീസിനെ രക്ഷിക്കാൻ ലേഖകൻ ചില നിർദ്ദേശങ്ങൾ വച്ചിരിക്കുന്നു. (1) ജീവിതാവശ്യത്തിനുള്ള സാമ്പത്തിക സുരക്ഷിതത്വം പൊലീസുകാർക്കുണ്ടായിരിക്കണം-സാമ്പത്തിക സുരക്ഷിതത്വമുള്ളവർ മാത്രം പൊലീസിൽ ചേർന്നാൽ മതിയെന്നാണോ? അല്ലെങ്കിൽ സുരക്ഷിതത്വമുണ്ടാക്കിക്കൊടുക്കേണ്ടതാരാണ്? (2) രാഷ്ട്രീയക്കാർ വച്ചുപുലർത്തുന്ന മേൽക്കോയ്മ അവസാനിപ്പിക്കണം-ഇന്ത്യയിൽ ഇനിയിതു സാദ്ധ്യമാണോ? (3) സാമ്പത്തികലാഭമുണ്ടാക്കുന്ന മറ്റു ജോലികൾ ചെയ്യാനുള്ള അവസരം പൊലീസുകാർക്കു നല്കരുത്. വേണ്ട. പക്ഷേ. ഇരുപത്തിനാലു മണിക്കൂർ ജോലിചെയ്യുന്ന അവർ പന്ത്രണ്ടു മണിക്കൂറിന്റെ ശമ്പളമെങ്കിലും ചോദിച്ചാൽ അതു തെറ്റാകുമോ?

ക്രിമിനലുകളല്ല. മറിച്ച് വിദ്യാസമ്പന്നരും ഉന്നത സാംസ്കാരിക നിലവാരമുള്ളവരുമായ ചെറുപ്പക്കാരാണ് ഇന്നു പൊലീസിലെത്തുന്ന ഭൂരിപക്ഷവും. എവിടെവച്ചാണ് അവർ വഴിതെറ്റുന്നത്? എന്തുകൊണ്ടാണ് അവരെ നന്നാക്കാൻ ആരും ശ്രമിക്കാത്തത്? ചിന്തിച്ചാൽ രസകരമായ പലതും മനസ്സിലാക്കാം. ഒന്നോർക്കുക. പത്തു പൈസ കൈക്കൂലി വാങ്ങിയാൽ താൻ ചരിത്രത്തിന്റെ ചവറ്റുകുട്ടയിലേക്കെറിയപ്പെടുമെന്ന് ഉറപ്പുള്ള മാന്യന്മാർ ഭരിക്കുന്ന രാജ്യങ്ങളിലൊക്കെ മികച്ച പൊലീസ് സംവിധാനവുമുണ്ട്.

**ബി. അജിത്കുമാർ**
മണമ്പൂർ. തിരു (ജില്ല)



# വിദേശ മലയാളിപ്രേമം



മൂന്നു തരക്കാരായാണ് മലയാളികൾ തരംതിരിക്കപ്പെട്ടിരിക്കുന്നത്. അതിൽ ഒന്ന്, നമ്മെപ്പോലെ പാവം മലയാളികൾ. "സാദാ ദോശ." പിന്നെയുള്ളത് മറുനാടൻ മലയാളികളും വിദേശ മലയാളികളും. കുറച്ചുകാലം വരെ മറുനാടൻ മലയാളികളായിരുന്നു കൂടിയ ആൾക്കാർ. വിദേശ മലയാളികൾ എത്തിയതോടെ അവരും അവർണ്ണരായി. ഗവൺമെന്റിനും, രാഷ്ട്രീയനേതാക്കൾക്കും സാംസ്കാരിക ദേവന്മാർക്കും സംഘടനകൾക്കുമെല്ലാം പഥ്യം ഇപ്പോൾ വിദേശമലയാളികളോടാണ്. അവരെ പ്രീതിപ്പെടുത്തിയാൽ വല്ലതും "തടയുമെന്നതു" കൊണ്ടാണോ ഇക്കാണുന്ന കോലാഹലമെന്നത് അനുഭവിച്ചവർക്കേ പറയാനാവൂ. ഏതായാലും അവരെ രക്ഷിച്ചേ തീരൂ എന്ന വാശിയിലാണ് എല്ലാവരും. ഗവൺമെന്റാണെങ്കിൽ വിദേശ മലയാളികൾക്കായി പുതിയൊരു വകുപ്പു തുറന്നിരിക്കയാണ്. പ്രത്യേകമായൊരു കോർപ്പറേഷനും. ഒരു മന്ത്രിയും ഉണ്ടാകാത്തത് എന്തുകൊണ്ടാണെന്ന് വ്യക്തമല്ല. അങ്ങനെ ചെയ്തിരുന്നുവെങ്കിൽ വിദേശ മലയാളികളുടെ പ്രശ്നം പഠിക്കാൻ മന്ത്രിക്കും കോർപ്പറേഷൻ അംഗങ്ങൾക്കും കൂടെക്കൂടെ വിദേശയാത്ര തരപ്പെടുത്താമായിരുന്നു. അത്രയും ദൂരം, ഈ ഗവൺമെന്റ് പോയില്ല. അടുത്ത ഗവൺമെന്റിനും. വല്ലതും ചെയ്യാൻ എന്തെങ്കിലുമൊക്കെ വേണ്ടേ?

വിദേശ മലയാളികളെ രക്ഷിക്കാൻ ഇപ്പോൾ ചെയ്തുവരുന്നത് സമ്മേളനങ്ങളും സെമിനാറുകളും നടത്തലാണ്. നാട്ടിൽ വച്ചും വിദേശങ്ങളിൽ വച്ചും. നാട്ടിൽ തുടങ്ങിയാൽ അത് വിദേശങ്ങൾ വരെ നീണ്ടുപോകുമെന്ന് ഇത്തരം ഏർപ്പാടുകളുടെ സൂത്രധാരന്മാർക്ക് നന്നായി അറിയാം. അങ്ങനെ വർഷാവർഷം വിദേശയാത്രകൾ യാതൊരു ക്ളേശവും കൂടാതെ നടക്കുമല്ലോ. മറ്റൊരു കൂട്ടർ വിദേശ മലയാളികളെ ജ്ഞാനസ്നാനം ചെയ്യിച്ച് വിശുദ്ധ മലയാളികൾ ആക്കി മാറ്റാൻ കൊണ്ടുപിടിച്ചുള്ള യത്നത്തിലാണ്. അതിന്റെ ഭാഗമായി അവരെ മലയാളം പഠിപ്പിക്കുകയാണ് ഇക്കൂട്ടർ. സെക്കന്റുകൾക്ക് ഡോളറിന്റെ വിലയുള്ളതുകൊണ്ട്. വിദേശ മലയാളികൾക്ക് അടങ്ങി ഒതുങ്ങിയിരുന്ന് മലയാളം പഠിക്കാനാവില്ലെന്ന് മനസ്സിലാക്കി മലയാളത്തെ ഗുളികപ്പരുവത്തിലാക്കി വിദേശങ്ങളിലെത്തിക്കാനാണ് അവർ വിദേശ മലയാളി സേവനം നടത്തുന്നത്. മുൻ കാലങ്ങളിൽ ഒരു സംഘടനയുടെ ലെറ്റർ പാഡും ഉണ്ടാക്കി പണപ്പിരിവിനായി ഗൾഫ് രാജ്യങ്ങളിൽ പോകുന്നത് പതിവാക്കിയ വിരുതന്മാരുണ്ടായിരുന്നു. പെറ്റുവീണ നാട്ടിൽ ജീവിക്കാൻ ഒരു മാർഗ്ഗവുമില്ലാതെ വന്നപ്പോൾ, ക്ളേശപ്പെട്ട് അക്കരെയെത്തിയവർ, നാട്ടിൽ നിന്നും എത്തുന്നവരെ കൈതുറന്ന് സഹായിച്ചിരുന്നു. പക്ഷേ അതൊരു പതിവായതോടെ അത്തരം പിരിവ് വറ്റിയിരിക്കുകയാണ്. എങ്കിലും രാഷ്ട്രീയ നേതാക്കൾ അതിൽ നിന്ന് ഇനിയും പാടേ പിന്മാറിയിട്ടില്ല. ഗൾഫ് രാജ്യങ്ങൾ വിട്ട് ഇപ്പോൾ എല്ലാവർക്കും നോട്ടം പറുദീസയായ അമേരിക്കയാണ്. എത്രയെത്ര സമ്മേളനങ്ങൾ! എന്തെല്ലാം സംഗമങ്ങൾ! അങ്കിൾ സാമിന്റെ കൃപാകടാക്ഷം കൊണ്ട് മലയാളത്തെ രക്ഷപ്പെടുത്തിയേ അടങ്ങൂവെന്നാണ് പലരും. സ്വന്തം വീട്ടിൽ . മലയാളത്തെ കീറക്കടലാസ്സിൽ പൊതിഞ്ഞ് ചവറ്റുകുട്ടയിൽ നിക്ഷേപിച്ചവരാണ് മലയാളത്തെയും അതുവഴി മലയാളികളുടെ സംസ്കാരത്തെയും രക്ഷിക്കാൻ കച്ചകെട്ടിയിറങ്ങിയിരിക്കുന്നതെന്നാണ് രസകരമായ കാര്യം. എന്തുചെയ്യാം! കലികാലമല്ലേ? സുഖ്റാമിനെപ്പോലുള്ളവർ നമ്മുടെ നേതാക്കന്മാരാകുന്ന കാലമല്ലേ. സഹിക്കുക തന്നെ.

**-രാഷ്ട്രീയലേഖകൻ**



എം. പി.നാരായണപിള്ള

# ഒരു ദേശീയ അപഖ്യാതി

സഖാവ് വയലാർരവി വായിച്ചറിയാൻ,

താങ്കളെപ്പറ്റി ഒരപഖ്യാതി അടുത്ത കാലത്ത് ഇന്ത്യയിലെ പ്രമുഖ ദിനപ്പത്രങ്ങളിലൊക്കെ അച്ചടിച്ചുവന്നിരുന്നു. വിദേശമാദ്ധ്യമങ്ങളെ ഇന്ത്യയിൽ കടത്താൻ അനുവദിക്കാതെ നമ്മുടെ ചാരിത്ര്യം കാത്തുസൂക്ഷിക്കുന്നതിന്റെ മുന്നണിപ്പടയാളിയാണ് താങ്കളെന്നും മറ്റും.

മറ്റേതെങ്കിലും ഒരു നേതാവിന്റെ പുറത്തായിരുന്നു ഈ ആരോപണം വന്നതെങ്കിൽ ഒരുമാതിരിപ്പെട്ടവരാരും ശ്രദ്ധിക്കില്ലായിരുന്നു. താങ്കളുടെ കേസ് വ്യത്യസ്തമാണ്.

വിഷയത്തിലേക്ക് വരുന്നതിന് മുമ്പൊരു സംശയം.

വല്ലപ്പോഴുമൊക്കെ സാറ് വീട്ടിൽ പോകാറില്ലേ? എന്നെങ്കിലും ഈ വിഷയത്തിൽ ഭാര്യയുടെ അഭിപ്രായം തിരക്കിയിട്ടുണ്ടോ? കെ. പി. സി.സി. പ്രസിഡന്റിന്റെ ഭാര്യ എന്ന നിലക്കുള്ള അഭിപ്രായമല്ല; ഒരു എഴുത്തുകാരി എന്ന നിലക്കുള്ള അഭിപ്രായം?

വിദേശമാദ്ധ്യമങ്ങൾ ഇന്ത്യയിൽ അച്ചടിക്കുന്നതുകൊണ്ട് ഗുണം കിട്ടാൻ പോകുന്നതാർക്കാണ്? ദോഷമാർക്കാണ്?

വിദേശമാദ്ധ്യമങ്ങളുടെ ഉടമസ്ഥൻമാർക്ക് ഗുണവും സ്വദേശമാദ്ധ്യമ മുതലാളിമാർക്ക് ദോഷവും എന്നത് പറയാതെ തന്നെയറിയാം.

"മാദ്ധ്യമം" എന്ന വാക്കുകൊണ്ട് ഉദ്ദേശിക്കുന്നത് പി.സി. ചാക്കോ 'വിക്ഷണം' നടത്തുന്നതോ എം. വി. ആർ. 'മലയാളമണ്ണ്' നടത്തുന്നതോ അല്ല. ഒരഭിപ്രായം പ്രചരിപ്പിക്കുക എന്ന ലക്ഷ്യത്തിൽ നടത്തുന്ന പത്രമാസികകൾ ഒന്നുമല്ല, വ്യാപാരാടിസ്ഥാനത്തിൽ ഉല്പാദിപ്പിക്കുന്ന 'കൺസ്യൂമർ പ്രോഡക്ട്സ്' ആണ്. അതായത് വലിയ പ്രസിദ്ധീകരണ കമ്പനികളും അവരിറക്കുന്ന പത്രമാസികകളും ഇത്തരം കമ്പനികളുടെ ഉടമസ്ഥാവകാശം നാട്ടുകാർക്കായാലെന്ത്? പരദേശികൾക്കായാലെന്ത്? പാകിസ്ഥാനികൾക്കായാലെന്ത്? ഉടമസ്ഥൻ മാറിയാൽ സ്വഭാവം മാറുമോ?

ലക്ഷ്യം കാശുണ്ടാക്കലാണെങ്കിൽ മാറില്ല. പിന്നെ പുണ്യം കിട്ടാനായി പത്രം നടത്തുന്ന ഒരു മുതലാളിയെയും ഒരമ്മയും ഇതുവരെ പെറ്റതായറിവില്ല.

ഒരു പ്രസിദ്ധീകരണം ലാഭമാകണമെങ്കിൽ അതു മനുഷ്യർ വായിക്കണം. " നല്ല പത്രം" നോക്കിയല്ല മനുഷ്യർ വാങ്ങുന്നതും വായിക്കുന്നതും. അവരുടെ " മനസിനിണങ്ങിയ പത്രമാണ് വാങ്ങുക.

മലയാള മനോരമയുടെ ചീഫ് എഡിറ്റർ കെ.എം. മാത്യു നാളെ മനംമാറ്റം വന്ന് മാർക്സിസ്റ്റുകാരനായി എന്നിരിക്കട്ടെ. എന്നിട്ടദ്ദേഹം ദേശാഭിമാനിക്കും ചിന്തക്കും ഇടയ്ക്കുള്ള ഒരു എഡിറ്റോറിയൽ പോളിസി സർവശക്തിയുമുപയോഗിച്ച് മനോരമയിൽ നടപ്പിലാക്കിയാലോ?

പത്രം പൂട്ടില്ല; പക്ഷെ സർക്കുലേഷൻ ചുരുങ്ങിയത് എഴുപതുശതമാനം കുറയും.

ഞാൻ ഇതെഴുതുന്ന കലാകൗമുദി വാരിക താങ്കളുടെ പാർട്ടിയുടെ ലൈൻ നഖശിഖാന്തം പിന്താങ്ങാൻ തുടങ്ങിയാലോ? സർക്കുലേഷൻ അറുപത്തഞ്ചുശതമാനം നഷ്ടപ്പെടും.

കാരണം. ഒരു കൺസ്യൂമർ പ്രോഡക്ട് എന്നതിനോടൊപ്പം വായനക്കാരിൽ ഒരു വിഭാഗത്തിന്റെ മനസിനിണങ്ങി അവർക്കിടയിൽ ഒരു നിയോജക മണ്ഡലമുണ്ടാക്കുന്ന പണികൂടി പത്രമാസികകൾക്കുണ്ട്.

എല്ലാ പത്രമുതലാളിമാർക്കുമിതറിയാം. അതുകൊണ്ടുതന്നെയാണ് ഒരു രാഷ്ട്രീയവുമില്ലാത്ത ഏതെങ്കിലുമൊരു വർഗം നമ്മുടെ നാട്ടിലുണ്ടെങ്കിൽ അത് പത്രമുതലാളിമാരായിരിക്കുന്നത്.

വിദേശമാദ്ധ്യമങ്ങൾ വന്നാലും ഈ അടിസ്ഥാന സങ്കല്പത്തിന് മാറ്റമില്ല. മനോരമയോ കലാകൗമുദിയോ റൂപർട്ട് മർദോക്ക് വാങ്ങിയാൽ അയാൾ ഇതേ നയം തന്നെ തുടരും. കാരണം, പത്രത്തിന്റെ നയം മുതലാളിയുടെയോ പത്രാധിപരുടേയോ അല്ല. വർഷങ്ങൾകൊണ്ട് സ്വയം ഉരുത്തിരിഞ്ഞുവരുന്ന ഒരു സംസ്കാരമാണത്.

ഇതംഗീകരിക്കാത്തിടത്തോളം കാലം ഒരു വിദേശമാദ്ധ്യമത്തിനും ഇവിടെ വന്ന് രക്ഷപ്പെടാൻ പറ്റില്ല. ഇതംഗീകരിച്ചാൽ വിദേശിയും സ്വദേശിയും തമ്മിലുള്ള വ്യത്യാസം അന്നുതീരില്ലേ?

അതായത് വിദേശമാദ്ധ്യമങ്ങളെ വായനക്കാർ പേടിക്കേണ്ട. അവർക്കല്പം ഗുണവുമുണ്ട്. സ്വദേശിമാദ്ധ്യമങ്ങൾ പേടിക്കും. പേടിച്ചാലവർ ശുഷ്കാന്തിയോടെ ജോലിചെയ്യാൻ തുടങ്ങും. അക്കാരണം കൊണ്ടുമാത്രം ചിലതൊക്കെ രക്ഷപ്പെട്ടുകൂടെന്നില്ല. വായനക്കാർക്ക് " ചോയ്സ്" വർദ്ധിക്കുന്നതെപ്പോഴും നല്ലതാണ്.

വായനക്കാരെക്കാൾ ഇതു ഗുണം ചെയ്യുന്ന വേറൊരു വിഭാഗമുണ്ട്. പത്രപ്രവർത്തകരും പത്രത്തിലെഴുതുന്നവരും. (താങ്കൾ എഴുത്തുകാരിയായ ഭാര്യയോട് അഭിപ്രായം ചോദിച്ചോ എന്ന് ആദ്യമേ തിരക്കിയത് ഈ പശ്ചാത്തലത്തിലാണ്)

പത്രത്തിലച്ചടിക്കുന്നതും വായനക്കാർ കാശുകൊടുത്തുവാങ്ങുന്നതുമായ " എഡിറ്റോറിയൽ ചരക്കിന് മൊത്തം വിറ്റുവരവിന്റെ പതിനഞ്ച് ശതമാനം ചിലവാക്കുന്ന ഒരു ഫോർമുലയാണ് ആഗോളതലത്തിൽ പാലിക്കുന്നത്. (ഒരു മൂലപശുക്കിടാവിന്, ഒരു മൂല ബ്രാഹ്മണന്, ഒരു മൂല വീട്ടുടമസ്ഥന് എന്ന് പണ്ടാരൻ മ്ളാവേലി വായിച്ച് പഠിപ്പിക്കുന്ന നീതിസാരം പോലെ)

ഇന്ത്യയിൽ ഏറ്റവുമധികം വിറ്റുവരവുള്ള പത്ത് മാദ്ധ്യമക്കമ്പനികൾ എടുക്കുക. അതിലേതെങ്കിലുമൊന്ന് മൊത്തം വിറ്റുവരവിന്റെ പതിനഞ്ചുശതമാനം എഡിറ്റോറിയൽ എക്സ്പെൻസ് (അതായത് പത്രാധിപർമുതൽ പ്രൂഫ്റീഡർ വരെയുള്ളവരുടെ ശമ്പളം, യാത്രപ്പടി തൊട്ട് പത്രത്തിലെഴുതുന്നവർക്ക് കൊടുക്കുന്ന പ്രതിഫലം വരെ) എന്ന ഇനത്തിന് മാറ്റിവയ്ക്കുന്നുണ്ടോ? ഒരു പാർലമെന്റ് മെമ്പറെന്ന നിലയ്ക്ക് നിഷ്പ്രയാസം താങ്കൾക്കീ വിവരം കിട്ടും.

വിദേശ മാധ്യമങ്ങളെ ഇന്ത്യയിൽ വരുത്തുന്നതിന് നമുക്കുള്ള കേസിന്റെ ഒന്നാമത്തെ വാദമുഖം ഇതുതന്നെയാണ്. വെറും ന്യൂസ്പ്രിന്റ് പത്രമായി മാറുമ്പോൾ കിലോ കണക്കിനുള്ള വില പതിനെട്ടുരൂപയിൽ നിന്ന് മൂന്നു രൂപയായി കുറയുകയല്ലേ ഇതിന് വിലയുണ്ടാകുന്നത് അകത്തച്ചടിച്ചിരിക്കുന്ന കാര്യങ്ങളാണ്. അത് മനുഷ്യർ വായിക്കുന്നതുകൊണ്ട് കിലോയ്ക്ക് നാല്പതും അമ്പതും രൂപയ്ക്ക് പത്രമാസികകൾ കച്ചവടമാക്കാൻ പറ്റുന്നു.

മനുഷ്യർ വായിക്കുന്ന സാധനം പടച്ചുണ്ടാക്കുന്ന പത്രപ്രവർത്തകർക്കും എഴുത്തുകാർക്കും ന്യായമായ പ്രതിഫലം കൊടുക്കുന്ന കാര്യത്തിൽ താങ്കൾ "സംരക്ഷിക്കുന്ന" ഇന്ത്യയിലെ പത്രമുതലാളിമാർക്ക് പ്രാണസങ്കടമാണ്. അതാണ് എഴുത്തുകാരിയായ മേഴ്സിരവിയുടെ താല്പര്യം കൂടി കണക്കിലെടുത്തിട്ട് താങ്കൾ ദേശസ്നേഹം പ്രോൽസാഹിപ്പിച്ചാൽ മതിയെന്നപേക്ഷിക്കുന്നത്.

ഗുജറാത്തിലെ വലിയൊരു പത്രസ്ഥാപനത്തിന്റെ കഥ എനിക്കറിയാം.

(ശേഷം 65-ാം പേജിൽ)





വി.ആർ. ജ്യോതിഷ്



ഇ.എം.എസ്.നമ്പൂതിരിപ്പാട്

# ഈ പങ്കാളിത്തം പുതിയ ചുവടുവയ്പ്പ്

ജനകീയാസൂത്രണത്തിലൂടെ കേരളത്തിന്റെ സാമ്പത്തികമുഖം മാറ്റിയെടുക്കാൻ സാധിക്കുമെന്ന് ഇ.എം.എസ് വിശ്വസിക്കുന്നു. ജനപങ്കാളിത്തത്തിന്റെ ജനകീയശക്തിയാണിവിടെ മൂലധനം. 1957-ലെ ഭൂപരിഷ്കരണനിയമത്തിനുശേഷം കേരളം മറ്റൊരു പരീക്ഷണത്തിനു തയ്യാറെടുക്കുകയാണ്. ഒമ്പതാം പഞ്ചവത്സരപദ്ധതി ജനകീയപദ്ധതിയായി പ്രഖ്യാപിച്ച് അധികാരവികേന്ദ്രീകരണത്തിലൂടെ സമൂലമായ മാറ്റം പ്രതീക്ഷിക്കുകയാണ് കേരളത്തിലെ ഇടതുപക്ഷഗവൺമെന്റ്. ഈ പുതിയ ജനകീയപ്രക്രിയയെക്കുറിച്ച് ഇടതുപക്ഷപ്രസ്ഥാനത്തിന്റെ രാഷ്ട്രീയാചാര്യനായ ഇ.എം.എസ് സംസാരിക്കുന്നു

ഇ.എം.എസ് വായനശാലയിൽ ധ്യാനനിരതനാവുമ്പോൾ പുതിയൊരു പുരോഗമനാശയത്തിന്റെ ഉദ്ഭവമായി. അതു പിന്നെ ചരിത്രമായി ചരിത്രപുസ്തകത്തിൽ സ്ഥാനം പിടിക്കും എന്നത് ചരിത്രം. 1957-ലെ ഭൂപരിഷ്കരണ നിയമം മാറ്റിമറിച്ചത് സമൂഹത്തിന്റെ ഗതി. ചിന്തയിലെ ആ സജീവത തന്നെ ഇ.എം.എസ്സിന് ഇന്നുമുണ്ട്. ഏറെ വിചാരങ്ങൾക്കും. വിവാദങ്ങൾക്കും കാരണമായി ആ ചിന്തകൾ പതിറ്റാണ്ടുകൾ പിന്നിടുന്നു.

ഗാന്ധാരി അമ്മൻകോവിൽ റോഡിലെ ഇ.എം.എസ്സിന്റെ വസതിയിലെത്തിയാൽ സ്വീകരണമുറിയുടെ ആഡംബരമല്ല വായനശാലയുടെ പൗരാണികതയാണ് നമ്മെ സ്വാഗതം ചെയ്യുക. ആഡംബരവും ഔപചാരികതയും ഇ.എം.എസ്സിനെ സംബന്ധിച്ച് പുസ്തകങ്ങൾ മാത്രമാണ്. ഒരു ദിവസത്തിന്റെ മുക്കാൽ പങ്കും അദ്ദേഹമിപ്പോൾ വായനശാലയിൽ ചെലവഴിക്കുന്നു.

അധികാര വികേന്ദ്രീകരണവും ഒമ്പതാം പദ്ധതിയുമാണ് ഇ.എം.എസ്സുമായി സംസാരിക്കാനുണ്ടായിരുന്ന വിഷയം. കേരളത്തിന്റെ രാഷ്ട്രീയ രംഗത്തും, സാമൂഹിക രംഗത്തും ഇന്ന് ഏറെ ചർച്ച ചെയ്യുന്ന ജനകീയ പങ്കാളിത്തത്തോടെയുള്ള ആസൂത്രണ പദ്ധതിയുടെ സൂത്രധാരൻ ഇ.എം.എസ്സാണ്. ഭൂപരിഷ്കരണ നിയമത്തിനു ശേഷം സാമൂഹികമായി ഏറെ ചലനങ്ങൾ പ്രതീക്ഷിക്കുന്ന ഒമ്പതാം പദ്ധതിയെക്കുറിച്ച് അദ്ദേഹം സംസാരിച്ചു: വായിച്ചുകൊണ്ടിരുന്ന 'മൂലധനം' മടക്കിവച്ച്.

ചോദ്യം: ഇന്ത്യയിലും പ്രത്യേകിച്ച് കേരളത്തിലും സ്വാതന്ത്ര്യാനന്തരം ഒമ്പതാം പദ്ധതിപോലുള്ള ഒരു ജനകീയ സംരംഭം ഉണ്ടാകാത്തതിന്റെ ചരിത്രപരമായ കാരണങ്ങൾ ഒന്ന് വിശദീകരിക്കാമോ?

ഇ.എം.എസ്: ഇതേവരെ കേന്ദ്രീകൃ

തമായ അഖിലേന്ത്യാ ഭരണത്തിൻകീഴിലാണ് ആസൂത്രണം നടന്നിരുന്നത്. ജനപങ്കാളിത്തത്തോടെ പദ്ധതി നടപ്പിലാക്കുക എന്നത് കടലാസിൽ മാത്രം കിടക്കുകയായിരുന്നു. യഥാർത്ഥത്തിൽ കേന്ദ്രഗവൺമെന്റും പ്ലാനിംഗ് കമ്മിഷനും അവയുടെ സംസ്ഥാന പതിപ്പുകളും ഗ്രാമപ്രദേശങ്ങളുടെയും പട്ടണങ്ങളുടെയും മേൽ വികസന പദ്ധതി അടിച്ചേല്പിക്കുകയായിരുന്നു. ചരിത്രത്തിൽ ആദ്യമായാണ് വികേന്ദ്രീകരണത്തോട് പ്രതിജ്ഞാബദ്ധമായ ഒരു കേന്ദ്രഗവൺമെന്റ് വരുന്നത്. അതേ അവസരത്തിൽ കേരളത്തിൽ ഇടതുപക്ഷ ജനാധിപത്യ മുന്നണിക്ക് ഒരു ഉറച്ച ഭരണത്തിനുള്ള സാഹചര്യം രൂപപ്പെട്ടിരിക്കുന്നു. അധികാര വികേന്ദ്രീകരണം യാഥാർത്ഥ്യമാകുന്നതിനുള്ള പൊതു പശ്ചാത്തലമാണിത്.

ചോദ്യം: അധികാര വികേന്ദ്രീകരണത്തിന്റെ ഫലമായി പ്രതീക്ഷിക്കുന്ന സാമൂഹികമായ മാറ്റങ്ങൾ എന്തൊക്കെയാണ്?

ഇ.എം.എസ്: പഞ്ചായത്തുകൾ, നഗരസഭകൾ തുടങ്ങിയ ഔദ്യോഗിക സ്ഥാപനങ്ങൾക്കു പുറമേ വർഗ്ഗ ബഹുജനസംഘടനകൾ. സാമൂഹിക സാംസ്കാരിക പ്രസ്ഥാനങ്ങൾ. വ്യക്തികളായ ബുദ്ധിജീവികളും. ദേശസ്നേഹികളും എന്നിവരെല്ലാം സാമ്പത്തികോല്പാദനത്തെ ആസ്പദമാക്കിയ ആസൂത്രണത്തിൽ സജീവമായി പങ്കുകൊള്ളുന്നത് കേരളീയ സമൂഹത്തെയാകെ മാറ്റിത്തീർക്കും.

ചോദ്യം: 1957-ലെ ഭൂപരിഷ്കരണ നിയമത്തോടാണ് പലരും ഒൻപതാം പദ്ധതിയെ സാദൃശ്യപ്പെടുത്തുന്നത്. യഥാർത്ഥത്തിൽ അതുപോലൊരു സാമൂഹിക മാറ്റത്തിന് ഒമ്പതാം പദ്ധതി കാരണമാവുമോ?

ഇ.എം.എസ്: ചോദ്യത്തിൽ ഉന്നയിച്ചതുപോലെ 1957-ലെ ഭൂപരിഷ്കരണ നിയമവും. ഇന്നത്തെ ജനകീയാസൂത്രണ പരിപാടിയും തമ്മിൽ സാദൃശ്യമുണ്ട്. രണ്ടും കേരളത്തിലെ ജനലക്ഷങ്ങളെ സാമൂഹിക രാഷ്ട്രീയ രംഗത്തേക്ക് ഇറക്കുകയും സജീവമാക്കുകയും ചെയ്യുന്നു. പക്ഷേ രണ്ടും തമ്മിൽ കാര്യമായ വ്യത്യാസമുണ്ട്. 1957-ലെ ഭൂപരിഷ്കരണ നിയമം ഗ്രാമീണ ദരിദ്രരുടെ മേലുള്ള ചൂഷണം അവസാനിപ്പിക്കുകയായിരുന്നു. അതുകൊണ്ട് കേരളീയ സമൂഹത്തിന്റെ മേൽത്തട്ടിലുള്ള ഒരു വിഭാഗം അതിന് എതിരായിരുന്നു. ഇന്നത്തെ ജനകീയാസൂത്രണമാകട്ടെ സമൂഹത്തിന്റെ മേൽത്തട്ടിലുള്ളവരുടെപോലും വരുമാനം വർദ്ധിപ്പിക്കാൻ സഹായിക്കുന്നു. അതായത് 1957-ലെ ഭൂപരിഷ്കരണ നിയമം ചെയ്തതുപോലെ ഭൂവുടമകളും ജനസാമാന്യവും തമ്മിലുള്ള സംഘർഷം വർദ്ധിപ്പിക്കുന്നതിനു പകരം കേരളത്തിലെ എല്ലാ ജനവിഭാഗങ്ങളെയും യോജിപ്പിക്കുന്ന ഒരു പ്രസ്ഥാനമാണിത്.

ചോദ്യം: അധികാര വികേന്ദ്രീകരണം അഴിമതിയെ താഴെത്തട്ടിൽ എത്തിക്കുമെന്ന് ഈ പദ്ധതിയെ വിമർശിക്കുന്നവർ പറയുന്നു. ഇത് എത്രത്തോളം ശരിയാണ്? അഥവാ അങ്ങനെ അഴിമതി കണ്ടെത്തുകയാണെങ്കിൽ അതിനെ എങ്ങനെ നേരിടും?

ഇ.എം.എസ്: അഴിമതി താഴേത്തട്ടിലില്ല എന്നാണ് ഈ വിമർശകർ കരുതുന്നതെങ്കിൽ അവർ പറയുന്നത് ശരിയല്ല. അധികാര വികേന്ദ്രീകരണം കൊണ്ട് അഴിമതി താഴോട്ടു പോവുകയല്ല. അഴിമതിക്കെതിരായ ജനകീയ ശക്തികളെ ബലപ്പെടുത്തുകയാണു ചെയ്യുക. ജനലക്ഷങ്ങളുടെ സംഘടിത പ്രവർത്തനങ്ങളിലൂടെ മാത്രമേ അഴിമതി ദൂരീകരിക്കാൻ കഴിയുകയുള്ളൂ എന്നതിന് അഴിമതി വിരുദ്ധ ഔദ്യോഗിക സംഘടനയായ സി.ബി.ഐക്കെതിരേ സുപ്രീം കോടതി എടുത്ത നടപടികൾ തന്നെ ഉദാഹരണമാണ്. ഗവൺമെന്റ് തലത്തിലുള്ള നടപടികളിലൂടെ അഴിമതി ദൂരീകരിക്കാമെന്നത് ചില ശുദ്ധാത്മാക്കളുടെ സ്വപ്നം മാത്രമാണ്.



ചോദ്യം: 'ഗ്രാമസ്വരാജ്' ഗാന്ധിജിയുടെ സ്വപ്നമായിരുന്നല്ലോ? അത്തരമൊരു സങ്കല്പം തന്നെയാണോ ഒമ്പതാം പദ്ധതിയുടെ കാര്യത്തിൽ ഇടതുമുന്നണിക്കുള്ളത്?

ഇ.എം.എസ്: ഗാന്ധിജിയുടെ സ്വപ്നമായിരുന്ന ഗ്രാമസ്വരാജ് ചൂഷക. ചൂഷിത വർഗ്ഗങ്ങൾ തമ്മിലുള്ള സഹകരണത്തെ ആസ്പദമാക്കിയുള്ളതായിരുന്നു. കേരളത്തിലെ ഇന്നത്തെ ജനകീയാസൂത്രണമാകട്ടെ ചൂഷിത വർഗ്ഗങ്ങളെ സംഘടിപ്പിച്ച് അണിനിരത്തിക്കൊണ്ട് നടത്തുന്ന ഒരു പ്രസ്ഥാനമാണ്.

ചോദ്യം: ബി.ജെ.പി. ആർ.എസ്.എസ് പ്രസ്ഥാനങ്ങൾ ഉയർത്തിപ്പിടിക്കുന്ന 'ഗാന്ധിയൻ സോഷ്യലിസം' കേരളത്തിലെ ഒമ്പതാം പദ്ധതിയുമായി ഏതെങ്കിലും തരത്തിൽ ബന്ധപ്പെടുന്നുണ്ടോ?

ഇ.എം.എസ്: "ഗാന്ധിയൻ സോഷ്യലിസ"മെന്നത് വെറുമൊരു തട്ടിപ്പാണ്. അതുമായി കേരളത്തിലെ ഒമ്പതാം പദ്ധതിയെ ബന്ധപ്പെടുത്തുന്നത് അസംബന്ധമാണ്.

ചോദ്യം: ഒമ്പതാം പദ്ധതിയുടെ ജനകീയ പങ്കാളിത്തം ഉല്പാദന മേഖലയെ എങ്ങനെയാവും ത്വരിതപ്പെടുത്തുന്നത്?

ഇ.എം.എസ്: ഉല്പാദന പ്രക്രിയയിൽ പ്രായോഗികാനുഭവങ്ങളുള്ള ദരിദ്ര ജനവിഭാഗങ്ങളെയും, ആ പ്രക്രിയയുടെ ശാസ്ത്രീയവും വൈജ്ഞാനികവും സാങ്കേതികവുമായ വശങ്ങളെക്കുറിച്ച് അറിവുള്ള വിദഗ്ദ്ധരെയും, തമ്മിൽ ബന്ധപ്പെടുത്തലാണ് ജനകീയാസൂത്രണത്തിന്റെ കാതലായ ഭാഗം. അത് ഉല്പാദന മേഖലയെ തീർച്ചയായും ത്വരിതപ്പെടുത്തും.

ചോദ്യം: നിലവിലുള്ള പഞ്ചായത്ത്. മുനിസിപ്പൽ നിയമം അധികാര വികേന്ദ്രീകരണത്തിന് തടസ്സം നിൽക്കുന്നതായി പരാതിയുണ്ട്. ഇത് ഒമ്പതാം പദ്ധതിയെ എങ്ങനെയെങ്കിലും ബാധിക്കുമോ?

ഇ.എം.എസ്: നിലവിലുള്ള നിയമങ്ങൾ അധികാരം വികേന്ദ്രീകരിക്കുന്നതിനു പകരം തിരുവനന്തപുരത്തെ സെക്രട്ടേറിയറ്റിൽ കേന്ദ്രീകരിക്കുകയാണു ചെയ്യുന്നത്. അതു മാറ്റി യഥാർത്ഥവും, ജനാധിപത്യപരവുമായ വികേന്ദ്രീകരണം നടപ്പിൽ വരുത്തുന്നതിന് രണ്ടു നിയമങ്ങളിലും മൗലികമായ ഭേദഗതികൾ വരുത്തേണ്ടതുണ്ട്. അതിന് സമയമെടുക്കുമെന്നതിനാൽ ഉടനെ ചെയ്യേണ്ട ചില കാര്യങ്ങൾ സെൻ കമ്മിറ്റി നിർദ്ദേശിച്ചിട്ടുണ്ട്. അത് സൂക്ഷ്മമായി പഠിച്ച് കഴിയുന്നത്ര വേഗത്തിൽ നടപ്പിലാക്കുമെന്ന് മുഖ്യമന്ത്രി പ്രഖ്യാപിച്ചിട്ടുമുണ്ട്. അപ്പോൾ ഇന്നുള്ള കുറവുകൾ പരിഹരിക്കപ്പെടുമെന്നാണ് എന്റെ വിശ്വാസം.

ചോദ്യം: ഒൻപതാം പദ്ധതിയുടെ ജനകീയ പങ്കാളിത്തത്തിൽ പ്രതിപക്ഷ നേതാവ് എ.കെ. ആന്റണി സഹകരിക്കുകയും, വയലാർ രവിയെപ്പോലുള്ളവർ ഈ പദ്ധതിയെ വിമർശിക്കുകയും ചെയ്യുന്നു. ഈ പ്രതിപക്ഷ സമീപനം ഇടതുമുന്നണി എങ്ങനെ നോക്കിക്കാണുന്നു?

ഇ.എം.എസ്: പ്രതിപക്ഷ നേതാക്കൾ വിമർശിക്കുന്ന അവസരത്തിൽത്തന്നെ ഈ പരിപാടിയുമായി സഹകരിക്കുന്നുണ്ട്. ആ സഹകരണം ശക്തിപ്പെടുത്തുകയും. ഇരുകൂട്ടർക്കും സ്വീകാര്യമായ ഭേദഗതികൾ നടപ്പിൽ വരുത്തുകയും ചെയ്യാനാണ് ഇന്നു ശ്രമിക്കേണ്ടത്.

ചോദ്യം: കേരളത്തിന്റെ വികസന കാര്യത്തിൽ രാഷ്ട്രീയം കലർത്തരുതെന്ന് അങ്ങ് കുറേക്കാലമായി ആവശ്യപ്പെടുന്നു. 'കഴിഞ്ഞ രണ്ടുതവണ മുഖ്യമന്ത്രിയായിരുന്നപ്പോഴും വികസന കാര്യത്തിൽ രാഷ്ട്രീയം പാടില്ലെന്ന' തന്റെ നിലപാട് ഇപ്പോൾ പ്രാവർത്തികമാകുന്നതായി എ.കെ. ആന്റണി പറയുന്നു. ഇത് കേരളത്തിൽ ആരോഗ്യപരമായ പുതിയൊരു വികസന സംസ്കാരം രൂപപ്പെടുത്തും എന്ന് കരുതുന്നുണ്ടോ?

ഇ.എം.എസ്: പഴയ കാര്യങ്ങളിലേക്കു പോകാതെ ഇന്നത്തെ സ്ഥിതി വച്ച് വികേന്ദ്രീകൃതമായ വികസന പ്രവർത്തനം ജാതി, മത കക്ഷി പരിഗണനകൾക്ക് അതീതമായി നടപ്പിൽ വരുത്താൻ

(ശേഷം 51-ാം പേജിൽ)



# ഭദ്രദീപം തെളിഞ്ഞ ജനകീയ യജ്ഞം

സ്റ്റാഫ് ലേഖകൻ



**ഈ** ചിങ്ങപ്പുലരിയിൽ കേരളം മറ്റൊരു പരീക്ഷണത്തിനു തുടക്കമിട്ടു. അധികാര വികേന്ദ്രീകരണവും, ജനകീയാസൂത്രണവും മുൻനിർത്തി ഒമ്പതാം പഞ്ചവത്സര പദ്ധതി ജനകീയ പദ്ധതിയായി പ്രഖ്യാപിച്ച കേരള സർക്കാർ 'ജനകീയ ആസൂത്രണ പ്രസ്ഥാന'ത്തിന് ഇന്ത്യയിൽ ആദ്യമായി രൂപം നല്കി. കേരള യൂണിവേഴ്സിറ്റി സെനറ്റ് ഹാളിൽ കേരളത്തിന്റെ ആദ്യത്തെ മുഖ്യമന്ത്രി ഇ.എം.എസ്. നമ്പൂതിരിപ്പാടും ഇപ്പോഴത്തെ മുഖ്യമന്ത്രി ഇ.കെ. നായനാരും പ്രതിപക്ഷ നേതാവ് എ.കെ. ആന്റണിയും ചേർന്ന് ഭദ്രദീപം തെളിയിച്ചതോടെ ജനകീയ ആസൂത്രണ യജ്ഞത്തിനു തുടക്കം കുറിച്ചു.

കേന്ദ്രീകൃതമായ ഒരു ആസൂത്രണസ്വഭാവമാണ് സ്വതന്ത്ര ഇന്ത്യ പിന്തുടരുന്നത്. കഴിഞ്ഞ എട്ടു പഞ്ചവത്സര പദ്ധതികളിലും ഈ കേന്ദ്രീകൃത ആസൂത്രണ വ്യവസ്ഥ പ്രകടമായിരുന്നു. അതുകൊണ്ടുതന്നെ ഡൽഹിയിൽ കേന്ദ്രീകരിക്കപ്പെട്ട അധികാരവും, ആസൂത്രണവും ഒന്നിലേറെ കടമ്പകൾ കടന്ന് സംസ്ഥാന തലസ്ഥാനങ്ങളിലെത്തുകയും. അവിടെനിന്നു വിവിധ വകുപ്പുകളിലേക്കും പദ്ധതിപ്രദേശങ്ങളിലേക്കും എത്തുകയുമായിരുന്നു പതിവ്. ഇതു ജനകീയാവശ്യത്തിന് അനുസൃതമോ, പദ്ധതിപ്രദേശത്തിന്റെ ഭൂമിശാസ്ത്രത്തിനു യോജിച്ചതോ ആയിരുന്നില്ല. മാത്രമല്ല. ഒരു പ്രദേശത്തെ പ്രകൃതിവിഭവങ്ങളുടെ ലഭ്യതയെയോ. അവയുടെ വിനിയോഗ സാദ്ധ്യതയെയോ കണക്കിലെടുക്കാതെ പരസ്പരബന്ധമില്ലാത്ത സർക്കാർ വകുപ്പുകളാണ് പദ്ധതികൾ ആസൂത്രണം ചെയ്തുകൊണ്ടിരുന്നത്. അങ്ങനെ ജനങ്ങളിൽനിന്നും അന്യവൽക്കരിക്കപ്പെട്ട ആസൂത്രണപദ്ധതി പ്രാദേശിക വിഭവസമാഹരണസാദ്ധ്യതകളെ ഇല്ലാതാക്കുകയും പദ്ധതിനടത്തിപ്പിന്റെ ഗതിയെ പിന്നോക്കം വലിക്കുകയും ചെയ്തു.

ഈ പ്രത്യേക സാഹചര്യത്തിലാണ് ത്രിതല പഞ്ചായത്തിനു ഭരണഘടനയുടെ 73. 74 ഭേദഗതികൾ കേന്ദ്ര ഗവൺമെന്റ് കൊണ്ടുവന്നത്. ജവഹർലാൽ നെഹ്റുവിന്റെ കാലം മുതൽക്കുതന്നെ സജീവമായിരുന്ന ത്രിതല പഞ്ചായത്ത് സങ്കല്പം സാക്ഷാത്കരിക്കുന്നതിന് പതിറ്റാണ്ടുകൾതന്നെ കാത്തിരിക്കേണ്ടി വന്നു. ഇന്നും പൂർണ്ണമായ അർത്ഥത്തിൽ എല്ലാ സംസ്ഥാനങ്ങളിലും ത്രിതല പഞ്ചായത്ത് സംവിധാനം നിലവിൽ വന്നിട്ടില്ല. എന്നു മാത്രമല്ല. നിലവിലുള്ള ത്രിതല പഞ്ചായത്ത് സംവിധാനത്തിനു പൂർണ്ണമായ അധികാരങ്ങൾ ഇനിയും കൈമാറിയിട്ടുമില്ല. ഈ ഇന്ത്യൻ സാഹചര്യത്തിലാണ് കേരള സർക്കാർ കൊണ്ടുവന്ന ജനകീയ ആസൂത്രണ യജ്ഞത്തിനു പ്രസക്തി കൈവരുന്നത്. എന്നാൽ ഉല്പാദന മേഖലയിലുള്ള മുരടിപ്പ് കേരളം അഭിമുഖീകരിക്കുന്ന രൂക്ഷമായ പ്രതിസന്ധിയാണ്. സാമ്പത്തിക പ്രശ്നം. കാർഷിക മേഖലയിലെ തളർച്ച. വൈദ്യുതിക്ഷാമം. ചെറുകിട വ്യവസായങ്ങളുടെ നിശ്ചലാവസ്ഥ തുടങ്ങിയവ തൊഴിലില്ലായ്മ. ദാരിദ്ര്യം മുതലായവയ്ക്കു കാരണമാവുന്നു. ഇവയെ ഉന്മൂലനം ചെയ്യുന്നതിന് പുതിയൊരു ആസൂത്രണ പദ്ധതി അനിവാര്യമാണെന്ന കണ്ടെത്തലാണ് കേരളത്തിൽ ജനകീയ ആസൂത്രണ യജ്ഞത്തിനു പശ്ചാത്തലമായത്.

ബഹുജന പങ്കാളിത്തം ഉറപ്പാക്കിക്കൊണ്ട് ഉല്പാദനമേഖലയിൽ ഉണ്ടായിരിക്കുന്ന മുരടിപ്പ് ഇല്ലാതാക്കുകയാണ് ഈ പദ്ധതി ലക്ഷ്യമിടുന്നതെന്ന് ജനകീയ ആസൂത്രണ പരിപാടിയുടെ ഉദ്ഘാടന സമ്മേളനത്തിൽ മുഖ്യമന്ത്രി ഇ.കെ. നായനാർ പറഞ്ഞു. കേരളത്തെ സംബന്ധിച്ചിടത്തോളം ബഹുജന പങ്കാളിത്തം ഉറപ്പാക്കുന്ന ഒട്ടേറെ പരിപാടികൾ ഇതിനകംതന്നെ പൂർത്തിയായിട്ടുണ്ട്. സ്വാതന്ത്ര്യസമരകാലത്ത് ഗ്രാമങ്ങളിൽ ഉടലെടുത്ത ഗ്രന്ഥശാലാസംഘങ്ങൾ കേരളത്തിന്റെ സാംസ്കാരിക ജീവിതത്തിനും ദേശീയ വിമോചനപ്രസ്ഥാനത്തിനും അളവറ്റ സംഭാവനകൾ നല്കിയിട്ടുണ്ട്. അതുപോലെയാണ് 1957-ലെ കാർഷികോല്പാദനത്തെ സംബന്ധിച്ച ജനകീയ പരിപാടിയും. കാർഷികോല്പാദനം വർദ്ധിപ്പിക്കുന്നതിന് ഗ്രാമതലത്തിൽ ഒരു ബഹുജനപ്രസ്ഥാനംതന്നെ രൂപംകൊണ്ടു. കേരളത്തിൽ 1980 കാലഘട്ടത്തിൽ നടന്ന സാക്ഷരതാപ്രവർത്തനം മറ്റൊരു ഉദാഹരണമാണ്. കേരളത്തിന്റെ സാംസ്കാരിക രംഗത്തു വെളിച്ചം വിതറിയ സാക്ഷരതാപ്രസ്ഥാനം ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങൾക്കു മാതൃകയായി. ഇവയുടെയെല്ലാം തുടർച്ചയായാണ് ഇന്നിപ്പോൾ ആസൂത്രണ വികേന്ദ്രീകരണ സമിതി രൂപംകൊണ്ടിരിക്കുന്നതെന്ന് അദ്ദേഹം പറഞ്ഞു.

1951-ൽ ആരംഭിച്ച ഇന്ത്യയുടെ ആസൂത്രണപ്രക്രിയ കേന്ദ്രീകൃതമായിരുന്നു. ആരംഭകാലത്തെ ലക്ഷ്യത്തിൽനിന്നു വ്യതിചലിച്ചുകൊണ്ട് കേന്ദ്ര ആസൂത്രണ കമ്മിഷൻ പദ്ധതിപ്രവർത്തനത്തിന്റെ



ആസൂത്രണജനകീയ പ്രസ്ഥാനത്തിന്റെ ഉദ്ഘാടനം ഇ.എം.എസ് നിർവ്വഹിക്കുന്നു

ജവഹർലാൽ നെഹ്റുവിന്റെ കാലം മുതൽക്കുതന്നെ സജീവമായിരുന്ന ത്രിതല പഞ്ചായത്ത് സങ്കല്പം സാക്ഷാത്കരിക്കുന്നതിന് പതിറ്റാണ്ടുകൾതന്നെ കാത്തിരിക്കേണ്ടി വന്നു. ഇന്നും പൂർണ്ണമായ അർത്ഥത്തിൽ എല്ലാ സംസ്ഥാനങ്ങളിലും ത്രിതല പഞ്ചായത്ത് സംവിധാനം നിലവിൽ വന്നിട്ടില്ല. എന്നു മാത്രമല്ല. നിലവിലുള്ള ത്രിതല പഞ്ചായത്ത് സംവിധാനത്തിനു പൂർണ്ണമായ അധികാരങ്ങൾ ഇനിയും കൈമാറിയിട്ടുമില്ല.

പൊതു സമീപനവും. ലക്ഷ്യവും ആവിഷ്കരിക്കുന്നതിനു പകരം ഓരോ ഗ്രാമത്തിലും നടത്തേണ്ട വികസനപ്രവർത്തനത്തിന്റെ വിശദാംശങ്ങൾ നിശ്ചയിക്കുന്നതിലേക്കു കാര്യങ്ങൾ ചെന്നെത്തി. കേന്ദ്രത്തിൽ ഇത്തരം പ്രവണത തുടർന്നതുകൊണ്ട് സംസ്ഥാനങ്ങളും ഇതേ പാത പിന്തുടർന്നു. ഓരോ ഗ്രാമത്തിലേയും വികസനപ്രവർത്തനങ്ങൾ ഇത്തരത്തിൽ കേന്ദ്രീകരിക്കപ്പെട്ടു. ആ ഗ്രാമങ്ങളുടെ പൊതുസ്ഥിതിയോ, അവിടുത്തെ ജനങ്ങളുടെ ആഗ്രഹാഭിലാഷങ്ങളോ കണക്കിലെടുക്കുന്നതിനു പകരം ദേശീയ-സംസ്ഥാനതല തീരുമാനങ്ങളുടെ അടിസ്ഥാനത്തിൽ മാത്രം വികസനപ്രവർത്തനം നടത്തുക എന്നതായി കാഴ്ചപ്പാട്. ഇതിനു മറ്റൊരു വശവുമുണ്ട്. വികസനമെന്നാൽ ഉദ്യോഗസ്ഥതലത്തിൽ മാത്രം നടത്തേണ്ട ഒരു പ്രവർത്തനമാണെന്ന ധാരണ പടർന്നുപിടിച്ചു. അങ്ങനെ ആസൂത്രണവും നടത്തിപ്പും ജനങ്ങളെ പങ്കെടുപ്പിക്കാതെ ഭരണതലത്തിൽ മാത്രം കൈകാര്യം ചെയ്യേണ്ട വിഷയങ്ങളായി അധഃപതിച്ചു. ഇത് ഒരു ദുരന്തത്തിന്റെ രൂപത്തിലാണ് ഗ്രാമങ്ങളിൽ പ്രകടമായതെന്നു നായനാർ ഇങ്ങനെ വിശദീകരിച്ചു. കൃഷിക്കാരന് എപ്പോൾ എത്ര വെള്ളം കിട്ടണമെന്ന കാര്യം തീരുമാനിക്കുന്നത് ദൂരെയെങ്ങോ ഉള്ള ഒരു സർക്കാരോഫീസിലെ ഉദ്യോഗസ്ഥന്റെ ഇഷ്ടാനിഷ്ടങ്ങൾക്കു വിട്ടുകൊടുക്കപ്പെട്ടു. ഗ്രാമത്തിലെ സ്കൂളും, ആരോഗ്യകേന്ദ്രവും.

**ഉല്പാദന കാർഷിക വ്യവസായ മേഖലകളിൽ കേരളം സ്തംഭിച്ചിരിക്കുന്നു. തമിഴ്നാട്ടിൽ ഒരു ബന്തുണ്ടായാൽ കേരളം പട്ടിണിയാവുന്ന സ്ഥിതിയാണ് ഇന്നുള്ളത്. ഈ അവസ്ഥ മാറണം. അതിനു പരസ്പര സഹകരണത്തിൽ അധിഷ്ഠിതമായ ഒരു വികസന സംസ്കാരം രൂപംകൊള്ളണം. എല്ലാം കക്ഷിരാഷ്ട്രീയത്തിന്റെ കണ്ണിലൂടെ കാണാതെ കുറേയൊക്കെ വിട്ടുവീഴ്ചകൾക്ക് എല്ലാവരും തയ്യാറാവണം.**

മറ്റു സ്ഥാപനങ്ങളും നടത്തുന്നതിൽ ഗ്രാമവാസികൾക്കു യാതൊരു പങ്കുമില്ലെന്നു വന്നു. ഇത് ഒരു തരത്തിൽ അഴിമതിക്കു വളംവയ്ക്കുന്ന അവസ്ഥ സൃഷ്ടിച്ചു. ഇതിൽനിന്നു കേരളത്തെ കരകയറ്റാനുള്ളബൃഹദ്പദ്ധതിക്കാണ് ഇവിടെ തുടക്കം കുറിക്കുന്നത്. ത്രിതല പഞ്ചായത്ത് നഗരസഭാസ്ഥാപനങ്ങളെ പദ്ധതി ആസൂത്രണത്തിലും, നടത്തിപ്പിലും പരിപൂർണ്ണമായി പങ്കാളികളാക്കുക എന്നതാണ് ഈ പരിപാടിയുടെ സത്ത.

തുടർന്ന് നായനാർ അധികാര വികേന്ദ്രീകരണത്തെയും. ജനകീയ ആസൂത്രണത്തെയും കുറിച്ചാണ് സംസാരിച്ചത്. നിലവിലുള്ള പഞ്ചായത്ത്. മുനിസിപ്പൽ നിയമം അധികാര വികേന്ദ്രീകരണത്തിനു പല തടസ്സങ്ങളും സൃഷ്ടിക്കുന്നുണ്ടെന്ന് അദ്ദേഹം പറഞ്ഞു. തങ്ങൾക്കു യഥാർത്ഥത്തിലുള്ള അധികാരം ലഭിച്ചിട്ടില്ല എന്നും മിക്കവാറും കാര്യങ്ങളിൽ ഗവൺമെന്റിന്റെയോ. വിവിധ തലങ്ങളിലുള്ള ഉദ്യോഗസ്ഥന്മാരുടെയോ അംഗീകാരം ആവശ്യമാണെന്നും പഞ്ചായത്ത് നഗരസഭാ നേതൃത്വം പരാതിപ്പെടുന്നു. ഇത് ഒരളവുവരെ സത്യമാണെന്ന് ഗവൺമെന്റ് കരുതുന്നു. അതുകൊണ്ടാണ് ഇക്കാര്യം പരിശോധിച്ചു റിപ്പോർട്ടു നല്കുന്നതിന് എസ്.ബി. സെൻ അദ്ധ്യക്ഷനായുള്ള ഒരു കമ്മിറ്റിയെ ഗവൺമെന്റ് നിയോഗിച്ചത്. കമ്മിറ്റിക്ക് ആറുമാസത്തെ സമയമാണ് ഗവൺമെന്റ് നല്കിയതെങ്കിലും ഒരുമാസം കഴിഞ്ഞപ്പോഴേക്കും കമ്മിറ്റി അതിന്റെ പ്രഥമ റിപ്പോർട്ട് നല്കി. ആ കമ്മിറ്റി നിർദ്ദേശങ്ങൾ നടപ്പിലാക്കുന്നതിന് ഗവൺമെന്റ് അടിയന്തര നടപടി കൈക്കൊള്ളും. നായനാർ തന്റെ ഉദ്ഘാടനപ്രസംഗം അവസാനിപ്പിച്ചത് ഈ ജനകീയാസൂത്രണപദ്ധതിയിൽ കേരളത്തിലെ മുഴുവൻ ജനങ്ങളും സഹകരിക്കണമെന്ന അഭ്യർത്ഥനയോടെയാണ്.

ജനകീയാസൂത്രണ പ്രസ്ഥാനത്തിന്റെ ഉന്നതതല മാർഗ്ഗനിർദ്ദേശ സമിതിയുടെ ചെയർമാനാണ് ഇ.എം.എസ്. ആസൂത്രണപ്രക്രിയയിൽ ജനപങ്കാളിത്തം എന്നത് ഒരു പുതിയ ആശയമല്ല എന്ന ആമുഖവുമായാണ് ഇ.എം.എസ് അദ്ധ്യക്ഷപ്രസംഗം ആരംഭിച്ചത്. അദ്ദേഹം ഇങ്ങനെ തുടർന്നു. ഇതേവരെ പ്രസിദ്ധീകരിച്ച എല്ലാ പഞ്ചവത്സര പദ്ധതിരേഖകളിലും ആസൂത്രണപ്രക്രിയയിലെ ജനകീയ പങ്കാളിത്തം ആവർത്തിച്ചു വ്യക്തമാക്കിയിട്ടുണ്ട്. പക്ഷേ, അതു രേഖകളിൽ മാത്രം ഒതുങ്ങിയിരുന്നു. അതുകൊണ്ടാണ് ഒമ്പതാം പദ്ധതി മുതൽ ആസൂത്രണത്തിൽ ജനപങ്കാളിത്തം പ്രായോഗികമാക്കണമെന്ന നിർദ്ദേശമുണ്ടായത്.

ഇത്തരമൊരു പരിപാടിയുമായി മുന്നോട്ടു വന്നപ്പോൾ ചിലർ ആക്ഷേപിച്ചത്, ഇത് 'ബംഗാൾ മോഡലി'ന്റെ ആവർത്തനം എന്നാണ്. യഥാർത്ഥത്തിൽ ഇതുപോലൊരു സംവിധാനം ബംഗാളിലില്ല. ബംഗാളിൽ പ്രാദേശിക സ്വയംഭരണസ്ഥാപനങ്ങൾ വികസനപ്രവർത്തനങ്ങളിൽ സജീവം പങ്കുകൊള്ളുന്നുണ്ട്. പക്ഷേ, ഇതുപോലൊരു സംവിധാനമല്ല അവിടെയുള്ളത്. എങ്കിലും അവിടത്തെ ഉല്പാദനമേഖലയിൽ കാര്യമായ വർദ്ധനവുണ്ടായിട്ടുണ്ട്.

ഇതുപോലൊരു സംവിധാനം ഇന്ത്യയിലാദ്യമായിട്ടാണ്. കേരളത്തിൽ ഈയൊരു സംവിധാനമുണ്ടാകുന്നതിനു പ്രത്യേക കാരണമുണ്ട്. വികസനം സംബന്ധിച്ച പൊതുജനധാരണയിൽ ഉല്പാദന പ്രക്രിയയ്ക്കു സ്ഥാനമില്ല. സ്കൂളുകൾ. ആശുപത്രികൾ. റോഡ് തുടങ്ങിയവയാണ് വികസനമെന്ന ധാരണയാണ് പൊതുവേയുള്ളത്. ഈ ധാരണ നിമിത്തം വിദ്യാഭ്യാസ വൈദ്യസഹായാദി കാര്യങ്ങളിൽ മറ്റു മിക്ക സംസ്ഥാനങ്ങളെയും അപേക്ഷിച്ച് നമുക്കു കൂടുതൽ നേട്ടമുണ്ടായിട്ടുണ്ട്. പക്ഷേ. ഉല്പാദനം മുരടിച്ചു നില്ക്കുകയാണ്. കാർഷികോല്പാദനത്തിന്റെ കാര്യത്തിലും. വ്യാവസായികോല്പാദനത്തിന്റെ കാര്യത്തിലും നാം പിറകോട്ടാണ്. അരി-പച്ചക്കറികൾ മുതലായ ഭക്ഷ്യസാധനങ്ങളുടെ കാര്യത്തിൽപ്പോലും കമ്മിയായ നമ്മുടെ സംസ്ഥാനത്തിനു മുന്നേറാനുള്ള മാർഗ്ഗം ആ കമ്മി ഇല്ലാതാക്കുകയോ. കുറയ്ക്കുകയോ ചെയ്യുകയാണ്. അതിനു ശ്രമിക്കുന്നതിനു പകരം കൂടുതൽ സർവ്വകലാശാലകൾ. മെഡിക്കൽ എഞ്ചിനീയറിംഗ് കോളേജുകൾ, അന്താരാഷ്ട്ര വിമാനത്താവളങ്ങൾ എന്നിവയ്ക്കുവേണ്ടിയാണ് നാം വ്യഗ്രത കാട്ടുന്നത്. ഈ ധാരണയിൽനിന്നു നമ്മുടെ ജനങ്ങളെ ഉല്പാദനമേഖലയിലേക്കു തിരിച്ചുകൊണ്ടുവരേണ്ടിയിരിക്കുന്നു. കൂടാതെ വികസനം സാദ്ധ്യമാക്കാനുള്ള ഒരേയൊരു മാർഗ്ഗം കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളിൽനിന്നു ധനസഹായം കിട്ടലാണെന്നു നമ്മുടെ ജനങ്ങൾ ധരിച്ചുവച്ചിട്ടുണ്ട്. പട്ടണപ്രദേശങ്ങളിലും, നാട്ടിൻപ്രദേശങ്ങളിലുമുള്ള ജനങ്ങൾതന്നെ മുൻകൈയെടുത്തു പണമായോ, സാധനങ്ങളായോ, ശ്രമദാനരൂപത്തിലോ സംഭാവനകൾ നല്കി വികസനത്തിനാവശ്യമായ മൂലധനമുണ്ടാക്കുന്നതിനെക്കുറിച്ച് ആളുകൾ ചിന്തിക്കാറില്ല. ഗൾഫ് രാജ്യങ്ങളിലടക്കമുള്ള മറുനാടൻ മലയാളികൾ ആഡംബരങ്ങൾക്ക് ഉപയോഗിക്കുന്നതിന്റെ ഒരു ഭാഗമെങ്കിലും പണം ഉല്പാദന വികസനത്തിനുപയോഗിക്കുക എന്ന കാഴ്ചപ്പാട് അവരിലുണ്ടാക്കാൻ നമുക്കു കഴിഞ്ഞിട്ടില്ല. കേന്ദ്ര സംസ്ഥാന ഗവൺമെന്റുകളിൽനിന്നു കിട്ടാവുന്ന പണം മുഴുവനുമുപയോഗിച്ച് അതിന്റെ കൂടെ സ്വന്തം നാട്ടിൽനിന്നും മറുനാടൻ മലയാളികളിൽനിന്നും സംഭാവന പിരിക്കുകകൂടി ചെയ്താൽ വികസനത്തിനാവശ്യമായ മൂലധനത്തിന്റെ ദൗർലഭ്യം വലിയൊരു പരിധിവരെ തീർക്കാൻ കഴിയുമെന്നു ഞാൻ കരുതുന്നു- ഇ.എം.എസ് പറഞ്ഞു. ഒരു ഗ്രാമത്തിൽ അല്ലെങ്കിൽ നഗരത്തിൽ ഏതു തരം വികസനമാണു വേണ്ടതെന്നും അതിന് എത്ര പണം വേണമെന്നും കണക്കാക്കി അക്കാര്യം ഗവൺമെന്റിനോടു പറഞ്ഞു പദ്ധതി തയ്യാറാക്കുക, അതിനു സംസ്ഥാന കേന്ദ്ര ഗവൺമെന്റുകളിൽനിന്നു കിട്ടാവുന്നതിന്റെ പരമാവധി ഫണ്ടു വാങ്ങുക, കുറേ പണം ജനങ്ങളിൽനിന്നും സംഘടിപ്പിക്കുക ഇങ്ങനെയാണ് ജനകീയാസൂത്രണം നടപ്പിലാക്കേണ്ടത്.

വിവിധ മേഖലകളിൽ പ്രവർത്തിക്കുന്ന ശാസ്ത്രജ്ഞർ. സാങ്കേതിക വിദഗ്ദ്ധർ. സർക്കാരുദ്യോഗസ്ഥർ എന്നിവർക്ക് ഈ പദ്ധതിയിൽ സാരമായ പങ്കുണ്ട്. എന്തുകൊണ്ടെന്നാൽ സാധാരണക്കാർക്കറിയാത്ത പല കാര്യങ്ങളും അവർക്കറിയാം. അവരുടെ വൈദഗ്ദ്ധ്യവും. ശാസ്ത്ര സാങ്കേതിക പരിജ്ഞാനവും, സാധാരണക്കാരായ അദ്ധ്വാനിക്കുന്ന ബഹുജനങ്ങളുടെ പ്രായോഗികപരിചയവും ചേർത്താലേ കാർഷികവും. വ്യാവസായികവുമായ രംഗങ്ങളിലെ ഉല്പാദനക്ഷമത വർദ്ധിപ്പിക്കാൻ കഴിയൂ. അങ്ങനെ പ്രത്യേക വൈദഗ്ദ്ധ്യമുള്ള ശാസ്ത്രജ്ഞരും, സാങ്കേതികമേഖലയിൽ പ്രവർത്തിക്കുന്നവരും, സാമൂഹ്യ രാഷ്ട്രീയ മേഖലകളിൽ പ്രവർത്തിക്കുന്നവരും ചേർന്ന് തൊഴിലാളി കർഷകാദി ബഹുജനങ്ങളുടെ ഉല്പാദന പ്രവർത്തനം കൂടുതൽ പ്രയോജനകരമാക്കാനുള്ള ഒരു മഹാപ്രസ്ഥാനം രൂപപ്പെടുത്തുമെന്നു ഞാനാഗ്രഹിക്കുന്നു- അദ്ദേഹം കൂട്ടിച്ചേർത്തു.



ഇ.എം.എസ്സിന്റെ അദ്ധ്യക്ഷപ്രസംഗത്തിനു ശേഷം പ്രതിപക്ഷനേതാവ് എ.കെ. ആന്റണി പദ്ധതിയെക്കുറിച്ചു സംസാരിച്ചു. അത്യന്തം സന്തോഷത്തോടെയും, അതിലേറെ സംശയത്തോടെയുമാണ് ഞാനീ സമ്മേളനത്തിൽ സംബന്ധിക്കുന്നത്-ആന്റണി പറഞ്ഞു. രാഷ്ട്രപിതാവായ ഗാന്ധിജിയുടെ സ്വപ്നമായിരുന്നു 'ഗ്രാമസ്വരാജ്'. 1947-ൽ ഡൽഹിയിൽ കേന്ദ്രഭരണമാരംഭിച്ച നെഹ്റു ഉൾപ്പെടെയുള്ള തന്റെ സഹപ്രവർത്തകരോടായി ഗാന്ധിജി ചോദിച്ചു. ഇന്ത്യയിലെ ലക്ഷോപലക്ഷം വരുന്ന ഗ്രാമങ്ങൾക്കായി നിങ്ങൾ എന്തുചെയ്യാൻ പോകുന്നു? ഇന്ത്യയ്ക്കു ലഭിച്ച സ്വാതന്ത്ര്യവും അവകാശങ്ങളും ഗ്രാമങ്ങൾക്കു നല്കുക. ഡൽഹിയിലെ ഭരണാധിപന്മാർക്കുള്ള ആ സന്ദേശം പക്ഷേ, അധികമാരും ചെവിക്കൊണ്ടില്ല. നെഹ്റുവിന്റെ കാലം മുതൽ ഇന്ദിരയുടെ കാലം വരെ പഞ്ചായത്തീരാജ് ഒരു സങ്കല്പമായി അവശേഷിച്ചു. എന്നാൽ ചെറുപ്പക്കാരനായ രാജീവ്ഗാന്ധി പ്രധാനമന്ത്രിയായപ്പോൾ എല്ലാ എതിർപ്പുകളെയും അതിജീവിച്ച് അദ്ദേഹം അധികാര വികേന്ദ്രീകരണം നടപ്പിലാക്കാൻ ശ്രമിച്ചു. തുടർന്നു വന്ന കോൺഗ്രസ്സ് ഗവൺമെന്റുതന്നെ അതു പൂർത്തിയാക്കി എന്നത് ചാരിതാർത്ഥ്യജനകമാണ്. ഞാൻ മുഖ്യമന്ത്രിയായിരുന്നപ്പോൾ നിയമം പാസാക്കാൻ കഴിഞ്ഞു എന്നതിൽ വ്യക്തിപരമായി സന്തോഷമുണ്ട്.

ഒമ്പതാം പദ്ധതി ജനകീയ പദ്ധതിയായി പ്രഖ്യാപിച്ചത് ഒരു നല്ല ആശയമായാണ് എനിക്കു തോന്നുന്നത്. പരസ്പര ചർച്ചയിലൂടെ സാധാരണക്കാരന്റെ പ്രശ്നങ്ങളിലേക്ക് ഇറങ്ങിച്ചെല്ലാൻ ഈ പദ്ധതി സഹായിക്കും. അതുവഴി പ്രശ്നങ്ങൾക്ക് ഒരു ജനകീയാടിത്തറ സംജാതമാവുകയും, അതു പരിഹരിക്കുമ്പോൾ സാധാരണക്കാർക്ക് ഏറെ പ്രയോജനം ചെയ്യുകയും ചെയ്യും.

കഴിഞ്ഞ രണ്ടുതവണ മുഖ്യമന്ത്രിയായിരുന്നപ്പോഴും ഞാനാഗ്രഹിച്ചിരുന്ന ഒരു സംഭവമുണ്ട്. കക്ഷിരാഷ്ട്രീയാതീതമായ ഒരു വികസന സംസ്കാരമാണത്. നിർഭാഗ്യവശാൽ എനിക്ക് അതിനു സാധിച്ചില്ല. ഇപ്പോൾ ഇത്തരമൊരു സൗഹൃദാന്തരീക്ഷം തെളിഞ്ഞുവരുന്നതിൽ സന്തോഷമുണ്ട്. വികസനരംഗത്ത് ഐക്യം വേണമെന്നത് സാർവ്വദേശീയമായ കാഴ്ചപ്പാടാണ്. ഇന്ത്യയെ ബുദ്ധിശക്തിയുടെ കാര്യത്തിൽ തോല്പിക്കാൻ ഒരു ജനതയ്ക്കും കഴിയില്ല. എന്നിട്ടും സമൂഹത്തിന്റെ കീഴേത്തട്ടു മുതൽ മുകൾത്തട്ടുവരെ എന്തോ ഒരു വിഷമസന്ധി നാം നേരിടുന്നുണ്ട്. ഉല്പാദന കാർഷിക വ്യവസായ മേഖലകളിൽ കേരളം സ്തംഭിച്ചിരിക്കുന്നു. തമിഴ്നാട്ടിൽ ഒരു ബന്തുണ്ടായാൽ കേരളം പട്ടിണിയാവുന്ന സ്ഥിതിയാണ് ഇന്നുള്ളത്. ഈ അവസ്ഥ മാറണം. അതിനു പരസ്പര സഹകരണത്തിൽ അധിഷ്ഠിതമായ ഒരു വികസന സംസ്കാരം രൂപംകൊള്ളണം. എല്ലാം കക്ഷിരാഷ്ട്രീയത്തിന്റെ കണ്ണിലൂടെ കാണാതെ കുറേയൊക്കെ വിട്ടുവീഴ്ചകൾക്ക് എല്ലാവരും തയ്യാറാവണം.

ജനകീയ ആസൂത്രണ യജ്ഞത്തെക്കുറിച്ച് എന്റെ പാർട്ടിക്കാർക്കു സംശയങ്ങളുണ്ട്. ഇതു രാഷ്ട്രീയ പ്രവർത്തനത്തിനുള്ള വേദിയാക്കുമോ എന്ന ആശങ്ക പ്രചരിച്ചിട്ടുമുണ്ട്. ഇത്തരം സംശയങ്ങൾ ചർച്ചകളിൽക്കൂടി പരിഹരിക്കണം. തള്ളേണ്ടതിനെ തള്ളിയും കൊള്ളേണ്ടതിനെ കൊണ്ടും മുന്നോട്ടു പോയാൽ ഒരുപക്ഷേ, വികസനത്തിന്റെ കാര്യത്തിൽത്തന്നെ നമുക്കൊരു മാതൃക സൃഷ്ടിക്കാൻ കഴിയും. അത്യന്തം സന്തോഷത്തോടെയാണ് ആന്റണിയുടെ വാക്കുകൾ സദസ്സ് കേട്ടിരുന്നത്. ആന്റണിക്കുശേഷം ആസൂത്രണ ബോർഡ് ഉപാദ്ധ്യക്ഷൻ ഡോ. ഐ.എസ്. ഗുലാത്തി സംസാരിച്ചു. ഒമ്പതാം പദ്ധതിയുടെ 35-40 ശതമാനം വിവിധ തട്ടുകളിലുള്ള സ്വയംഭരണ സ്ഥാപനങ്ങൾക്കായി മാറ്റിവച്ചുകൊണ്ടുള്ള സർക്കാർ തീരുമാനത്തിന്റെ ചുവടുപിടിച്ചുകൊണ്ട് ജനപങ്കാളിത്തത്തോടെയുള്ള ആസൂത്രണം താഴേത്തട്ടുവരെ നിർവ്വഹിക്കുന്നതെങ്ങനെയെന്നതിനെക്കുറിച്ചാണ് ഐ.എസ്. ഗുലാത്തി സംസാരിച്ചത്.

**വരുന്ന അഞ്ചുമാസങ്ങൾക്കുള്ളിൽ തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങൾ പരമാവധി ജനപങ്കാളിത്തത്തോടെ അതതു പ്രദേശത്തെ പ്രത്യേകതകൾ ഉൾക്കൊണ്ടുകൊണ്ട് വികസന സ്കീമുകളുടെ ഒരു ലിസ്റ്റ് തയ്യാറാക്കുകയും, അവയുടെ മുൻഗണനാക്രമം നിശ്ചയിക്കുകയും ചെയ്യുന്നതുവഴി ഒമ്പതാം പദ്ധതിയെ ഒരു ജനകീയ പദ്ധതിയാക്കുകയാണ് ലക്ഷ്യം.**

വരുന്ന അഞ്ചുമാസങ്ങൾക്കുള്ളിൽ തദ്ദേശ സ്വയംഭരണസ്ഥാപനങ്ങൾ പരമാവധി ജനപങ്കാളിത്തത്തോടെ അതതു പ്രദേശത്തെ പ്രത്യേകതകൾ ഉൾക്കൊണ്ടുകൊണ്ട് വികസന സ്കീമുകളുടെ ഒരു ലിസ്റ്റ് തയ്യാറാക്കുകയും, അവയുടെ മുൻഗണനാക്രമം നിശ്ചയിക്കുകയും ചെയ്യുന്നതുവഴി ഒമ്പതാം പദ്ധതിയെ ഒരു ജനകീയ പദ്ധതിയാക്കുകയാണ് ലക്ഷ്യം. ആസൂത്രണപ്രക്രിയയിൽ പരമാവധി ജനപങ്കാളിത്തം ഉറപ്പാക്കുന്നതോടൊപ്പം തദ്ദേശ സ്വയംഭരണസ്ഥാപനങ്ങൾക്ക് ആസൂത്രണസങ്കേതങ്ങൾ പകർന്നുകൊടുത്തുകൊണ്ട് അവയെ കൂടുതൽ ശക്തമാക്കുക ഈ പരിപാടിയുടെ ലക്ഷ്യമാണ്. ആദ്യഘട്ടത്തിൽ പഞ്ചായത്ത് ഗ്രാമസഭകളും. നഗര വാർഡ് കൺവെൻഷനുകളും എല്ലാ വാർഡുകളിലും വിളിച്ചുകൂട്ടി പ്രാദേശിക വികസനപ്രവർത്തനങ്ങൾ ഒമ്പതാം പദ്ധതിയുടെ വെളിച്ചത്തിൽ ചർച്ചചെയ്യും. പ്രാദേശിക വികസനപ്രവർത്തനങ്ങൾ തിട്ടപ്പെടുത്തുകയും. പ്രാമുഖ്യമനുസരിച്ചു ക്രമപ്പെടുത്തുകയും പരിഹാരനിർദ്ദേശങ്ങൾ രൂപപ്പെടുത്തുകയുമാണ് ഇതിന്റെ പ്രധാന ഉദ്ദേശ്യം.

പഞ്ചായത്ത് വികസന സെമിനാറുകൾ വിളിച്ചുകൂട്ടുകയാണ് രണ്ടാം ഘട്ടം. വാർഡ് കൺവെൻഷനുകളും, ഗ്രാമസഭകളും തയ്യാറാക്കിയ റിപ്പോർട്ടുകൾ വിവിധ വിഷയങ്ങളിലെ വിദഗ്ദ്ധരെയും, ഉദ്യോഗസ്ഥരെയും സജീവ പ്രവർത്തകരെയും ഉൾപ്പെടുത്തി, കർമ്മസമിതികൾ രൂപീകരിക്കും. കർമ്മസമിതികളുടെ പ്രവർത്തനങ്ങൾക്കായിരിക്കും മൂന്നാം ഘട്ടത്തിൽ പ്രാധാന്യം. നാലാം ഘട്ടത്തിൽ ഗ്രാമപ്പഞ്ചായത്ത് മുനിസിപ്പാലിറ്റിതലത്തിൽ വികസന പദ്ധതി രൂപപ്പെടുത്തുന്നു. ആസൂത്രണ ബോർഡിന്റെ നിർദ്ദേശങ്ങൾക്കനുസൃതമായി കർമ്മസമിതികൾ തയ്യാറാക്കുന്ന റിപ്പോർട്ടിന്റെ വെളിച്ചത്തിലാണ് വികസന പദ്ധതിക്കു രൂപം കൊടുക്കുന്നതെന്നു ഗുലാത്തി പറഞ്ഞു. ജനകീയ ആസൂത്രണ പ്രസ്ഥാനത്തിന്റെ സംസ്ഥാനതല ഉദ്ഘാടനത്തിനു സമ്പന്നമായൊരു വേദിയുണ്ടായിരുന്നു. മന്ത്രി പാലൊളി മുഹമ്മദ്കുട്ടി, ജസ്റ്റിസ് വി.ആർ. കൃഷ്ണയ്യർ, പി.കെ. വാസുദേവൻനായർ, ഡോ. കെ.എൻ. രാജ്, സി.പി. നായർ. സുഗതകുമാരി. പി.കെ. ശിവാനന്ദൻ തുടങ്ങിയവർ സംസാരിച്ചു. ഉച്ചയ്ക്കുശേഷം നടന്ന കമ്മിഷൻ യോഗങ്ങളിൽ കെ.വി. സുരേന്ദ്രനാഥ്, ഇ.എം. ശ്രീധരൻ. പി. ഗോവിന്ദപ്പിള്ള, ഡോ. ബി. ഇക്ബാൽ തുടങ്ങിയവർ വിവിധ ആസൂത്രണ പ്രക്രിയകളെക്കുറിച്ചു സംസാരിച്ചു.

കേരളം ഒമ്പതാം പഞ്ചവത്സര പദ്ധതി ഒരു പരീക്ഷണപദ്ധതിയായി കൈകാര്യം ചെയ്യുകയാണ്. മൊത്തം പദ്ധതി അടങ്കലിന്റെ 35-40 ശതമാനത്തോളം ത്രിതല പഞ്ചായത്ത്. നഗരസഭാ സ്ഥാപനങ്ങൾക്കുവേണ്ടി മാറ്റിവയ്ക്കുന്നു. 1997 മാർച്ച് മാസത്തിൽ അവസാനിക്കുന്ന എട്ട് പഞ്ചവത്സരപദ്ധതികളിലുമായി പതിനാലായിരത്തി എണ്ണൂറു കോടി രൂപയുടെ പദ്ധതിച്ചെലവാണ് ഉണ്ടാകുന്നത്. എന്നാൽ ഒമ്പതാം പദ്ധതിക്കാലത്ത് പതിനയ്യായിരം കോടി രൂപ ചെലവിടാൻ സംസ്ഥാനത്തിനു കഴിയും. അതായത് 46 വർഷത്തിനിടയ്ക്കു ചെലവഴിച്ച തുകയെക്കാൾ കൂടുതൽ തുക ഒമ്പതാം പദ്ധതിക്കാലത്ത് ചെലവഴിക്കും. ഇതിന്റെ 35-40 ശതമാനം തദ്ദേശ സ്വയംഭരണസ്ഥാപനങ്ങൾക്കായിരിക്കും. അങ്ങനെ നോക്കിയാൽ 4000-5000 കോടി രൂപ ജനകീയ പങ്കാളിത്തത്തോടെ കേരളത്തിൽ ചെലവഴിക്കാൻ പോവുകയാണ്. ഇതു കേരളത്തിന്റെ സാമൂഹ്യരംഗത്തെ ആരോഗ്യപരമായി പരിവർത്തനപ്പെടുത്തിയേക്കും.



കള്ളിക്കാട് രാമചന്ദ്രൻ

# എഴുപതിലും ജ്വലിക്കുന്ന കരീബിയൻ സൂര്യൻ

**ഫിഡൽകാസ്ട്രോയ്ക്ക് എഴുപതുവയസ്സ്. അമേരിക്കയുടെ വിരട്ടലും വിലക്കുകളും അതിജീവിച്ച് വിപ്ളവത്തിന്റെ ഏകസൂര്യനായി കാസ്ട്രോ ഇപ്പോഴും ജ്വലിക്കുന്നു. എഴുപതാം വയസ്സിൽ ഓർമ്മയുടെ കൊഴിഞ്ഞതൂവലുകൾ പെറുക്കിയെടുക്കാൻ വിദൂരമായ നാട്ടിൻപുറത്തെ ബാല്യകാലവസതിയിലെത്തുമ്പോൾ കാസ്ട്രോയ്ക്ക് കൂട്ടുചെന്നത് മഹാനായ ഗബ്രിയേൽ ഗാർസിയ മാർക്കേസ്.**

**ഇ**ത് കരിമ്പിന്റെ നാട്ടിലെ ഫിഡൽ. ഫിഡൽ കാസ്ട്രോ. കരിമ്പിന്റെ നാട്ടുകാരനാണെങ്കിലും കാരിരിമ്പുപോലുള്ളവൻ. വിശ്വവിഖ്യാതമായ താടിയും ഒലീവ് നിറമുള്ള പടച്ചട്ടയുമണിഞ്ഞ ഫിഡൽ കാസ്ട്രോ എന്ന ചരിത്രമൂല്യമുള്ള ശീർഷകവും കടന്നുചെന്ന്. വരുംനാളുകളിൽ അന്യം നിന്നുപോയേക്കാവുന്ന തരത്തിലുള്ള ആ ഹൃദയത്തിലൊന്നു സ്നേഹപൂർവ്വം മുട്ടിയിട്ടു ചോദിക്കാം-ഈ ഫിഡൽ കാസ്ട്രോ ഹൃദയത്തിന്റെ ഉള്ളിന്റെയുള്ളിൽ പ്രതിഷ്ഠിച്ച് ദിനവും നിർമ്മാല്യം തൊഴുന്നതാരെയാണ്? മഞ്ഞുകട്ടകളിൽ ഊതിയൂതി അഗ്നി ജ്വലിപ്പിച്ച വ്ളാഡിമർ ഇല്ലിയിച്ച് എന്ന ലെനിനെയാണോ? അതോ. ഗ്രാമങ്ങളെ ശേഖരിച്ചു ശേഖരിച്ചു ചെന്ന് നഗരങ്ങളെ കീഴ്പ്പെടുത്തി പുതിയ പടയോട്ടപാഠങ്ങൾ വരുംകാലത്തിനെ ഏല്പിച്ചു കൊടുത്ത മാവോ സെതുങ് എന്ന ഏഷ്യൻ വസന്തമോ? ഹോചിമിൻ എന്ന ഊശാന്താടിക്കാരനിൽനിന്നു മറുകണ്ടം ചാടി മെക്സിക്കൻ തനതു വിപ്ളവത്തിന്റെ നടത്തിപ്പിനുവേണ്ടി ആയുധമെടുത്തു വെള്ളക്കുതിരപ്പുറത്തു കയറിയ സപാറ്റയിലെത്താം. വിവാ സപാറ്റ. വേണ്ട. നമുക്കു ഫിഡലിന് ഒരു ലാറ്റിനമേരിക്കൻ ദൈവമുണ്ടെന്നു പറഞ്ഞാലോ? ഗർഭിണിയായ കാമുകിയെ പിറകിലിരുത്തി ഋതുഭേദങ്ങളിലൂടെ കുതിരയോടിച്ചു ചെന്ന് ലാറ്റിനമേരിക്കയുടെ രക്ഷകനാകാൻ മോഹിച്ച സൈമൺ ബൊളീവിയർ. ഈ ലാറ്റിനമേരിക്കൻ ഹീറോയെക്കുറിച്ച് ലാറ്റിനമേരിക്കൻ രോമാഞ്ചം ഗബ്രിയേൽ ഗാർസിയാ മാർക്കേസ് മാജിക്കൽ റിയലിസത്തിൽ പടപ്പാട്ട് നോവൽ ചമച്ചതുകൊണ്ട് സംശയത്തിന്റെ നങ്കൂരം ഉറയ്ക്കുന്നുവോ? സംശയങ്ങളിൽനിന്നു പുറത്തുകടന്നു ചിന്തിക്കുമ്പോൾ എനിക്കൊരുത്തരം കിട്ടുന്നു. ഞാൻ ഗണിച്ചു ഗുണിച്ചു ഹരിച്ചപ്പോൾ എനിക്കു കിട്ടിയ ഉത്തരം ഒരു കിഴവനിൽച്ചെന്നു നില്ക്കുമ്പോൾ ഫിഡൽ.

നിന്റെ ആരാധകർ പൊറുക്കട്ടെ. ഞാൻ കണ്ടെത്തിയ കിഴവൻ സാന്തിയാഗോ എന്ന മുക്കുവനാണ്. കുടത്തിൽനിന്ന് ഒരുനാൾ ഐശ്വര്യവുംകൊണ്ടു പുറത്തു വരുന്ന ഭൂതത്തെ സ്വപ്നങ്ങളിൽ സ്വീകരിക്കാതെ ബേസ്ബോൾ കളിക്കും ആഫ്രിക്കയിലെ സിംഹങ്ങൾക്കുംവേണ്ടി ഹൃദയം തുറന്നുകൊടുക്കുന്ന കിഴവനെ മനസ്സിലാക്കിക്കൊണ്ടും. ഏണസ്റ്റ് ഹെമിങ്‌വേയുടെ 'കിഴവനും കടലും' എന്ന നോവലിലെ നായകൻ സാന്തിയാഗോ. കിഴവൻ സാന്തിയാഗോയിൽ ഫിഡൽ കാസ്ട്രോയുടെ ദൈവത്തെ കാണാൻ ഒരു കാരണമുണ്ട്. സാന്തിയാഗോയുടെ തിരുവചനം തിരിച്ചെടുക്കാം- "മനുഷ്യനെ നശിപ്പിക്കാൻ കഴിയും. പക്ഷേ. തോല്പിക്കാൻ കഴിയില്ല." ക്യൂബയിൽ കാസ്ട്രോ യുഗത്തിന്റെ ഉദയനാളുകളിൽ ആദ്യം അനുഷ്ഠിക്കപ്പെട്ട ദേശീയ സംഭവങ്ങളിലൊന്ന് ഹവാനയിലെ ഹെമിങ്‌വേയുടെ എഴുത്തുപുരയും പാർപ്പിടവും ദേശീയ സ്മാരകമായി പ്രഖ്യാപിക്കുക എന്നതായിരുന്നുവല്ലോ.

കിഴവൻ സാന്തിയാഗോ. കാസ്ട്രോയുടെ ഇഷ്ടദൈവമാണെങ്കിൽ ഒരു അറംപറ്റലിനെ സൗന്ദര്യവൽക്കരണത്തിലൂടെ ചരിത്രത്തിനു നല്കേണ്ടി വരുമെന്ന ഭയവും ഇല്ലാതില്ല. ഇല്ലായ്മയുടെയും കളിയാക്കലുകളുടെയും ശാപങ്ങളുടെയും തീരത്തുനിന്നാണ് കിഴവൻ ഒറ്റയ്ക്കു തന്റെ വഞ്ചിയിൽ പുറപ്പെടുന്നത്. കടലും കടൽക്കാറ്റും തിരമാലകളും അയാൾക്കു സ്വപ്നങ്ങൾ നല്കി. സ്വപ്നങ്ങളിൽ ബേസ്ബോൾ കോർട്ടിലെ ആരവങ്ങളും ആഫ്രിക്കയിലെ സിംഹങ്ങളുടെ ഗർജ്ജനങ്ങളും സുഖകരമായ ഉത്തേജകം നല്കുമ്പോഴായിരുന്നു ചൂണ്ടയിൽ മീൻ കൊരുത്തത്. തകഴിച്ചേട്ടന്റെ പഴനിക്കു കിട്ടിയതിനെക്കാൾ എത്രയോ വലിയ കോള്. കൂറ്റൻ മീനിനെ ഹാവനയിലെത്തിക്കാനുള്ള കിഴവന്റെ ശ്രമത്തിനിടയിൽ വില്ലന്മാരായി പ്രത്യക്ഷപ്പെട്ടത് ചോരയുടെ ഗന്ധം കിട്ടിയാൽ മദോന്മത്തരായിത്തീരുന്ന സ്രാവുകളാണ്. കിഴവൻ തുറമുഖത്തെത്തുമ്പോൾ മഹാമത്സ്യം വെറും അസ്ഥികൂടമായി മാറിയിരുന്നു. തുറമുഖത്തെത്തിയ സന്ദർശകർ ആ എല്ലിൻകൂടു കണ്ട് അദ്ഭുതവചനങ്ങൾ ഘോഷിക്കുമ്പോൾ കിഴവൻ ശാന്തമായി ഉറങ്ങുകയായിരുന്നു. ഉറക്കത്തിന്റെ കാനനങ്ങളിൽ ആഫ്രിക്കൻ സിംഹങ്ങൾ ഗർജ്ജിക്കാൻ തുടങ്ങിയിരുന്നു.

ഫിഡൽ കാസ്ട്രോ ചൂണ്ടയിട്ടു പിടിച്ച മഹാവിപ്ളവം ഒരു കൂറ്റൻ എല്ലിൻകൂടായി കരയ്ക്കടു



ക്കുകയാണോ? പക്ഷേ, ഹെമിങ്‌വേയുടെ മഹദ്വചനം ഫിഡലിനു കൂട്ടിനുണ്ട്-മനുഷ്യനെ നശിപ്പിക്കാം. പക്ഷേ. തോല്പിക്കാൻ കഴിയില്ല. വിപ്ളവത്തിനെ ഉപജാപങ്ങളിലൂടെ തോല്പിക്കാൻ പറ്റുമായിരിക്കാം. പക്ഷേ. നശിപ്പിക്കാൻ പറ്റില്ലതന്നെ. കിഴവൻ സാന്തിയോഗോയെ കാസ്ട്രോ വിശേഷങ്ങളിലേക്കു കൂട്ടിക്കൊണ്ടു വന്നതിനു മറ്റൊരു കാരണവുമുണ്ട്. വിപ്ളവത്തിന്റെ യൗവനരൂപമെന്ന് ഇപ്പോഴും തോന്നിപ്പിക്കുന്ന, ചിലപ്പോഴെങ്കിലും ഭ്രമിപ്പിക്കുന്ന കാസ്ട്രോയും കിഴവനായിരിക്കുന്നു. ഇക്കഴിഞ്ഞ ആഗസ്റ്റ് പതിമൂന്ന് ചൊവ്വാഴ്ച നിത്യയൗവനം കല്പിക്കപ്പെട്ട കാസ്ട്രോയ്ക്ക് എഴുപതു വയസ്സ് തികഞ്ഞു. നമുക്ക് ആദരവോടെ ഇങ്ങനെ പറയാം- കരീബിയൻ കൊടുങ്കാറ്റിന് വയസ്സ് എഴുപത്.

കാസ്ട്രോയുടെ കറുത്ത താടിയിൽ വെള്ളിവരകളുടെ വേലിയേറ്റം. ശബ്ദത്തിന് അല്പമൊരു പതർച്ച. പക്ഷേ. വിപ്ളവത്തിനെ അതിന്റെ മുകുളത്തിൽവച്ചുതന്നെ നുള്ളി നശിപ്പിക്കുന്ന അമേരിക്കയുടെ ഫ്ളോറിഡാ തീരഭൂമിയിൽനിന്നു വെറും നൂറ്റിനാല്പത്തിയഞ്ചു കിലോമീറ്ററിനപ്പുറത്ത് ഫിഡൽ കാസ്ട്രോ ഇപ്പോഴും ശക്തനായി നിലകൊള്ളുന്നു. ചരിത്രം നാളെ തല മുണ്ഡനംചെയ്തു കരിമ്പുള്ളിയും ചെമ്പുള്ളിയുമടിച്ച് പ്രതിസ്ഥാനത്തേക്കു മാറ്റിനിർത്താൻ പോകുന്ന ഗോർബച്ചോവ് എന്ന 'പൊളി



ഫിഡൽ കാസ്ട്രോ

## കാസ്ട്രോ വന്നു ഓർമ്മകളെ കൂട്ടിക്കൊണ്ടുപോകാൻ

**പി**റന്നാൾ സദ്യ ഉണ്ണാനിരിക്കുമ്പോൾ ഹൃദയത്തിൽ ഓർമ്മകളുടെ നിലാവ് പെയ്തിറങ്ങുകയാവും. പടിയടച്ച് ഇറങ്ങിപ്പോയ പഴയ കാലത്തിനോടൊപ്പം പോകാൻ കൊതി. കൊഴിഞ്ഞുപോയ വർഷത്തിന്റെ തൂവലുകൾ പെറുക്കിയെടുത്തു പെറുക്കിയെടുത്ത് ഒരു യാത്ര. ബിറാനിലേക്ക്. ഹവാനയിൽനിന്ന് എണ്ണൂറു കിലോമീറ്റർ തെക്കാണ് കരിമ്പിൻപാടങ്ങൾ ആകാശത്തിനു ചുവട്ടിൽ ഹരിതവാഴ്ച നടത്തുന്ന ഈ ദേശം. ചുവന്ന നിറമുള്ള മേൽക്കൂരയ്ക്കു കീഴെയായി ധൂമ്രവർണ്ണം ചാർത്തുന്ന ചുമരുകളുള്ള വീട്ടിൽ എഴുപതു വർഷം മുമ്പത്തെ ഒരു ചൊവ്വാഴ്ച ദിവസം ഫിഡൽ കാസ്ട്രോ ജനിച്ചു. കൃത്യമായി പറഞ്ഞാൽ 1926 ആഗസ്റ്റ് 13-ന്. സ്പെയിനിൽനിന്നു നൂറ്റാണ്ടിന്റെ ആരംഭത്തിൽ കുടിയേറി വന്ന എയ്ൻജെൽ കാസ്ട്രോ അർഗിസിന് ക്യൂബൻ വംശജയായ ലിനാ റുസ് ഗോൺസാലസിൽ ജനിച്ച കുട്ടിയാണ് പിന്നീടു കരീബിയൻ കൊടുങ്കാറ്റായി വീശിയടിച്ചത്.

ക്യൂബയുടെ വടക്കുകിഴക്കൻ ദിക്കിലെ കരിമ്പിന്റെ നാട്ടിൽ ഓർമ്മകളുമായി പുനഃസമാഗമം നടത്താൻ കാസ്ട്രോ എത്തുമ്പോൾ ഒപ്പമുണ്ടായിരുന്നത് ഉറ്റ ചങ്ങാതി ഗബ്രിയേൽ ഗാർസിയ മാർക്കേസായിരുന്നു. മാജിക്കൽ റിയലിസത്തിലൂടെ ലാറ്റിനമേരിക്കൻ ജീവിതത്തിന്റെ ഹൃദയപരിശോധന നിർവ്വഹിക്കുന്ന വിഖ്യാതനായ എഴുത്തുകാരൻ. ഓർമ്മകൾ വസിക്കുന്ന വീട്ടിലെത്തിയപ്പോൾ കാസ്ട്രോ വല്ലാതെ നിശ്ശബ്ദനായത്രേ. കിടപ്പുമുറിക്കുള്ളിലെ പഴയ ഇരുമ്പുകട്ടിലിൽ നോക്കി ഒരു പാടുനേരം നിന്നു. അമ്മയെ കെട്ടിപ്പിടിച്ചുറങ്ങിയ ബാല്യം വീണ്ടുകിട്ടിക്കാണണം. മകൻ വളർന്നപ്പോൾ അമ്മ മുറി അവനു നല്കി. പക്ഷേ. മുറിക്കു മറ്റൊരു അവകാശികൂടിയുണ്ടായിരുന്നു. അനുജൻ റാവൂൾ. ക്യൂബയിലെ റെവല്യൂഷണറി ആംഡ് ഫോഴ്സിന്റെ തലവനായ അനുജൻ ഇന്നും ഏട്ടന്റെ വിശ്വസ്തനായ നിഴലായി നിലകൊള്ളുന്നു.

ബിറാനിലെ പഴയ ഗ്രാമീണദൃശ്യങ്ങളെ കാലം മാറ്റി വരച്ചിട്ടില്ല. ഒരു സ്കൂൾ കെട്ടിടം, പോസ്റ്റ് ഓഫീസ്-പിന്നെ വല്ലപ്പോഴുമെത്തുന്ന സഞ്ചാരികളെ സ്വീകരിക്കാൻ ഒരു പഴയ സത്രവും. ഇരുവശവും പുല്ലു തഴച്ചുനില്ക്കുന്ന ഗ്രാമപാത ഫിഡൽ കാസ്ട്രോയുടെ വീട്ടിൽ നിങ്ങളെ കൊണ്ടുചെന്നെത്തിക്കും. പക്ഷേ. അവിടത്തെ വിശേഷങ്ങൾ ധരിപ്പിക്കാൻ സർക്കാർ നിയുക്ത ഗൈഡുണ്ടെന്നു കരുതുന്നുവെങ്കിൽ തെറ്റി. പുരാവൃത്തങ്ങൾ കേൾക്കണമെങ്കിൽ കിഴവൻ അന്റോനിയോ ലോപ്പസിനെ സമീപിക്കണം. ഗ്രാമത്തിന്റെ വിനീതനായ ചരിത്രകാരൻ ഇപ്പോഴും കരിമ്പിൻപാടത്തു പണിയെടുക്കുന്നു. കാസ്ട്രോയെക്കുറിച്ചു പറയുമ്പോൾ കിഴവന് ആയിരം നാവുകളുടെ അനുഗ്രഹം ലഭിക്കുന്നു. നൂറ്റാണ്ടിന്റെ തുടക്കത്തിലെപ്പോഴോ പണികഴിക്കപ്പെട്ട വീടിന്റെ മുറികളിലൂടെ പുരാവൃത്തങ്ങളുടെ അകമ്പടിയോടെ സഞ്ചരിക്കാം. പഴയ കളിത്തൊട്ടിലിന്റെ മുമ്പിൽ ലോപ്പസ് നില്ക്കുന്നു- "ഈ കൊച്ചു തൊട്ടിലിലാണ് ക്യൂബയുടെ പ്രിയ നേതാവ് താരാട്ടുകേട്ടുറങ്ങിയത്. കാസ്ട്രോയ്ക്ക് ഏഴുവയസ്സുള്ളപ്പോൾ അകലെ ഒരിടത്തുള്ള റോമൻ കത്തോലിക്ക് ബോർഡിംഗ് സ്കൂളിൽ പഠിക്കാൻ ചേർന്നു. അവധിക്കാലത്തു വീട്ടിലെത്തുമ്പോൾ അനുജനോടൊപ്പം പുഴയിൽ നീന്തിത്തുടിക്കും. കാനനത്തിലൂടെ കുതിരയോടിക്കും. കാട്ടുതാറാവുകളെ വേട്ടയാടും.

റാവൂൾ കാസ്ട്രോ വല്ലപ്പോഴുമൊരിക്കൽ ബിറാനിലെത്താറുണ്ട്. കൈയിൽ പൂക്കളുണ്ടാവും. മാതാപിതാക്കളുടെ ശവകുടീരത്തിൽ കണ്ണടച്ചു നില്ക്കും. ഫിഡൽ കാസ്ട്രോ എന്നെങ്കിലും വീട്ടിലെത്തിയത് തന്റെ ഓർമ്മയിലില്ലെന്നു ലോപ്പസിന് ഇനി പരാതി പറയാൻ വയ്യ. ഫിഡൽ വന്നു. എഴുപതാം വയസ്സിൽ ഓർമ്മകളെ ഒപ്പം കൂട്ടിക്കൊണ്ടു പോകുകയും ചെയ്തു.

റ്റിക്കൽ പിമ്പ്ന്റെ ഉത്തേജകമരുന്നടിച്ച് സോവിയറ്റ് യൂണിയനും കിഴക്കൻ യൂറോപ്യൻ രാജ്യങ്ങളും അമേരിക്കൻ സംസ്കാരത്തിനെ പ്രണമിക്കുമ്പോഴും കരീബിയൻ കൊടുങ്കാറ്റ് വിപ്ളവത്തിന്റെ ശക്തിമന്ത്രങ്ങൾ ജപിച്ചു വീശുകയായിരുന്നു. ക്യൂബയിലെ സാധാരണജനങ്ങളുടെ നാവുകൾ മൊഴിഞ്ഞുകൊണ്ടിരുന്നു- 'വിവാ കാസ്ട്രോ'.

ജൂലൈ മാസം ഇരുപത്തിയാറാം തീയതി ക്യൂബയിൽ വിമോചനദിനമാണ്. സൗന്ദര്യത്തിനുള്ളിൽ വിഷം നിറച്ചുവച്ച ബിൽ ക്ളിന്റൻ വേണ്ടത്ര ആഭിചാരക്രിയകൾ ചെയ്തിട്ടും ഫിഡൽ വിമോചനദിന സന്ദേശം നല്കാനെത്തിയിരുന്നു. ശബ്ദത്തിൽ പതിവുപോലെ കൊടുങ്കാറ്റും തിരമാലകളും വീശിയടിച്ചു. അതു കേട്ടിരുന്ന പതിനായിരങ്ങൾ ഉരുവിട്ടു- "നമ്മുടെ ഫിഡൽ എതിരറ്റവൻ. മരണമില്ലാത്തവൻ." മുപ്പത്തിയേഴാം വിമോചനദിനം കഴിഞ്ഞ് പതിനെട്ടാംനാളിൽ ഫിഡൽ കാസ്ട്രോയ്ക്ക് എഴുപതു വയസ്സ് തികഞ്ഞു. ചരിത്രം കണ്ട ഏറ്റവും ഊർജ്ജസ്വലനായ എഴുപതുകാരൻ, മുപ്പത്തിയേഴു വർഷത്തിനിടയിൽ ഒൻപത് അമേരിക്കൻ പ്രസിഡന്റുമാരുടെ സകലവിധ കളികളും അതിജീവിച്ച് ഫിഡൽ വിരാജിക്കുന്നു. അമേരിക്കൻ ജനത തിരഞ്ഞെടുത്തുവിട്ട ഏറ്റവും സുമുഖന്മാരായ രണ്ടു പ്രസിഡന്റുമാർ, കെന്നഡിയും ക്ളിന്റനും ക്യൂബയുടെ കാര്യത്തിൽ ഏറ്റവുമധികം കുടിലചിത്തരായത് കാസ്ട്രോയുടെ ഊർജ്ജസ്വലത, അവരുടെ സൗന്ദര്യത്തെ തോല്പിച്ചതുകൊണ്ടാവണം. തന്റെ കുറുമേനികൊണ്ടു കളിക്കളം വാണ മാരഡോണ എന്ന ഫുട്ബോൾ മജീഷ്യൻ ആരുടെയെങ്കിലും മുമ്പിൽ നമിച്ചുനിന്നിട്ടുണ്ടെങ്കിൽ അത് കാസ്ട്രോയുടെ മുമ്പിലാണെന്നറിയുക.

> ജൂലൈ മാസം ഇരുപത്തിയാറാം തീയതി ക്യൂബയിൽ വിമോചന ദിനമാണ്. സൗന്ദര്യത്തിനുള്ളിൽ വിഷം നിറച്ചുവച്ച ബിൽ ക്ളിന്റൻ വേണ്ടത്ര ആഭിചാരക്രിയകൾ ചെയ്തിട്ടും ഫിഡൽ വിമോചനദിന സന്ദേശം നല്കാനെത്തിയിരുന്നു. ശബ്ദത്തിൽ പതിവുപോലെ കൊടുങ്കാറ്റും തിരമാലകളും വീശിയടിച്ചു. അതു കേട്ടിരുന്ന പതിനായിരങ്ങൾ ഉരുവിട്ടു- "നമ്മുടെ ഫിഡൽ എതിരറ്റവൻ, മരണമില്ലാത്തവൻ."

ഇക്കഴിഞ്ഞ അറ്റ്ലാന്റാ ഒളിമ്പിക്സിൽ ക്യൂബൻ കളിക്കാർക്ക് അമേരിക്കൻ കാണികൾ നല്കിയ 'സ്നേഹപരിചരണങ്ങൾ' നാം ടെലിവിഷനിലൂടെ കണ്ടതാണല്ലോ. ക്യൂബക്കാർ കളിക്കാൻ കളിക്കളത്തിലിറങ്ങുമ്പോൾ അമേരിക്കക്കാർ 'ബ്ളാക്ക് ആൻഡ് വൈറ്റ്' ഭേദമെന്യേ കൂകിവിളിച്ച് അട്ടഹസിക്കുകയായിരുന്നു. ക്യൂബയുടെ സ്വർണ്ണമെഡൽ ഉറപ്പുകളായിരുന്ന രണ്ടു ബോക്സർമാർക്കു കൈവിഷം നല്കി നേരത്തേതന്നെ കൂറുമാറ്റിയിരുന്നു. എന്നിട്ടും ക്യൂബ തളരാതെ പൊരുതി. ബോക്സിംഗ് മത്സരവിധി നിർണ്ണയിക്കാൻ നിയുക്തരായ ജഡ്ജിമാർ രഹസ്യമായ അമേരിക്കൻ 'ആതിഥ്യ'ത്തിൽ മനംകുളിർത്തു ജയിച്ചവരെ തോല്പിച്ചിട്ടും ബോക്സിംഗ് റിങ്ങിൽനിന്നു ക്യൂബയ്ക്കു നാലു സ്വർണ്ണമെഡൽ കിട്ടി.. ബാഴ്സിലോണയിലെ ഏഴ് അറ്റ്ലാന്റയിൽ നാലായി കുറഞ്ഞതിൽ അദ്ഭുതമില്ല. ജഡ്ജിമാരെ സ്വന്തം തീരുമാനങ്ങൾ പറഞ്ഞ് ഏല്പിക്കുന്ന അമേരിക്കൻ ഒളിമ്പിക് മത്സര നടത്തിപ്പു രീതിക്കെതിരേ ശബ്ദമുയർത്താൻ ക്യൂബയോടൊപ്പം മറ്റൊരു രാജ്യമേ ഉണ്ടായിരുന്നുള്ളൂ- റുമേനിയ. റുമേനിയയ്ക്കും ചൈനയ്ക്കും അവകാശപ്പെട്ട സ്വർണ്ണമെഡലുകൾ ജിംനേഷ്യത്തിൽനിന്നു ജഡ്ജിമാർ തട്ടിത്തെറിപ്പിച്ചു മാറ്റുകയായിരുന്നുവല്ലോ.

ക്യൂബയുടെ വിപ്ളവാനന്തര മുപ്പത്തിയേഴു വർഷങ്ങൾ പ്രതിലോമതന്ത്രങ്ങളുടെ പ്രളയം നേരിടുകയായിരുന്നു. കരയിലും കടലിലും ആകാശത്തിലും സൈനിക ഭീഷണി. റേഡിയോയും ടെലിവിഷനും ഉപയോഗിച്ചുള്ള പ്രചാരണങ്ങൾ, സാമ്പത്തിക ഉപരോധം- എന്തിന് കാസ്ട്രോയുടെ ഭക്ഷണത്തിൽ വിഷം കലർത്താനുള്ള സി.ഐ.എ പ്ളോട്ടിൽവരെ അമേരിക്കൻ വിദ്വേഷം ചെന്നെത്തി. എന്നിട്ടും കാസ്ട്രോ കരീബിയൻ കൊടുങ്കാറ്റായി വീശുകയായിരുന്നു. ഫ്ളോറിഡയിലെ ക്യൂബൻ പ്രവാസികളെ നിയോഗിച്ച് കാസ്ട്രോയെ വിരട്ടാനുള്ള പരിപാടി പൊളിഞ്ഞത് ഈയിടെയാണല്ലോ. ക്യൂബയുടെ തീരങ്ങളിൽ കാസ്ട്രോ വിരുദ്ധ ലഘുലേഖകൾ വർഷിക്കാനെത്തിയ പ്രവാസികളുടെ വിമാനം ക്യൂബൻ ആകാശസൈന്യം വെടിവച്ചിട്ടപ്പോൾ ബിൽ ക്ളിന്റന്റെ സുന്ദരമുഖം ചമ്മുകയായിരുന്നു.

ഫിഡൽ കാസ്ട്രോ എഴുപതാം വയസ്സിലും സ്വന്തം ശരീരം കാലത്തിന്റെ കാറ്റിന് ഉലയാൻ അനുവദിച്ചു കൊടുത്തിട്ടില്ല. കാസ്ട്രോയുടെ ചിത്രങ്ങളിൽനിന്നു വിഖ്യാതമായ ആ ഹവാന ചുരുട്ട് എടുത്തു മാറ്റേണ്ടതുണ്ട്. കാരണം കാസ്ട്രോ വർഷങ്ങൾക്കുമുമ്പേ പുകവലി നിറുത്തി വിപ്ളവസത്തയ്ക്ക് ആയുസ്സു നീട്ടിക്കൊടുക്കുകയായിരുന്നു. നിത്യവും വ്യായാമമുറകൾ, അതു നിരീക്ഷിക്കാൻ ഡോക്ടർമാരുടെ സംഘം. കാസ്ട്രോയ്ക്കറിയാം, താൻ തളർന്നാൽ ക്യൂബയും തളരുമെന്ന്.

ന്യൂ മെക്സിക്കോ യൂണിവേഴ്സിറ്റിയിലെ ക്യൂബ എക്സ്പർട്ടായ നെൽസൻ വാൽഡെസിന്റെ വാക്കുകൾ കടമെടുക്കാം- "കാസ്ട്രോയുടെ ശരീരത്തിൽ എഴുപതു വർഷങ്ങൾക്ക് ഒരു പോറലേല്പിക്കാനും കഴിഞ്ഞിട്ടില്ല. ഇനിയും കാലം അദ്ദേഹത്തിനു മുമ്പിൽ നമ്രശിരസ്സുമായി നില്ക്കുമെന്ന് എനിക്കുറപ്പുണ്ട്." സോഷ്യലിസം അല്ലെങ്കിൽ സർവ്വനാശം എന്ന സമവാക്യത്തിൽനിന്നു പഴയ കമ്മ്യൂണിസ്റ്റ് ദേശങ്ങൾ സർവ്വനാശത്തിനും താഴേക്കു പതിക്കുമ്പോഴാണ് ഭൂമിയിലെ ഏക കമ്മ്യൂണിസ്റ്റ് രാജ്യമായി ക്യൂബയെ കാസ്ട്രോ നയിച്ചുകൊണ്ടു പോകുന്നത്. അതും സർവ്വ സന്നാഹ ക്യാപ്പിറ്റലിസ്റ്റ് തീരത്തുനിന്നു വെറും നൂറ്റിനാല്പത്തിയഞ്ചു കിലോമീറ്റർ ദൂരത്ത്! സോവിയറ്റ് യൂണിയന്റെ കലവറകളിൽനിന്ന് ഇഷ്ടഭോജനങ്ങൾ ലഭിച്ചിരുന്ന ക്യൂബ സോവിയറ്റ് പത്തായങ്ങൾ ശൂന്യമായതിനുശേഷവും നിലനില്ക്കുന്നത് കാസ്ട്രോയുടെ സാമ്പത്തിക അച്ചടക്കംകൊണ്ടുതന്നെയാണ്. അല്പം ചെലവഴിക്കുക, അല്പം ഭക്ഷിക്കുക, ഒരുപാട് അദ്ധ്വാനിക്കുക അതായിരുന്നു ക്യൂബൻ മുദ്രാവാക്യം. അമേരിക്കയേയും വികസ്വര രാജ്യങ്ങളുടെ തോല്വികളുടെ അളവെടുക്കുന്ന സാമ്പത്തിക ഏജൻസികളേയും അമ്പരപ്പിക്കുന്ന സാമ്പത്തിക ക്കണക്കാണ് നടപ്പുവർഷത്തിന്റെ അർദ്ധ പകുതിയിൽ ക്യൂബ നല്കിയത്. ദേശീയ ഉല്പന്നത്തിൽ ഒൻപതര ശതമാനം എന്ന തോതിൽ വർദ്ധനവ്. ചെറുകിട കച്ചവടങ്ങൾക്ക് മുമ്പുണ്ടായിരുന്ന വിലക്ക് ഉപേക്ഷിച്ചു. ഡോളറിന് ക്രയവിക്രയപ്രക്രിയയിൽ മാന്യത നല്കി. ഈ ഒൻപതര ശതമാനം വളർച്ചയ്ക്കു താൻ മിസ്റ്റർ ഹെംസിനോടും മിസ്റ്റർ ബർട്ടനോടും കടപ്പെട്ടിരിക്കുന്നുവെന്ന് കാസ്ട്രോ വിമോചനദിന റാലിയിൽ സുസ്മേരവദനനായി പ്രഖ്യാപിച്ചു. ക്യൂബയുടെ മേലുള്ള സാമ്പത്തിക ഉപരോധം കൂടുതൽ മനുഷ്യത്വഹീനമാക്കാനുള്ള ക്ളിന്റന്റെ പുതിയ നിയമത്തിനു രൂപം നല്കിയത് മേല്പറഞ്ഞ രണ്ടുപേരായിരുന്നു.

തലസ്ഥാന നഗരിയായ ഹവാനയിൽനിന്ന് 690 കിലോമീറ്റർ തെക്കു കിഴക്കു സഞ്ചരിച്ചു വേണം ഹോൾഗിൻ പട്ടണത്തിലെത്താൻ. ഈ പട്ടണത്തിലെ 'റെവല്യൂഷൻ പ്ളാസ'യിൽ എല്ലാ വർഷവും വിമോചനനാളിൽ ഒലീവ് നിറമുള്ള പോരാളിവേഷത്തിൽ കാസ്ട്രോ എത്തിച്ചേരും. നാല്പത്തിമൂന്നു വർഷംമുമ്പ് ഇവിടെനിന്നാണ് വിമോചനത്തിന്റെ പടപ്പുറപ്പാട് തുടങ്ങിയത്. അന്നാണ് ഏകാധിപതി ബാറ്റിസ്റ്റയുടെ സാന്തിയാഗോയിലുള്ള സൈനികത്താവളം വിപ്ളവകാരികൾ ആക്രമിച്ചത്. അന്ന് കാസ്ട്രോയും വിപ്ളവകാരികളും തോറ്റു പിൻവാങ്ങി. സാന്തിയാഗോയിൽ ഒരുപാടുപേർ മരിച്ചുവീണു. അവർ ഏല്പിച്ചു നല്കിയ വിപ്ളവത്തീ കെടുത്താതിരിക്കാൻ ഫിഡൽ വർഷംതോറുമെത്തി ജനങ്ങളുടെ ഹൃദയത്തിൽ ആവേശം കുത്തിവയ്ക്കുന്നു. ഇത്തവണയും 'റെവല്യൂഷൻ പ്ളാസ'യിൽ കാസ്ട്രോയെത്തി. എഴുപതു വയസ്സിന്റെ 'ചെറുപ്പ'വുമായി. കരിമ്പിൻപാടങ്ങൾ നീന്തിവന്ന കാറ്റിൽ വിപ്ളവ നേതാവിന്റെ വാക്കുകൾ തീ കോരിയിട്ടു. രണ്ടുമണിക്കൂർനേരം സൂര്യനു ചുവട്ടിൽ മറ്റൊരു സൂര്യനായി ജ്വലിച്ചുനിന്ന കാസ്ട്രോ ആകാശത്തിലേക്കു മുഷ്ടിയുയർത്തി പ്രസംഗത്തിനു പതിവു വിരാമമിട്ടു-നമ്മുടെ മാതൃരാജ്യം അല്ലെങ്കിൽ മരണം.





ലാലു ജോസഫ്

# സി.പി.എമ്മും ക്രീമിലെയറും



**ക്രീ**മിലെയർ പ്രശ്നത്തിൽ സുപ്രീം കോടതി ഉത്തരവ് പാലിക്കാതിരിക്കാനാവില്ല. കോടതിയുമായി ഒരു ഏറ്റുമുട്ടലിന് സംസ്ഥാനം തയാറാവരുത്. അത് സാദ്ധ്യവുമല്ല. ഇതുസംബന്ധിച്ച് നയപരമായ തീരുമാനമെടുക്കേണ്ടത് ഇടതുപക്ഷ മുന്നണിയാണ്. എന്തായാലും സി.പി.എമ്മിന്റെ നിലപാടിൽ മാറ്റമില്ല- മാർക്സിസ്റ്റ് കമ്മ്യൂണിസ്റ്റ് പാർട്ടി ജനറൽ സെക്രട്ടറി ഹർ കിഷൻസിംഗ് സുർജിത്ത് വ്യക്തമാക്കി.

സംസ്ഥാന കമ്മിറ്റി യോഗത്തിൽ പങ്കെടുക്കാൻ തിരുവനന്തപുരത്ത് എത്തിയ അദ്ദേഹം കേരളവും കേന്ദ്രവും നേരിടുന്ന പ്രശ്നങ്ങളെപ്പറ്റി സംസാരിച്ചു. അദ്ദേഹം ഇങ്ങനെ തുടർന്നു:

കേന്ദ്ര മന്ത്രിസഭയിൽ കേരള പ്രാതിനിധ്യമുണ്ടാകും. അതുസംബന്ധിച്ച് സി.പി.ഐയുമായി അഭിപ്രായവ്യത്യാസമില്ല. അഭിപ്രായവ്യത്യാസം മറ്റുചില മേഖലകളിലാണ്. വ്യക്തികൾക്കുവേണ്ടി നിലകൊള്ളുന്ന പാർട്ടിയല്ല സി.പി.എം. നയപരമായ കാര്യങ്ങളിലാണ് പാർട്ടിക്ക് താത്പര്യം. വ്യക്തിപരമായിരുന്നു കാര്യങ്ങളെങ്കിൽ ഞങ്ങൾ കേന്ദ്രഭരണത്തിൽ പങ്കാളികളാവുമായിരുന്നു. ഐക്യമുന്നണിക്ക് രൂപംകൊടുക്കുന്നതിൽ ഞങ്ങളുടെ പാർട്ടി നിർണ്ണായക പങ്കുവഹിച്ചു. 33 എം.പി.മാരുണ്ട് ഞങ്ങൾക്ക്. ഗവൺമെന്റിന്റെ അവസ്ഥയുമായി തട്ടിച്ചു നോക്കിയാൽ സി.പി.എം നിർണ്ണായക ശക്തിയാണ്.

കേരള സർക്കാർ എടുക്കുന്ന തീരുമാനങ്ങളെ കോൺഗ്രസ്സ് എതിർക്കുന്നത് സ്വാഭാവികമാണ്. ജനകീയാസൂത്രണ പരിപാടികളിൽ, ഏതെങ്കിലുമൊരു വിഭാഗത്തെ ബോധപൂർവ്വം ഒഴിവാക്കിയതായി പരാതിയില്ലാത്തിടത്തോളം, ജനകീയാസൂത്രണത്തെ കെ.പി.സി.സി എതിർക്കുന്നത് രാഷ്ട്രീയമായിട്ടേ കാണാനാവൂ.

നദീജലത്തർക്കം കേരളത്തെ സംബന്ധിച്ച് ഗുരുതരമായ പ്രശ്നമായിത്തോന്നിയിട്ടില്ല. അലമാട്ടി തർക്കമുൾപ്പെടെ, ജലതർക്കങ്ങൾ ചർച്ചയിലൂടെ പരിഹരിക്കപ്പെടണം. ഒരു സംസ്ഥാനവും അതിന്റെ അവകാശം വിട്ടൊഴിയാൻ തയ്യാറാവുകയില്ല. ഒരു പ്രത്യേക നദീജലം ദേശീയ സമ്പാദ്യമായി പ്രഖ്യാപിക്കുന്നതുകൊണ്ട് പ്രശ്നം തീരുകയില്ല. ഉഭയകക്ഷി ചർച്ചയും നദീജല കമ്മിഷനും മാത്രമേ പരിഹാരമായിട്ടുള്ളൂ.

## കാശ്മീർ തിരഞ്ഞെടുപ്പിനെ കുറിച്ച്

**കാ**ശ്മീർ തിരഞ്ഞെടുപ്പ് രാജ്യത്തെ സംബന്ധിച്ച് അതീവ പ്രാധാന്യമർഹിക്കുന്ന സംഭവമാണ്. കാശ്മീർ നമ്മുടെ ഭാഗമാണെന്ന് ലോകത്തിനു കാട്ടിക്കൊടുക്കാൻ തിരഞ്ഞെടുപ്പ് സഹായിക്കും. അവിടുത്തെ ജനങ്ങൾ ഭീകരവാദംകൊണ്ട് പൊറുതിമുട്ടിയിരിക്കുന്നു. അവരെ തിരഞ്ഞെടുപ്പിൽ അണിനിരത്തുക എന്നതായിരിക്കണം സർക്കാരിന്റെ ലക്ഷ്യം. അൻപതു ശതമാനത്തിലധികം പേർ വോട്ടെടുപ്പിൽ പങ്കെടുക്കുമെന്നാണ് പ്രതീക്ഷ. വിദേശ നിരീക്ഷകരെ അനുവദിക്കുന്നതിലൊന്നും അർത്ഥമില്ല. ജനങ്ങളുടെ വിശ്വാസം വീണ്ടെടുക്കലാണ് പ്രശ്നം. സ്വതന്ത്രവും നീതിപൂർവ്വകവുമായ തിരഞ്ഞെടുപ്പ് ഉറപ്പാക്കാൻ എല്ലാ വിഭാഗം മാദ്ധ്യമ പ്രവർത്തകർക്കും കാശ്മീരിൽ പ്രവേശനം നല്കിയാൽ മതി. വിദേശ പത്രപ്രവർത്തകർക്കും അവസരമൊരുക്കണം. കാശ്മീരിൽ സമാധാനം തകർക്കാൻ പാകിസ്ഥാൻ നടത്തിയ ശ്രമങ്ങൾ നാം മറന്നുകൂടാ. അവിടെ സുഗമമായ തിരഞ്ഞെടുപ്പു നടക്കുന്നതോടെ പാകിസ്ഥാന്റെ വാദങ്ങൾ പൊളിയും. ലോകാഭിപ്രായം ഇന്ത്യയ്ക്കനുകൂലമാകും. ഹർ കിഷൻസിംഗ് സൂർജിത്ത് അഭിപ്രായപ്പെട്ടു. അദ്ദേഹം തുടർന്നു:

തിരഞ്ഞെടുപ്പ് സഖ്യമോ ജയമോ അല്ല കാശ്മീരിൽ പ്രധാനം. തിരഞ്ഞെടുപ്പാണ്. ആര് ജയിക്കുന്നുവെന്നതും പ്രശ്നമല്ല. ആരു ജയിച്ചാലും അത് ഇന്ത്യയുടെ വിജയമായിരിക്കും. കാശ്മീർ ഇന്ത്യയുടെ ഭാഗമാണെന്ന നമ്മുടെ നിലപാടിന്റെ വിജയം. അതിനാൽ ബഹുഭൂരിപക്ഷം ജനങ്ങളെയും തിരഞ്ഞെടുപ്പിൽ അണിനിരത്തുക എന്നതാണ് ലക്ഷ്യം. ഇന്ത്യാ-പാകിസ്ഥാൻ ബന്ധം മെച്ചപ്പെടാൻ തിരഞ്ഞെടുപ്പ് സാഹചര്യമൊരുക്കും.



*ഹർ കിഷൻസിംഗ് സുർജിത്ത്*

## ഐക്യമുന്നണി സർക്കാരിനോടുള്ള സമീപനം

**ര**ണ്ടുമാസം വളരെ ചെറിയൊരു കാലയളവാണ്. ഒരു ഗവൺമെന്റിനെ വിലയിരുത്താൻമാത്രം പോന്നതല്ല ഈ കാലയളവ്. സർക്കാർ സമ്മർദ്ദങ്ങൾക്കു നടുവിലാണ്. ഇതൊരു ന്യൂനപക്ഷ സർക്കാരാണെന്നതുതന്നെ കാരണം. അത് പ്രശ്നങ്ങൾ നേരിട്ടുകൊണ്ടേയിരിക്കും. ഈ സർക്കാർ നിലനില്ക്കുമെന്നുതന്നെയാണു കരുതുന്നത്. മുഖ്യ പ്രതിപക്ഷമായ ബി.ജെ.പി.യുടെ നില പരുങ്ങലിലാണ്. ഗുജറാത്തിൽ എന്തു സംഭവിക്കുമെന്ന് പറയാനാവാത്ത സാഹചര്യം. ആദർശവാദി പാർട്ടിയെന്ന അതിന്റെ ഗീർവാണം ജനങ്ങൾക്ക് ബോധ്യമായി-അദ്ദേഹം തുടർന്നു: ഐക്യമുന്നണി ഗവൺമെന്റ് ശ്രദ്ധയോടെയാണ് കാര്യങ്ങൾ ചെയ്യുന്നത്. അധികാര വികേന്ദ്രീകരണ നടപടികൾക്ക് തുടക്കം കുറിച്ചു. സർക്കാരിയാ കമ്മിഷൻ റിപ്പോർട്ടിലെ പ്രസക്ത ശുപാർശകൾ നടപ്പിലാക്കുന്നതാണ് ആദ്യപടി. തുടർനടപടികൾ ശുപാർശ ചെയ്യാൻ ഒരു ഉന്നത തല കമ്മിറ്റിയെ നിയമിക്കും. ഇതൊക്കെയാവുമ്പോൾ ശക്തമായ സംസ്ഥാനങ്ങളുടെ പിൻബലമുള്ള ശക്തമായ കേന്ദ്രം നിലവിൽ വരും. അധികാര വികേന്ദ്രീകരണമെന്നപോലെ ഗവൺമെന്റ് സജീവ പരിഗണന നല്കുന്ന മറ്റൊരു പ്രധാന മേഖല പാവ

പ്പെട്ടവരുടെ പ്രശ്നങ്ങളാണ്. അവയ്ക്ക് പരിഹാരം കാണാൻ ആത്മാർത്ഥ ശ്രമങ്ങളുണ്ട്.

നയപരമായ ചില പ്രശ്നങ്ങളിൽ മുൻ ഗവൺമെന്റിന്റെ രീതിതന്നെയാണ് ഗൗഡ സർക്കാരിനും. അതൊക്കെ ഒരു ദിവസംകൊണ്ട് മാറ്റിയെടുക്കാനാവില്ല. മതേതരത്വം സംരക്ഷിച്ച്, വർഗ്ഗീയ വിപത്ത് അകറ്റി. അഴിമതി തുടച്ചുനീക്കുന്നതിന് ഐക്യമുന്നണി സർക്കാർ നടത്തുന്ന ശ്രമങ്ങൾ സ്വാഗതാർഹമാണ്.

ബ്യൂറോക്രസി കൈകാര്യം ചെയ്തിരുന്ന വികസന പദ്ധതികൾ ഒന്നൊന്നായി പഞ്ചായത്ത്-മുനിസിപ്പൽ ഭരണ സമിതികൾക്ക് നല്കുമെന്ന പ്രഖ്യാപനം ഞങ്ങൾ സ്വീകരിക്കുന്നു. വിദേശ മാദ്ധ്യമങ്ങൾക്ക് പ്രവേശനം നല്കാനുള്ള നീക്കമടക്കം ചില തീരുമാനങ്ങൾ പുന:പരിശോധിക്കാൻ ഞങ്ങൾ സമ്മർദ്ദം ചെലുത്തി. ചുരുക്കത്തിൽ സർക്കാരിന്റെ എല്ലാ ചെയ്തികൾക്കും നടപടികൾക്കും ഞങ്ങളുടെ പിൻതുണയുണ്ടാവില്ല. എല്ലാ നടപടികളും അംഗീകരിക്കാനും ഒരുക്കമല്ല.

## ഉത്തർപ്രദേശിലെ സ്ഥിതി

**തി**രഞ്ഞെടുപ്പു പ്രഖ്യാപനം വന്നതോടെ മൂന്നു മുന്നണികൾ രൂപമെടുത്തു. ഐക്യമുന്നണി ഒറ്റക്കെട്ടായി തിരഞ്ഞെടുപ്പിനെ നേരിടാനൊരുങ്ങുകയാണ്, മുലായംസിംഗിന്റെ നേതൃത്വത്തിൽ. ജനവികാരം ഐക്യമുന്നണിക്കനുകൂലമാണ്. വരുന്ന ഇരുപതിന് വാരാണസിയിൽ നടത്തുന്ന റാലി ഇതിന് തെളിവാകും. ബി.ജെ.പി.ക്കെതിരായി മറ്റെല്ലാവരും അണിനിരക്കുകയെന്ന തന്ത്രപരമായ സമീപനമൊന്നും ഇപ്പോൾ ആലോചിച്ചിട്ടില്ല. ജനങ്ങളെ അണിനിരത്തുകയാണ് പ്രധാനം. അതിന്റെ ആദ്യപടിയാണ് മുലായംസിംഗിന്റെ നേതൃത്വം അംഗീകരിക്കൽ. ഐക്യമുന്നണിയിലെ അഭിപ്രായ ഭിന്നതകൾ പറഞ്ഞൊതുക്കാനും ഈ തീരുമാനം സഹായിച്ചു. ബി.ജെ.പി.യെ തോല്പിക്കുക എന്നതാണ് മുഖ്യലക്ഷ്യം. തോല്പിക്കാനാവുമെന്നുതന്നെയാണ് പ്രതീക്ഷ. ഐക്യമുന്നണിയുടെ ജയത്തിനനുകൂലമായി നിരവധി ഘടകങ്ങളുണ്ട്. ബി.ജെ.പി.യുടെ നില ഒട്ടും മെച്ചമല്ല. ഗുജറാത്തിലെ അനുഭവം ജനങ്ങളുടെ മുന്നിലുണ്ട്. മാത്രമല്ല മുഖ്യമന്ത്രി സ്ഥാനത്തെ ചൊല്ലി ഇപ്പോഴേ തർക്കം തുടങ്ങിക്കഴിഞ്ഞു. കേന്ദ്രത്തിലെ ഐക്യമുന്നണി കർഷകർക്ക് അനുവദിച്ച നിരവധി ഇളവുകൾ ഉത്തർപ്രദേശിൽ ഐക്യമുന്നണിയുടെ വിജയത്തിന് സഹായകരമായിത്തീരും.

## മന്ത്രിസഭയിൽ ചേരുന്ന പ്രശ്നം

**കേ**ന്ദ്രമന്ത്രിസഭയിൽ ചേരുന്ന പ്രശ്നം പുന:പരിശോധിക്കേണ്ട സാഹചര്യമൊന്നുമില്ല. മാർക്സിസ്റ്റ് പാർട്ടി അത്രപെട്ടെന്ന് പുന:പരിശോധന നടത്തുന്ന പാർട്ടിയുമല്ല. മുൻ പ്രധാനമന്ത്രിമാർക്ക് ക്യാബിനറ്റ് പദവി നല്കാനുള്ള നീക്കത്തോട് സി.പി.എം യോജിക്കുന്നില്ല-സുർജിത്ത് വ്യക്തമാക്കി.



കെ. പാനൂർ

# ഒരു സാക്ഷരതാ യജ്ഞം

**പ്ര**ത്യേകമായ ചില സാഹചര്യങ്ങളിൽ ആദിവാസി മേഖലകളിൽ തികച്ചും വിജയിക്കാതെ പോയ സാക്ഷരതായജ്ഞം വീണ്ടും ആരംഭിക്കുന്നുവെങ്കിൽ ലക്ഷങ്ങൾ മാത്രം ചെലവിട്ട് കോടികൾ ലാഭിക്കാനാവും.

കേരളത്തിൽ 1990-ൽ ആരംഭിച്ച സാക്ഷരതാ യജ്ഞം എല്ലാ രാഷ്ട്രീയ കക്ഷികളും വിവിധ ഡിപ്പാർട്ടുമെന്റുകളും പഞ്ചായത്തുകളും ശാസ്ത്രസാഹിത്യ പരിഷത്ത് പോലുള്ള സംഘടനകളും കളക്ടർ മുതൽ ശിപായി വരെയുള്ള എല്ലാ ഉദ്യോഗസ്ഥന്മാരും ഒരുപോലെ ഒത്തൊരുമിച്ച് ആരംഭിച്ച ആദ്യത്തെ (അവസാനത്തെയും?) വിപ്ളവ പരിപാടി ആയിരുന്നെന്നുപറയാം. അങ്ങനെ ഭാരതത്തിൽ സമ്പൂർണ്ണ സാക്ഷരത നേടിയ ആദ്യത്തെ സ്റ്റേറ്റ് എന്ന ബഹുമതി നേടിക്കൊണ്ട് 1991-ൽ നാം ചരിത്രം സൃഷ്ടിക്കുകയും ചെയ്തു.



നിത്യപട്ടിണിക്കാർ

## നിർഭാഗ്യവാന്മാരുടെ നിർഭാഗ്യം

**പ**ക്ഷെ ഒരബദ്ധം പറ്റി. മൊത്തത്തിൽ 92 ശതമാനം സാക്ഷരത നേടിയാൽ നൂറു ശതമാനം പ്രഖ്യാപിക്കാം എന്നൊരു ഇളവ് അനുവദിച്ചത് നൂറു ശതമാനം നിരക്ഷരരായിരുന്ന ആദിവാസികളെപ്പോലുള്ളവരെ സംബന്ധിച്ചിടത്തോളം ഒരു നിർഭാഗ്യമായി കലാശിച്ചു-കേരളത്തിലെ ജനസംഖ്യയിൽ രണ്ടു ശതമാനത്തിനു താഴെ മാത്രം വരുന്ന ആദിവാസികൾക്കിടയിൽ വിജയിക്കുന്നതിനുമുമ്പേ നമ്മുടെ സാക്ഷരതായജ്ഞം നൂറു ശതമാനമായി പ്രഖ്യാപിക്കപ്പെട്ടു!

സാക്ഷരതാ ജാഥകൾ മുഴക്കിയ 'മുദ്രാവാക്യം അക്ഷരം അഗ്നിയാണ്. പുസ്തകം ആയുധമാണ് എന്നായിരുന്നല്ലോ-ഈ അഗ്നിയും ആയുധങ്ങളും ശരിക്കും പ്രയോജനപ്പെടേണ്ടിയിരുന്നത് കടലോരങ്ങളിലും വയലോരങ്ങളിലും മലയോരങ്ങളിലും നൂറു ശതമാനം അജ്ഞതയിലും അന്ധകാരത്തിലും അന്ധവിശ്വാസങ്ങളിലും അടിമത്തത്തിലും നരകിക്കുന്നവരുടെ നടുക്കായിരുന്നു. ചൂഷണമേഖലകളിലായിരുന്നു-പക്ഷെ അങ്ങനെ സംഭവിച്ചില്ല-എക്കാലത്തെയും നിർഭാഗ്യവാന്മാർക്ക് ഏറ്റവും ഒടുവിൽ അനുഭവപ്പെട്ട നിർഭാഗ്യം ഇതായിരുന്നു.



## ചില സവിശേഷ പ്രശ്നങ്ങൾ

**അ**വരെ സംബന്ധിച്ചിടത്തോളം ആരംഭിക്കേണ്ടത് വെറും സാക്ഷരതാ കേന്ദ്രങ്ങളല്ല, എങ്ങനെ ജീവിക്കണം എന്നു പഠിപ്പിക്കുന്ന ജീവിത പരിശീലന കേന്ദ്രങ്ങൾ തന്നെയാവണം. അവർക്കു വേണ്ടത് എഴുത്തും വായനയും കൊണ്ട് ആരംഭിക്കുന്ന സാക്ഷരതയല്ല, അവസാനം മാത്രം എഴുത്തിലും വായനയിലും എത്തിച്ചേരുന്ന ഒരു സാക്ഷരതാ പദ്ധതിയാണ്. ആദിവാസികളെ പഠിപ്പിക്കാൻ നിയോഗിക്കപ്പെടുന്നവർ ആദ്യം ആദിവാസികളെത്തന്നെ, അവരുടെ ഭാഷയും ചരിത്രവും ജീവിതവും, പഠിക്കേണ്ടതുണ്ട്. യാത്രയുടെയും ജീവിതത്തിന്റെയും അസൗകര്യങ്ങൾ പരിഗണിച്ച് ആദിവാസി മേഖലകളിലേക്ക് നിയോഗിക്കപ്പെടുന്നവർക്ക് പ്രത്യേകമായി എന്തെങ്കിലും അലവൻസ് നൽകാതെ പറ്റില്ല. എല്ലാറ്റിനും മീതെ ഇവിടെ പഠിതാക്കൾ നിത്യപട്ടിണിക്കാരാണെന്ന ബോധം നമുക്കുണ്ടാവണം. അവരെ ക്ളാസ്സുകളിലേക്കാകർഷിക്കാൻ എന്തെങ്കിലും ലഘുഭക്ഷണം ഏർപ്പാടു ചെയ്യേണ്ടതിനെപ്പറ്റിയും ആലോചിക്കണം. ഇത്തരത്തിലുള്ള ഒരു ചർച്ച 1990 ഡിസംബർ ഒടുവിൽ മാത്രമേ തിരുവനന്തപുരത്ത് ആരംഭിച്ചുള്ളൂ.



ദുരിതങ്ങൾക്കിടയിലെ ജീവിതകൗതുകം

## ശീതസമരങ്ങളുടെ കാലം

**ആ**യിടയ്ക്ക് ഇവിടെ ഒരു തിരഞ്ഞെടുപ്പു യുദ്ധം പൊട്ടിപ്പുറപ്പെട്ടത് മറ്റൊരപകടമായി കലാശിച്ചു. പതിവുപോലെ രാഷ്ട്രീയത്തിന്റെ പേരിലുള്ള ശീതസമരങ്ങൾ ഈ മഹത്തായ വികസന പദ്ധതിയെയും ബാധിച്ചു. ആ യുദ്ധത്തിൽ വിജയിച്ചവർ പരാജയപ്പെട്ടവർ ആരംഭിച്ച സാക്ഷരതാ പദ്ധതിയോട് പിന്നീടു സ്വീകരിച്ച നയം ആദ്യഭാര്യയിൽ പിറന്ന മകളോട് രണ്ടാം ഭാര്യയ്ക്കുള്ള ചിറ്റമ്മനയം തന്നെയായിരുന്നു. ഒടുവിൽ മനമില്ലാമനസ്സോടെ സാക്ഷരതയുടെ രണ്ടാം ഘട്ടം ആരംഭിച്ചത് ഈ രംഗത്ത് നൂറു ശതമാനം ആത്മാർത്ഥതയോടെ ഒരു കൊല്ലത്തിലേറെ പ്രവർത്തിച്ച അനുഭവസമ്പന്നരെയെല്ലാം പിരിച്ചുവിടുകയും പകരമായി തങ്ങൾക്കിഷ്ടപ്പെട്ടവരെ നിയമിക്കുകയും ചെയ്തുകൊണ്ടായിരുന്നു. കൂട്ടത്തിൽ വീട്ടിനടുത്തൊരു ജോലി തരപ്പെടുത്തണമെന്നുമാത്രം ആഗ്രഹിച്ചവരുമുണ്ടായിരുന്നു. ആദിവാസി മേഖലയിൽ നിയോഗിക്കപ്പെടുന്നവർക്ക് പ്രത്യേക അലവൻസ് എന്ന നിലയിൽ 500 രൂപ കണ്ട് അനുവദിച്ചത് മറ്റൊരു വിനയായിത്തീർന്നു. ചിലരുടെ കണ്ണിൽ ഇത് രാഷ്ട്രീയ രംഗത്തുള്ള ഏതാനും പ്രവർത്തകർക്കു നൽകാനുള്ള അലവൻസായി മാറി. കേരള സാക്ഷരതാസമിതി സെക്രട്ടറി എന്ന നിലയിൽ ആദിവാസി സാക്ഷരത ഭാവനാപൂർവ്വം ആസൂത്രണം ചെയ്ത നല്ലവനായ ഐ.എ.എസ്സുകാരൻ കേന്ദ്ര ഗവൺമെന്റ് സർവീസിലേക്ക് രക്ഷപ്പെട്ടു. അതോടെ നമ്മുടെ സാക്ഷരതായജ്ഞം ഒരു പ്രഹസനമായി മാറി എന്ന് കേരളം മുഴുവൻ വിശ്വസിക്കുന്നു.

ആദ്യഘട്ടത്തിൽ പാവം ആദിവാസികൾ നൂറുകൂട്ടം ജീവിത പ്രശ്നങ്ങളുമായി മല്ലടിക്കുന്നതിനിടയ്ക്കും പണിപ്പെട്ടു സ്വന്തമാക്കിയ അക്ഷരങ്ങൾ പോലും ഈ തഞ്ചംനോക്കി കൂടുവിട്ട് പറന്നകന്നുകഴിഞ്ഞിരുന്നു. 1992-ലും കാസർകോട്ടെ കൊറഗർക്കിടയിലെ സാക്ഷരതാശതമാനം പതിനൊന്നു മാത്രമാണെന്ന് ഗവൺമെന്റ് രേഖയിൽ പറയുന്നു. ഏറ്റവും അടിത്തട്ടിൽ കിടക്കുന്ന വയനാട്ടിലെ പണിയരെപ്പോലുള്ളവരുടെ സ്ഥിതി വളരെയൊന്നും വ്യത്യസ്തമല്ലെന്നു പറയുമ്പോൾ ഒരു സത്യം തുറന്നുപറയുന്നതിലുള്ള സുഖം അനുഭവപ്പെടുന്നുണ്ട്. അവർ അവരുടേതല്ലാത്ത കുറ്റത്തിന് സാക്ഷര കേരളത്തിൽ എക്കാലത്തും നിരക്ഷരരായി ജീവിക്കാൻ വിധിക്കപ്പെടുന്നത് ശരിയാണോ?

## ചില ശുഭലക്ഷണങ്ങൾ

**ഇ**പ്പോൾ കേരളത്തിൽ വീണ്ടും ഒരു തിരഞ്ഞെടുപ്പ് നടക്കുകയും സാക്ഷരതായജ്ഞം ആരംഭിച്ചവർ വീണ്ടും അധികാരത്തിലെത്തുകയും ചെയ്തിരിക്കുകയാണല്ലോ. ഒരു ശുഭലക്ഷണം കൂടി-ആദിവാസി സാക്ഷരത ഭാവനാപൂർവം ആസൂത്രണം ചെയ്ത ഐ.എ.എസ്സുകാരൻ കേന്ദ്രത്തിൽ നിന്നും കേരളത്തിലേക്കുതന്നെ തിരിച്ചെത്തി എന്നും അറിയുന്നു. ഈ വർഗ്ഗത്തിന്റെ ജാതകം തിരുത്തുക എന്ന ചരിത്രപരമായ കടമ നിർവഹിക്കാൻ വീണ്ടും ഒരു സാക്ഷരതായജ്ഞം ആരംഭിച്ചുകൂടേ?

## ഇത് ലാഭക്കച്ചവടം

**ഒ**രു വ്യാഴവട്ടക്കാലം ആദിവാസി വികസന പദ്ധതികൾ പലതും ഏറ്റെടുത്ത് പരാജയപ്പെടേണ്ടിവന്ന ഒരാളെന്ന നിലയിൽ പറയട്ടെ. അവർ ഉദ്ബുദ്ധരാവാത്തിടത്തോളം കാലം അവർക്കു വേണ്ടിയുള്ള പദ്ധതിപ്രവർത്തനങ്ങളെല്ലാം മണൽകൊണ്ടു കയർപിരിക്കുന്നതുപോലുള്ള ഒരു പാഴ്‌വേലയായി കലാശിക്കും എന്നാണ് അനുഭവം. ഒരു വ്രതമെടുത്ത നിലയിൽ നമുക്ക് ഓരോ കൊല്ലവും വിവിധ പദ്ധതികളുടെ പേരിൽ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്നത് കോടികളാണ്. മരുഭൂമിയിൽ പെയ്യുന്ന മഴപോലെ അപ്രത്യക്ഷമായിക്കൊണ്ടിരിക്കുന്ന കോടികൾ!

കുറച്ചു ലക്ഷങ്ങൾ മാത്രം ചെലവിട്ട് ആദിവാസി സാക്ഷരതായജ്ഞം വീണ്ടും ആരംഭിക്കുന്നുവെങ്കിൽ നമുക്കു ലാഭിക്കാൻ കഴിയുന്നത് ഈ കോടികളാണ്. ഇത് നഷ്ടക്കച്ചവടമല്ല. തീർച്ചയായും ഒരു ലാഭക്കച്ചവടമായിരിക്കും.



എൻ.വി. സതീശൻ

# സാരസ്വതതീർത്ഥത്തിലെ താപസൻ

**കൊ**ല്ലം ജില്ലയിലെ ചവറ ഗ്രാമത്തിന് വ്യാവസായിക പുരോഗതിക്കിടയിലും അതിന്റെ ഗ്രാമത്തനിമ അത്രയൊന്നും കൈമോശം വന്നിട്ടില്ല. ചെറുകൈതകൾ അതിരിട്ട അവിടത്തെ നാട്ടുവഴിയിലൂടെ ആഗമാനന്ദസ്വാമികൾ ജനിച്ച വടശ്ശേരിമഠം അന്വേഷിച്ചുപോകുമ്പോൾ ഒരുകാര്യം മനസ്സിലായി. മലയാളത്തിന്റെ മഹാനായ ഈ പുത്രൻ ജനിക്കുകയും കൃഷ്ണൻ നമ്പ്യാതിരി എന്ന തന്റെ പൂർവാശ്രമനാമത്തിൽ ബാല്യകൗമാരങ്ങൾ പിന്നിടുകയും അല്പകാലം അദ്ധ്യാപകനായി ജോലി നോക്കുകയും ചെയ്ത കാര്യം ഈ ഗ്രാമത്തിലെ പുത്തൻതലമുറയ്ക്ക് അറിയില്ല. ആഗമാനന്ദസ്വാമികളെയും പുത്തൻപ്രസ്ഥാനങ്ങളിലൂടെ തെളിഞ്ഞുകാണുന്ന കുഞ്ഞുനക്ഷത്രങ്ങളെ വരെ നമുക്കറിയാം. എന്നാൽ പരന്നൊഴുകുന്ന പൂനിലാവിനെ കണ്ടെത്തുവാൻ പ്രയാസം തന്നെ!

കേരളത്തിലെ സാമൂഹ്യമാറ്റങ്ങളുടെ ഭാഗീരഥിക്കും ഒരു പടിമുമ്പേ നടന്നിരുന്ന ആഗമാനന്ദ സ്വാമികളുടെ ജന്മശതാബ്ദി ദിനമാണ് 1996 ആഗസ്റ്റ് 27. നൂറുവർഷങ്ങൾക്കുമുമ്പ് ഇതേ ദിവസമാണ് (കൊല്ലവർഷം 1072 ചിങ്ങം 13) പന്മന ചോലയിൽ പുതുമനമഠത്തിൽ നാരായണര് പരമേശ്വരരുടെയും ചവറ വടശ്ശേരി മഠത്തിൽ ലക്ഷ്മീദേവി അന്തർജനത്തിന്റെയും പുത്രനായി കൃഷ്ണൻ നമ്പ്യാതിരി ജനിച്ചത്. 1961 ഏപ്രിൽ 17-ന് അറുപത്തിയഞ്ചാമത്തെ വയസ്സിൽ സമാധിയാകുന്നതുവരെ തുടർന്ന ഒരു അർപ്പിതജീവിതമായിരുന്നു സ്വാമികളുടേത്. സാമൂഹ്യപരിഷ്കർത്താവ് ഗ്രന്ഥകാരൻ. പ്രഭാഷകൻ. വിദ്യാഭ്യാസ ചിന്തകൻ എന്നിനിലകളിൽ കനപ്പെട്ട സംഭാവനകളാണ് ഈ മഹാപണ്ഡിതൻ നമുക്കു നൽകിയിട്ടുള്ളത്.

പുരാതന ബ്രാഹ്മണകുടുംബത്തിലെ അംഗമെന്നനിലയിൽ സംസ്കൃത വിദ്യാഭ്യാസം ചെറുപ്പത്തിൽത്തന്നെ കൃഷ്ണൻ നമ്പ്യാതിരിക്കു ലഭിച്ചു. ചവറ കൊറ്റംകുളങ്ങര യു.പി. സ്കൂളിലും ഗവൺമെന്റ് ഇംഗ്ലീഷ് സ്കൂളിലും മാവേലിക്കര ഹൈസ്കൂളിലുമായി സ്കൂൾ വിദ്യാഭ്യാസം പൂർത്തിയാക്കി.

ഇക്കാലത്ത് സന്ന്യാസത്തോട് താത്പര്യം കാണിക്കുകയും ശിവഗിരിയിലെത്തി നാരായണഗുരുവിനെയും ഹരിപ്പാട്ടു വച്ച് നിർമ്മലാനന്ദസ്വാമികളെയും സന്ദർശിക്കുകയും ചെയ്തു. സഹവിദ്യാർത്ഥികളുമായി ചേർന്ന് സനാതന ധർമ്മവിദ്യാർത്ഥി സംഘം എന്നൊരു സംഘടനയും രൂപീകരിച്ചു.

അന്ന് ഭാരതത്തിന്റെ സാമൂഹ്യഹൃദയത്തിലാകെ മാറ്റങ്ങളുടെ മഥനം നടക്കുകയായിരുന്നു. ഗാന്ധിജിയുടെ നേതൃത്വത്തിൽ സ്വാതന്ത്ര്യസമരപ്രസ്ഥാനം രാഷ്ട്രീയമായും ശ്രീരാമകൃഷ്ണന്റെയും സ്വാമി വിവേകാനന്ദന്റെയും പ്രവർത്തനങ്ങളിലൂടെ ഹൈന്ദവനവീകരണത്തിന്റെ കിഴക്കൻ കാറ്റ് ആദ്ധ്യാത്മികമായും ഭാരതത്തിന്റെ വിചാരധാരകളെ പിടിച്ചുലച്ചിരുന്ന കാലം. കേരളത്തിലാകട്ടെ നാരായണഗുരുവും ചട്ടമ്പിസ്വാമികളും വിതറിയ ആദ്ധ്യാത്മിക വെളിച്ചവും സാമൂഹ്യസമത്വപ്പോരാട്ടങ്ങളും കതിരാടി നിന്നിരുന്നു. ഈ പരിതസ്ഥിതികൾ ആഗമാനന്ദന്റെ കർമ്മചൈതന്യത്തിനുവേണ്ട വളക്കൂറുള്ള മണ്ണുപാകപ്പെടുത്തുകയായിരുന്നു.

**ഇന്ത്യയിലെ സന്ന്യാസപരമ്പരയിൽ ഒരസുലഭ വ്യക്തിത്വത്തിന്റെ ഉടമയായിട്ടാണ് സ്വാമി ആഗമാനന്ദൻ അറിയപ്പെടുന്നത്. അജ്ഞതയിൽ നിന്നു ജനങ്ങളെ മോചിപ്പിക്കാൻ വേണ്ടിയാണ് അദ്ദേഹം ജീവിതകാലം മുഴുവൻ പ്രവർത്തിച്ചത്. മഹാപണ്ഡിതനായ അദ്ദേഹം ഭാരതീയ തത്ത്വചിന്തയെ നോക്കിക്കണ്ട രീതി ഒന്നുവേറെതന്നെയാണ്. വിദ്യയിലൂടെ പുതിയമനുഷ്യരെ വാർത്തെടുക്കുകയായിരുന്നു ആഗമനാന്ദസ്വാമികളുടെ ലക്ഷ്യം. ആഗമാനന്ദസ്വാമികൾ 1896 ആഗസ്റ്റ് 27 ന് ജനിച്ചു. 1961 ഏപ്രിൻ 17 ന് സമാധിയായി. കേരളത്തിൽ ഇപ്പോൾ ആഗമാനന്ദസ്വാമികളുടെ ജന്മശതാബ്ദി ആഘോഷിക്കുകയാണ്.**

സ്കൂൾ വിദ്യാഭ്യാസത്തിനുശേഷം 20-ാം വയസ്സിൽ കാരണവന്മാരുടെ നിർബന്ധത്തിനു വഴങ്ങി കൃഷ്ണൻനമ്പ്യാതിരി പത്തനംതിട്ട മൈലപ്ര ഊരകത്തില്ലത്ത് ലക്ഷ്മീദേവി എന്ന പെൺകുട്ടിയെ വേളികഴിച്ചു. സന്ന്യാസത്തിന്റെ സാമവീഥികളിലേക്കുള്ള കൃഷ്ണൻനമ്പ്യാതിരിയുടെ പ്രയാണത്തെ തടസ്സപ്പെടുത്തുവാൻ ഈ വിവാഹത്തിനായില്ല. അല്പദിവസങ്ങൾക്കുശേഷം 1916 ഏപ്രിൽ മാസത്തിൽ ഉപരിപഠനത്തിനായി അദ്ദേഹം തിരുവനന്തപുരം മഹാരാജാസ് കോളേജിലെത്തി. തിരുവനന്തപുരത്തുവച്ചാണ് ശ്രീകൃഷ്ണപരമഹംസരുടെ പ്രിയ ശിഷ്യനായ നിർമ്മലാനന്ദ സ്വാമികളെ അടുത്തറിയുന്നത്. അതോടെ തന്റെ സന്ന്യാസ പൂർണ്ണിമ ശ്രീരാമകൃഷ്ണന്റെ തണലിലായിരിക്കും എന്നദ്ദേഹം തീരുമാനിച്ചുറച്ചു. മദ്രാസ് പ്രസിഡൻസി കോളേജിൽ നിന്നും സംസ്കൃതത്തിൽ മാസ്റ്റർ ബിരുദം എടുത്തശേഷം ചെങ്ങന്നൂർ ഹൈസ്കൂൾ ഹെഡ്മാസ്റ്ററായി ജോലി നോക്കവേയാണ് കൃഷ്ണൻ നമ്പ്യാതിരി ഉദ്യോഗം ഉപേക്ഷിച്ച് തിരുവല്ല ശ്രീരാമകൃഷ്ണാശ്രമത്തിൽ അംഗമായി ചേരുന്നത്. 1928-ൽ ബാംഗ്ലൂരിൽ വച്ച് നിർമ്മലാനന്ദസ്വാമിയിൽ നിന്നും സന്ന്യാസദീക്ഷയും ആഗമാനന്ദൻ എന്ന നാമവും സ്വീകരിച്ച് പൂർവാശ്രമബന്ധം പൂർണ്ണമായും ഉപേക്ഷിച്ചു.

ആഗമാനന്ദൻ ശ്രീരാമകൃഷ്ണമിഷനിൽ അംഗമായത് നീണ്ടവർഷങ്ങളിലെ ചിന്തയുടെ ഫലമായാണ്. അതുവഴി ഭാരതത്തിന്റെ ഹൃദയതടങ്ങളെ ഉർവ്വരമാക്കുന്ന വേദാന്തചിന്തകളുടെ മൂന്നുമഹാപ്രവാഹിനികൾ സംഗമിക്കുന്നതു കണ്ടെത്തുകയായിരുന്നു ആ യുവതാപസൻ. ശ്രീശങ്കരന്റെ അദ്വൈതദർശനവും അതിനെ പ്രായോഗികതലത്തിലെത്തിച്ച നാരായണഗുരുവിന്റെ കർമ്മകാണ്ഡവും ശ്രീരാമകൃഷ്ണവിവേകാനന്ദന്മാരിലൂടെ നിറഞ്ഞൊഴുകിയ ദേശീയബോധത്തിൽ അടിയുറച്ച ആദ്ധ്യാത്മികതയുമായിരുന്നു ആ ത്രിവേണികൾ. ആ സംഗമപുണ്യത്തിന്റെ ഉൺമയിൽ നിന്നും ആഗമാനന്ദസ്വാമിയുടെ കർമ്മചൈതന്യത്തിന്റെ സാരസ്വതതീർത്ഥം ഉടലെടുത്തു. പ്രഭാഷണങ്ങളിലൂടെ, കൃതികളിലൂടെ, ഗ്രന്ഥശാലകളിലൂടെ, വിദ്യാലയങ്ങളിലൂടെ , ഹരിജനോദ്ധാരണ പ്രവർത്തനങ്ങളിലൂടെ അതു പടർന്നൊഴുകി മലയാളത്തെ സുഫലയാക്കി. അങ്ങനെ അജ്ഞതയുടെ പുറമ്പോക്കുകളിൽ നിന്നും അറിവിന്റെ തീർത്ഥഘട്ടങ്ങളിലേക്ക് മലയാളികളെ കൈപിടിച്ചു നടത്തിയ ഗുരുപരമ്പരയിലെ തിളങ്ങുന്ന ഒരു കണ്ണിയായിത്തീർന്നു ആഗമാനന്ദ സ്വാമികൾ.

മിഷനിൽ നിന്നുള്ള നിർദ്ദേശപ്രകാരം തൃശൂരിനടുത്തുള്ള പുതുക്കാട് എന്ന സ്ഥലത്ത് ഒരാശ്രമം സ്ഥാപിച്ചശേഷം സ്വാമികൾ ബംഗാളിലേക്കു പോയി. അവിടെ നിന്നും കാശിയിലെത്തി കുറെനാൾ താമസിച്ചു. ലോകമാകെ അംഗീകരിക്കപ്പെടുകയും ഭാരതമാകെ ആരാധിക്കപ്പെടുകയും ചെയ്യുന്ന ശ്രീശങ്കരനെ ബഹുമാനിക്കാത്ത മലയാളികളെ ക്കുറിച്ചുള്ള രൂക്ഷപരിഹാസം കാശിയിൽ വച്ച് സ്വാമികൾക്കു കേൾക്കേണ്ടിവന്നു. 1936 -ൽ കേരളത്തിൽ മടങ്ങിയെത്തിയ അദ്ദേഹം ഏപ്രിൽ 26-ാം തീയതി ശ്രീശങ്കരജയന്തി നാളിൽ കാലടിയിൽ ശ്രീരാമകൃഷ്ണ അദ്വൈതാശ്രമം സ്ഥാപിച്ചു. ശ്രീ.പറയത്ത് ഗോവിന്ദമേനോൻ ദാനമായി നൽകിയ ഒന്നരയേക്കർ സ്ഥലവും ത്യാഗീശ്വരാനന്ദസ്വാമികളുടെയും അപ്പൻതമ്പുരാന്റെയും പ്രോത്സാഹനവും മാത്രമായിരുന്നു സ്വാമികളുടെ മൂലധനം. അതോടെ പന്ത്രണ്ടു നൂറ്റാണ്ടോളം വിസ്മൃതിയിൽ പുതഞ്ഞുകിടന്നിരുന്ന ആദിശങ്കരജന്മഭൂമിയിലേക്ക് പുറംലോകത്തിന് വെളിച്ചത്തിന്റെ ഒരു രജതജാലകം തുറന്നുകിട്ടി.





ആഗമാനന്ദസ്വാമികൾ

നാരായണഗുരുവിന്റെ ആത്മീയദീപ്തി ആഗമാനന്ദസ്വാമിയെ വല്ലാതെ ആകർഷിച്ചിരുന്നു. ബ്രാഹ്മണ്യത്തിന്റെ ചിട്ടവട്ടങ്ങൾ മറന്നുകൊണ്ട് പതിനാലാമത്തെ വയസ്സിൽ ത്തന്നെ അദ്ദേഹം ഏറത്തുകൃഷ്ണനാശാൻ എന്ന പണ്ഡിതനൊപ്പം ശിവഗിരിയിലെത്തി നാരായണഗുരുവിനെ ദർശിച്ചിരുന്നു. പ്രഥമദർശനത്തിൽത്തന്നെ തന്റെ മുന്നിൽ നിൽക്കുന്ന കുട്ടിയിലുള്ള ആത്മീയകന്ദളം ഗുരുഗ്രഹിച്ചു. ഗീതാശ്ലോകങ്ങൾ ചൊല്ലികുട്ടിയേക്കൊണ്ട് അർത്ഥം പറയിപ്പിച്ച ഗുരുദേവൻ ആശ്രമത്തിൽ ഒരു ദിവസം താമസിപ്പിച്ചശേഷമാണ് അവരെ തിരിച്ചയച്ചത്. നാരായണഗുരുവിന്റെ ഈ വാത്സല്യം എന്നും നിലനിന്നു. മൂന്നുസഫലമായ കൂടിക്കാഴ്ചകൾ കൂടി നടന്നിട്ടുള്ളതായി ആഗമാനന്ദസ്വാമികൾ രേഖപ്പെടുത്തുന്നു. അദ്ദേഹത്തിന്റെ ജാതിനിർമ്മാർജ്ജന - ഹരിജനോദ്ധാരണ വിദ്യാഭ്യാസപ്രവർത്തനങ്ങൾക്ക് നാരായണഗുരുവിന്റെ പ്രവർത്തനങ്ങൾ എന്നും വെളിച്ചമായി നിലകൊണ്ടു.

തന്റെ വേദാന്തചിന്തകളെ സാധാരണക്കാരിൽ എത്തിക്കുവാൻ കാലടിയിൽ സ്ഥാപിച്ച ആശ്രമത്തെ സ്വാമികൾ ഉപയോഗപ്പെടുത്തി. ആശ്രമത്തോടനുബന്ധിച്ച് ശ്രീശാരദാ ആയുർവ്വേദ ആശുപത്രിയും ഓരോ അഗതിമന്ദിരവും ഗ്രന്ഥശാലയും സ്ഥാപിക്കപ്പെട്ടു. ഒരു ഹരിജൻ ഹോസ്റ്റലും സ്വാമികൾ ഇവിടെ സ്ഥാപിച്ചു.

ആഗമാനന്ദസ്വാമിയിലെ സാമൂഹ്യപരിഷ്കർത്താവിനെ അടുത്തറിയണമെങ്കിൽ അദ്ദേഹത്തിലെ വിദ്യാഭ്യാസ പ്രവർത്തകനെ വിലയിരുത്തേണ്ടതുണ്ട്. ജാഗരം കൊള്ളുന്ന വിദ്യാഭ്യാസചിന്തകളായിരുന്നു സ്വാമികളുടേത്. ഭാരതത്തിന്റെ വിവിധ ഭാഗങ്ങളിൽ അദ്ദേഹം നടത്തിയ പ്രഭാഷണങ്ങളിലും എഴുതിയ ലേഖനങ്ങളിലും നമ്മുടെ സംസ്കാരത്തിനും വിഭവവിന്യാസത്തിനും യോജിച്ച ഒരു വിദ്യാഭ്യാസപദ്ധതിക്കായി ആഹ്വാനം ചെയ്തിരുന്നു. സുവ്യക്തമായ ഈ വിദ്യാഭ്യാസചിന്തകൾ ശ്രവിക്കുന്നതിനായി കേരളത്തിലെ എല്ലാ ജില്ലകളിലും വിദ്യാഭ്യാസവേദികളിൽ അദ്ദേഹത്തെ ക്ഷണിച്ചുവരുത്തി പ്രഭാഷണങ്ങൾ നടത്താറുണ്ടായിരുന്നു. ആത്മനിഷ്ഠമായ ഈ സാരസ്വതസപര്യ കർമ്മപഥത്തിലെത്തിക്കുവാൻ സ്വാമികൾ കഠിനാദ്ധ്വാനം ചെയ്തു. കാലടിയിലെ, ആശ്രമത്തോടനുബന്ധിച്ച് ' ബ്രഹ്മാനന്ദോദയം' എന്ന പേരിൽ ഒരു സംസ്കൃതസ്കൂൾ സ്ഥാപിച്ചു. ഇവിടെ വിദ്യാഭ്യാസം സൗജന്യമായിരുന്നു. അന്നത്തെ വിദ്യാഭ്യാസ 'വ്യവസായികളെ' ഇത് തെല്ലൊന്നുമല്ല അസ്വസ്ഥരാക്കിയത്. സ്വാമികളുടെ ഭഗീരഥശ്രമങ്ങളുടെ ഫലമായാണ് കാലടി ശ്രീശങ്കരകോളേജ് സ്ഥാപിക്കപ്പെട്ടത്. ഇന്നതൊരു മഹാസ്ഥാപനമായി വളർന്നിരിക്കുന്നു. സംസ്കൃത സർവകലാശാല സ്ഥാപിക്കണം എന്ന ആശയവും അദ്ദേഹത്തിന്റേതായിരുന്നു ഇന്നതും സാധ്യമായിരിക്കുന്നു.

ജാതിനിർമ്മാർജ്ജനശ്രമങ്ങളുടെ നേതൃസ്ഥാനത്തായിരുന്നു എന്നും ആഗമാനന്ദസ്വാമികൾ. പുതുക്കാട്ടു സ്ഥാപിച്ച ആശ്രമപരിസരത്തുള്ള ക്ഷേത്രങ്ങളുടെ ചുമതല അദ്ദേഹത്തിനു ലഭിച്ചപ്പോൾ ഹരിജനങ്ങൾക്കായി ഈ ക്ഷേത്രങ്ങൾ തുറന്നുകൊടുക്കപ്പെട്ടു. ക്ഷേത്രപ്രവേശനവിളംബരത്തിനും വളരെ മുമ്പാണിത്. വൈക്കം സത്യഗ്രഹത്തിൽ ടി.കെ. മാധവനും കെ. പി. കേശവമേനോനുമൊപ്പം സ്വാമികളും സജീവമായുണ്ടായിരുന്നു. ഗുരുവായൂർ സത്യഗ്രഹകാലത്തെ സ്വാമികളുടെ പ്രസംഗങ്ങൾ ക്ഷേത്രപ്രവേശനത്തിനുവേണ്ടിയുള്ള സിംഹഗർജ്ജനങ്ങളായിരുന്നു. ഇക്കാലത്ത് എ.കെ.ജിയുമായുണ്ടായ സൗഹൃദം ആശയപരമായ വ്യത്യാസങ്ങൾക്കപ്പുറം നിൽക്കുന്ന സ്നേഹബഹുമാനങ്ങളായി എന്നും നിലനിന്നു. ക്ഷേത്രപ്രവേശത്തിനു കളം ഒരുക്കുന്നതിനായി കേളപ്പജിയുമായി മലബാറിൽ പലപ്രസംഗ പര്യടനങ്ങളും സ്വാമികൾ നടത്തിയിട്ടുണ്ട്.

ആയുർവേദത്തിന്റെയും സംസ്കൃതഭാഷയുടെയും വികസനത്തിന് അദ്ദേഹം നൽകിയ പ്രാമുഖ്യം ശ്രദ്ധേയമാണ്. പലപ്പോഴും ഇവ രണ്ടും അദ്ദേഹത്തിന്റെ മുഖ്യചിന്താവിഷയങ്ങളായിരുന്നു. ആയിരത്തിതൊള്ളായിരത്തി മുപ്പതുകളിൽ സ്വാമികൾ കേരളീയ സംസ്കൃതപരിഷത്തിന്റെ അദ്ധ്യക്ഷനായിരുന്നു.

സ്വാമികളുടെ പത്രാധിപത്യത്തിൽ പ്രസിദ്ധീകരിച്ചിരുന്ന രണ്ടു മാസികകളാണ് ' അമൃതവാണി', ' പ്രബുദ്ധകേരളം' എന്നിവ. കാലടിയിൽ നിന്നും പ്രസിദ്ധീകരിച്ചിരുന്ന ഈ മാസികകളുടെ പത്രാധിപരും എഡിറ്ററും പ്രൂഫ് റീഡറും ശിപായിയും എല്ലാം സ്വാമിതന്നെ ആയിരുന്നു. എൺപത്തിയൊന്നു വർഷങ്ങളായി മുടങ്ങാതെ പ്രസിദ്ധീകരിക്കുന്ന 'പ്രബുദ്ധ കേരളം' ഇന്ന് ശ്രീരാമകൃഷ്ണന്റെ മുഖപത്രമാണ്.

മതപ്രഭാഷണങ്ങളുടെ കുലഗുരുവാണ്. ആഗമാനന്ദസ്വാമികൾ.ക്ഷേത്രോത്സവങ്ങളോടനുബന്ധിച്ച് മതപ്രഭാഷണം ആരംഭിച്ച സ്വാമികൾ തന്റെ അസാധാരണമായ വിജ്ഞാനവും പ്രസംഗപാടവവും കൊണ്ട് ആയിരക്കണിനുവേദികളെ കീഴടക്കി. ഇത്തരം യശോധാവള്യം കൊണ്ട് ധാരാളം മലയാളി യുവാക്കളെ സ്വാമികൾ സന്ന്യാസത്തിന്റെ സൗപർണ്ണവീഥികളിലേക്കാകർഷിച്ചു. അത്തരം ഒരു പിടി സന്ന്യാസിശ്രേഷ്ഠന്മാർ ശ്രീരാമകൃഷ്ണമിഷനിലും മറ്റുമായി നമുക്കുണ്ട്. ആഗമാനന്ദസ്വാമികൾ രചിച്ച 'ബ്രഹ്മചര്യം' എന്ന ലഘുകൃതി വായിച്ചാണ് താൻ സന്ന്യാസത്തിന്റെ പാത തിരഞ്ഞെടുക്കാൻ തീരുമാനിച്ചതെന്ന് ശക്രാനന്ദസ്വാമികൾ പറയുന്നു.

ചെറുതും വലതുമായ അമ്പതോളം കൃതികൾ ആഗമനന്ദസ്വാമികളുടേതായുണ്ട്. ആദ്ധ്യാത്മിക ഗ്രന്ഥങ്ങൾക്കും വിവർത്തനങ്ങൾക്കുമൊപ്പം 'ഭാരതീയ വിദ്യാഭ്യാസം' , 'കേരളത്തിന്റെ ഭാവി' എന്നീ കൃതികളും സ്വാമികൾ രചിച്ചിട്ടുണ്ട്. സ്വാമികളുടെ പ്രസംഗങ്ങളും ഉപന്യാസങ്ങളും സമാഹരിച്ച് 'വീരവാണി' (നാലുഭാഗങ്ങൾ) എന്ന പേരിൽ ഒരു മഹത്ഗ്രന്ഥം ശ്രീരാമകൃഷ്ണമിഷൻ പ്രസിദ്ധീകരിച്ചിട്ടുണ്ട്.

ഇന്ന് ജന്മശതാബ്ദിവേളയിൽ അദ്ഭുതാദരങ്ങളോടെയാണ് മലയാളം ആ മഹാത്മാവിനെ നോക്കിക്കാണുന്നത്. സംസ്ഥാനതലത്തിലുള്ള ശതാബ്ദി ആഘോഷങ്ങൾക്ക് പ്രൊ: എസ്.ഗുപ്തൻ നായർ അദ്ധ്യക്ഷനായുള്ള ഒരു കമ്മിറ്റി രൂപീകരിച്ചിട്ടുണ്ട്. തിരുവനന്തപുരത്ത് ഗവേഷണ സൗകര്യങ്ങളോടുകൂടിയ ആഗമാനന്ദ പഠനകേന്ദ്രം സ്ഥാപിക്കുക. ജില്ലാതല അനുസ്മരണയോഗങ്ങൾ സംഘടിപ്പിക്കുക. വിരവാണിയുടെ പതിപ്പുകൾ വായനശാലകൾക്കു ലഭ്യമാക്കുക ഇവയാണ് ലക്ഷ്യങ്ങളെന്ന് ആഘോഷകമ്മിറ്റി ജനറൽ സെക്രട്ടറി ശ്രീ.തലനാട് ചന്ദ്രശേഖരൻനായർ പറഞ്ഞു.

വേദാന്തസാഗരത്തിൽ മുഴുകി. സമഭാവനയുടെ വിശ്വദർശനങ്ങളെ സമന്വയിപ്പിച്ച്. അക്ഷീണം പ്രവർത്തിച്ച ആഗമാനന്ദ സ്വാമിയുടെ ധന്യജീവിതത്തിന് ഒരു നൂറ്റാണ്ടിന്റെ നിറവിൽ മലയാളം ഇന്ന് നാമോവാകങ്ങളർപ്പിക്കുന്നു.



ടി.പ്രേമാനന്ദകുമാർ



കാലാകാലങ്ങളുടെ നദി

# അഗസ്ത്യഹൃദയത്തിന്റെ കാരുണ്യം

## ഒരു നാടിന്റെ ചരിത്രത്തിലൂടെയും സംസ്കാരത്തിലൂടെയും ഒഴുകുന്ന നദിയെക്കുറിച്ച്

താമ്രപർണ്ണികൾ രണ്ടാണ്. ഇവിടെ, ഇന്ത്യൻ ഉപഭൂഖണ്ഡത്തിന്റെ തെക്കേയാഴങ്ങളിൽ രണ്ടു ദിശകളിലേക്ക് അവ ഒരേ നാമത്തിലൊഴുകുന്നു. അല്ലെങ്കിൽ ഒരു പേരിലെന്തിരിക്കുന്നു എന്നാവാം. എന്തായാലും താമ്രപർണ്ണിയെന്ന പേരിന് ഒരു കാവ്യഭംഗിയുണ്ട്; താമ്രപർണ്ണിയുടെ പ്രവാഹതീരങ്ങൾക്കും. പേരിന്റെ ഉത്പത്തിക്ക് ഉറവിടം തേടിച്ചെന്നാൽ വിരുദ്ധവാദങ്ങളുടെ മറ്റൊരു പ്രവാഹമായിരിക്കും എതിരേൽക്കുക. താമ്രവർണ്ണങ്ങളുള്ള ഇലകൾ നിറഞ്ഞ വൃക്ഷങ്ങൾ തീരത്തു വളരുന്നതിനാൽ നദി താമ്രപർണ്ണിയെന്ന നാടൻ യുക്തികൾ വകവച്ചുകൊടുക്കാം.

അഗസ്ത്യകൂട മലനിരകളിൽനിന്നും നേരെതിർദിശകളിൽ അവയുടെ പ്രവാഹപഥങ്ങൾ രണ്ടെങ്കിലും താമ്രപർണ്ണികൾ ഒരേ മനസ്സുതന്നെയാണ്. ദ്രാവിഡ ഗോത്രത്തിന്റെ ശിരസ്സിൽ മഹിമയുടെ മകുടങ്ങൾ വച്ചനുഗ്രഹിക്കാനെത്തിയ അഗസ്ത്യഹൃദയത്തിന് പക്ഷപാതത്തിന്റെ തചിഭേദങ്ങളറിയില്ലല്ലോ. താമ്രപർണ്ണികളിലൊന്ന് കന്യാകുമാരി ജില്ലയുടെ ഹരിതതടത്തിലൂടെ പടിഞ്ഞാറൊഴുകി അറബിക്കടലിൽ പതിക്കുമ്പോൾ മറ്റേത് തിരുനെൽവേലി ജില്ലയുടെ മരുഹൃദയത്തിലൂടെ തീർത്ഥസമാശ്വാസമായൊഴുകി മന്നാർ ഉൾക്കടലിൽ ലയിക്കുന്നു. എതിർ പ്രവാഹങ്ങളെങ്കിലും സമാന്തരമായി സഞ്ചരിക്കുന്ന സംസ്കൃതിയുടെ ഒരേക മനസ്സുണ്ട് താമ്രപർണ്ണിക്ക്: പേരിലും പ്രശസ്തിയിലും. പുരാണങ്ങളിലേക്ക് ഒഴുകിനീങ്ങുന്ന പ്രാചീനതയിൽനിന്നും ആധുനികകാലത്തെ യന്ത്ര സംസ്കാരത്തോളം പതയുന്ന ആത്മാക്കളാണ് ഈ നദികൾ.

അഗസ്ത്യകൂട മലനിരകളുടെ പടിഞ്ഞാറേമുഖത്തുനിന്നുദ്ഭവിച്ച് കന്യാകുമാരി ജില്ലയിലൂടെ ഒഴുകുന്ന താമ്രപർണ്ണിയോടൊപ്പം ഒരു യാത്രയാണ് ഈ കുറിപ്പുകൾക്കാസ്പദം. ഉഷ്ണം പിടിച്ച ആധുനിക ജീവിതത്തിന്റെ വേഗങ്ങൾ നമ്മുടെയുള്ളിൽനിന്നും സുതാര്യമായ ജലസ്പർശങ്ങളെ എത്രമാത്രം ഊറ്റിയെടുത്തിരിക്കുന്നുവെന്ന് ഒരു നദിയുടെ ഒഴുക്കിനൊപ്പം സഞ്ചരിച്ചുപോകുമ്പോൾ മാത്രമേ അറിയാനാവൂ. സംസ്കാരങ്ങൾക്ക് ജീവധാരയായി വർത്തിച്ചിരുന്ന നദികൾ നമ്മുടെ മനസ്സിൽ നിന്ന് എന്നേ ഒലിച്ചുപോയിരിക്കുന്നു. യാത്രയ്ക്കിടയിൽ വല്ലപ്പോഴും മിന്നിമായുന്ന ഒരു നദീദൃശ്യം നമ്മുടെ ആദിമചോദനകളെയാകവേ ഒരു ഞൊടി വിളിച്ചുണർത്തിയേക്കും. വീണ്ടും വരണ്ട നഗരജീവിതത്തിലേക്ക് കാഴ്ചകൾ മുരടിച്ച് ഒതുങ്ങുന്നു.



പശ്ചിമഘട്ടത്തിന്റെ അവസാന അടരുകളിൽ ശുദ്ധജലത്തിന്റെ അനുസ്യൂതമായ ഉറവ ഇനിയും ബാക്കിനില്ക്കുന്നുണ്ട്. ഈ മലയുടെ ചരിവുകളിൽ ഉണങ്ങാതെ ഇപ്പോഴും പടർന്നുകിടക്കുന്ന മഴക്കാടുകൾ ഈ ഉറവകളുടെ സംരക്ഷണം സ്വയം ഏറ്റെടുക്കുന്നു. ഈ കാടുകളുടെ മറുവശത്ത്, തമിഴ്നാടിന്റെ ഭൂഭാഗങ്ങളിൽ വരണ്ട കാലാവസ്ഥ പറ്റിക്കൂടിയിട്ട് കാലമേറെയായി. ഭൂഗർഭത്തിൽനിന്ന് ശുദ്ധജലത്തിന്റെ സാന്നിദ്ധ്യം നിശ്ശേഷം അടങ്ങിക്കഴിഞ്ഞ പ്രദേശമായി അവ മാറിത്തീർന്നു. തിരുനെൽവേലി ജില്ലയുടെ മരുപ്പറമ്പുകളിൽ ഇപ്പോൾ പുളിമരത്തോടു സാദൃശ്യമുള്ള 'ഉട' എന്ന മരുവൃക്ഷമാണ് ഏറെയും പടർന്നുകിടക്കുന്നത്. സമുദ്രജലത്തിലെ ലവണം ഭൂഗർഭത്തെ മലിനമാക്കി മറ്റു വൃക്ഷങ്ങളുടെ വളർച്ചയ്ക്ക് ഭീഷണിയായിത്തീർന്നിരിക്കുന്നു. തിരുനെൽവേലിയിൽ ഇപ്പോൾ ആരൂഢങ്ങളുറപ്പിക്കുന്ന മരുഭൂമിയുടെ കാലാവസ്ഥ സഹ്യന്റെ പടിഞ്ഞാറെ ചെരിവുകൾക്ക് ഒരു മുന്നറിയിപ്പാണ്. ഈ മുന്നറിയിപ്പുകൾ നമ്മുടെ ബോധത്തെ ജാഗരൂകമാക്കിയില്ലെങ്കിൽ നമുക്ക് വേനൽ നിത്യ സഹചാരിയായി മാറാൻ ഏറെക്കാലം വേണ്ടിവരില്ല. താമ്രപർണ്ണിയുടെ പ്രഭവസ്ഥാനങ്ങളെ തിരഞ്ഞുപോകുമ്പോൾ ദുസ്സൂചനകൾ നിറഞ്ഞ യാഥാർത്ഥ്യങ്ങൾ കൺവെട്ടത്ത് വിളക്കു തെളിയിക്കുന്നു.

മഹേന്ദ്രഗിരിയുടെ പുരാണ പ്രസിദ്ധിയിൽനിന്ന് താമ്രപർണ്ണി ഉറവയെടുക്കുന്നു. മുത്തുക്കുഴി വയലിൽ മീനക്കൊടും ചൂടിലും ശീതളകാലാവസ്ഥയാണ്. അതുകൊണ്ടാണ് തിരുവിതാംകൂർ രാജവംശം അവരുടെ വേനൽക്കാല വസതികളിലൊന്ന് മുത്തുക്കുഴി വയലിൽ പണിഞ്ഞത്. കോതയാറിലെ ജലവൈദ്യുത പദ്ധതി നടപ്പിലായപ്പോൾ കൊ



താമ്രപർണ്ണി സ്വന്തം ഭാവലയങ്ങളിൽ

## പുതിയ ആകാശം പുതിയ ഭൂമി

പുഴയുടെ സൗന്ദര്യം അതിന്റെ നൈസർഗ്ഗികതയാണ്. സിവിൽ എൻജിനീയറിംഗ്കാർക്കശ്യങ്ങൾ അതിന്റെ പ്രകൃതത്തെ മുറിവേല്പിക്കുമ്പോൾ പരിത:സ്ഥിതി സന്തുലനം തടസ്സപ്പെടുകകൂടി ചെയ്യുന്നുണ്ട്. പുഴയെ മുറിച്ച് കുറുകേ ഉയരുന്ന ഓരോ അണക്കെട്ടും ഒരു പ്രകൃതിവിരുദ്ധ സദാചാരത്തിന്റെ ഭാഗമാണെന്ന് നാം തിരിച്ചറിയുന്നത് ഇപ്പോൾ മാത്രമാണ്. ഒരു നൂറ്റാണ്ടിനു മുമ്പ് പുഴയുടെ സമതാളങ്ങൾ തെറ്റിക്കാനെത്തിയ വികസനത്തിന്റെ പ്രയോക്താക്കൾക്കെതിരേ സ്വകീയമായ ഒരു സമരമുറയിലൂടെ ചെറുത്തുനില്പുകൾ നടത്തിയ ഒരു 'മേധാപടേക്കർ' താമ്രപർണ്ണിയുടെ കരയിലുണ്ടായിരുന്നു: വികസനത്തിന്റെ ബാലപാഠങ്ങൾ കന്യാകുമാരി ജില്ലയെ പഠിപ്പിച്ച ഇംഗ്ലീഷുകാരനായ ഒരു എൻജിനീയറും. പേച്ചിപ്പാറ അണക്കെട്ടിന്റെ നിർമ്മാണ ഘട്ടത്തിൽ ധീരതയോടെ ചെറുത്തുനിന്ന ഒരു 'കാണി' ഗോത്രയുവതിയുടെ കഥ ഹംഫ്രി അലക്സാണ്ടർ മിഞ്ചിൻ എന്ന എൻജിനീയറുടെ കൂടെ കഥയാണ്. തന്റെ 'പുതിയ ആകാശം പുതിയ ഭൂമി' എന്ന നാടകത്തിന്റെ പ്രചോദനം ഹംഫ്രി അലക്സാണ്ടർ മിഞ്ചിൻ ആണെന്ന് തോപ്പിൽഭാസി രേഖപ്പെടുത്തിവെച്ചിട്ടുണ്ട്.

1897-ൽ ശ്രീമൂലം തിരുനാളിന്റെ ഭരണകാലത്താണ് മുല്ലപ്പെരിയാറിൽ തേക്കടി അണക്കെട്ടും താമ്രപർണ്ണിയിൽ പേച്ചിപ്പാറ അണക്കെട്ടും നിർമ്മിച്ചത്. രണ്ട് അണക്കെട്ടുകളുടെയും നിർമ്മാണച്ചുമതല മിഞ്ചിൻ ധ്വരയ്ക്കായിരുന്നു. കാണിവർഗ്ഗക്കാരുടെ സ്വൈരജീവിതത്തിന്മേൽ അലോസരങ്ങൾ സൃഷ്ടിച്ചുകൊണ്ട് അണക്കെട്ട് ഉയർന്നപ്പോൾ കാണിമൂപ്പന്റെ മകൾ പേച്ചി പ്രതിരോധത്തിന്റെ ആദ്യ ശബ്ദമുയർത്തി. അധികാരം കൈയാളുന്നവന്റെ ശ്രോത്രപുടങ്ങളിൽ പ്രതിഷേധങ്ങൾ വിലവയ്ക്കപ്പെടാതെ വന്നപ്പോൾ അവൾ മറ്റു മാർഗ്ഗങ്ങൾ തേടി. കൂട്ടരോടൊത്ത് അണക്കെട്ട് പൊളിച്ചുമാറ്റാൻ രാത്രിയുടെ ഇരുൾമറ അവളെ ഒട്ടധികം സഹായിച്ചു. അണക്കെട്ടിന്റെ പണി മന്ദീഭവിച്ചപ്പോൾ ഹംഫ്രി അലക്സാണ്ടർ മിഞ്ചിന് ഗത്യന്തരങ്ങളൊന്നുമില്ലായിരുന്നു. അണക്കെട്ട് പൊളിച്ചുമാറ്റാൻ രാത്രിയിൽ പതുങ്ങിയെത്തിയ പേച്ചിയേയും കൂട്ടരേയും മിഞ്ചിൻ ധ്വര പതിയിരുന്നു വെടിവെച്ചിട്ടു. അവളുടെ ശവശരീരത്തിനു മുകളിലുയർന്നതാണ് അണക്കെട്ട്. പിന്നീട് പേച്ചിയമ്മ നാട്ടുദൈവങ്ങളുടെ പരമ്പരയിലേക്ക് കുടിയിരുത്തപ്പെട്ടു.

മൂക്കിന് അസാധാരണമായ നീളമുണ്ടായിരുന്ന മിഞ്ചിൻ ധ്വരയെ നാട്ടാർ 'മൂക്കൻ ധ്വര'യെന്നാണു വിളിച്ചിരുന്നത്. ഹംഫ്രി അലക്സാണ്ടർ മിഞ്ചിന്റേത് അസാധാരണമായ ദൃഢനിശ്ചയത്തിന്റെയും ആത്മസമർപ്പണത്തിന്റെയും ജീവിതമാണ്. വന്യമൃഗങ്ങളും അവയെക്കാൾ ഭീകരമായി നടമാടിയിരുന്ന മലമ്പനിയും നാട്ടാരെ പേച്ചിപ്പാറയുടെ പരിസരത്തേക്കെത്തുന്നത് ഒരു ദു:സ്വപ്നം പോലെ തടഞ്ഞുനിറുത്തി. അണക്കെട്ടിന് വനത്തിലെ വൃക്ഷങ്ങൾ മുറിച്ചുമാറ്റാൻ പണിക്കാരെ ലഭിക്കാതെവന്നു. ഹംഫ്രി അലക്സാണ്ടർ മിഞ്ചിന്റെ കുതിരയുടെ അസ്വസ്ഥമായ കുളമ്പടികൾ പേച്ചിപ്പാറ വനാന്തരങ്ങളിൽ മുഴങ്ങിയപ്പോൾ ആ കുളമ്പടിയൊച്ചകൾക്ക് വെള്ളിനാണയങ്ങളുടെ കിലുക്കവും അകമ്പടിയായി ഉണ്ടായിരുന്നുവെന്ന് കഥ. അത് മിഞ്ചിൻ ധ്വരയുടെ യുക്തികൗശലത്തിനു തെളിവ്. അടിക്കാടുകളിൽ ചിതറിവീണ വെള്ളിനാണയങ്ങൾക്ക് പ്രലോഭന സ്വഭാവമുണ്ടായിരുന്നു. നാണയം തേടി കാട്ടിലലഞ്ഞവർ കൈയും മടിശ്ശീലയും നിറച്ച് തിരിച്ചെത്തിയപ്പോൾ കാടുനിന്നിടം വെളിമ്പറമ്പായി മാറിക്കഴിഞ്ഞിരുന്നുവത്രേ. മൂക്കൻ ധ്വരയുടെ ആഗ്രഹം തന്റെ ജന്മസാഫല്യമായ പേച്ചിപ്പാറ അണക്കെട്ടിന് അരികിൽ അന്ത്യവിശ്രമം കൊള്ളുകയെന്നായിരുന്നു. പേച്ചിപ്പാറ അണക്കെട്ടിനരികിൽ മിഞ്ചിൻ സായ്പിന്റെ ശവക്കല്ലറ അദ്ദേഹത്തിന്റെ നിത്യസ്മാരകമാണെങ്കിൽ പേച്ചി എന്ന കാണിയുവതിയുടെ സ്മരണയായി ഒരു വിരോധയുക്തിയെന്നവണ്ണം അണക്കെട്ട് നില കൊള്ളുന്നു.

ട്ടാരം പൊളിച്ചുമാറ്റി. മാഹേന്ദ്രം എന്ന അപൂർവ്വരത്നം വിളയുന്നതുകൊണ്ട് മുത്തുക്കുഴി വയൽ എന്നുപേര്. പ്രകൃതിയുടെ ധാരാളിത്തങ്ങൾ ഈ മലമുകളിലെ കാഴ്ചകളെ ധന്യമാക്കുന്നു. മഹേന്ദ്രഗിരിയിലെ മുത്തുകളെ കാലം കവർന്നുകൊണ്ടുപോയെങ്കിലും അറബിക്കടലോളം ചെന്നെത്തുന്ന യാത്രയ്ക്കിടയിൽ താമ്രപർണ്ണി അതിന്റെ കരയിൽ മുത്തുകളെത്ര വിളയിച്ചിരിക്കുന്നു. ആ മുത്തുകളുടെ തീക്ഷ്ണപ്രകാശ പ്രസരണകാലവും അസ്തമിച്ചുകഴിഞ്ഞുവെന്നു തോന്നുന്നു. എങ്കിലും കർമ്മകാണ്ഡത്തിൽ നദിക്കിനിയും ജീവിതം ബാക്കിയുണ്ട്. ജന്മശേഷത്തിലിനിയുമുണ്ടാകാം സമ്മോഹനമായ മറ്റൊരു സുകൃതകാലം.

ഈ നദി തിരുവിതാംകൂറിന്റെ ചരിത്രത്തിലൂടെയാണ് ഒഴുകിയിരുന്നത്. നിളയുടെയും പെരിയാറിന്റെയും പെരുമയുള്ള വംശമഹത്വങ്ങളവകാശപ്പെടാതെ നിസ്സംഗയായൊഴുകുന്ന താമ്രപർണ്ണിക്ക്, അതുകൊണ്ട് നമ്മുടെ സാംസ്കാരിക പൈതൃകത്തിന്റെ ഭാഗധേയത്തിൽ ഇത്തിരിയിടം അവകാശമുണ്ടെന്നത് നേരുതന്നെയാണ്.

ആദ്യമെത്തിയത് കാലികളുമായി വന്ന രാജവംശമായിരുന്നു. ആയ് രാജാക്കന്മാർ ഈ നദീതടത്തിൽ അവരുടെ രാജ്യം പടുത്തു. നദിക്കരയിൽ ഉടനീളം പടർന്നുപന്തലിച്ച പ്രതാപങ്ങൾ പിന്നെ അസ്തമിച്ചു. കേരളക്കരയിലെ പഴക്കമേറിയ സ്വതന്ത്ര രാജ്യങ്ങളിലൊന്നായിരുന്നു അവരുടേത്. ആയോധനത്തിന്റെയും അധ്യയനത്തിന്റെയും കഠിനതപസ്യകളിലൂടെ ആയ് രാജവംശം കാലത്തിന്റെ ഒഴുക്കിൽ പിടിച്ചുനിന്നു. അവരുടെ ഭരണകാലത്തെക്കുറിച്ച് വിരളമായ വിവരങ്ങളേ ചരിത്രത്തിനു പറയാനുള്ളൂ.

ആയ് രാജവംശത്തിനും മുമ്പുതന്നെ അഗസ്ത്യമലനിരകളുടെ ഉൾക്കാടുകളിൽ കാണിക്കാർ എന്ന ആദിമഗോത്രം കുടിയുറപ്പിച്ചിരുന്നു. കേരളത്തിലെ അതിപ്രാചീനമായ ഗോത്രവർഗ്ഗങ്ങളിലൊന്നാണ് കാണികൾ. കാട് നാടായപ്പോൾ നാഗരികതയുടെ വെള്ളിവെട്ടത്തിൽ 'കാണികൾ' അക്ഷരാർത്ഥത്തിൽ വെറുമൊരു കെട്ടുകാഴ്ചക്കാരായിത്തീർന്നു. പരമ്പരാഗതമായ നാട്ടുചികിത്സയുടെയും അപൂർവ്വമായ ഒറ്റമൂലികളുടെയും സമ്പന്നമായ പൈതൃകം ഇവരുടെ കൈവശം ഉണ്ടായിരുന്നത് കാലപ്രവാഹത്തിൽ നഷ്ടപ്പെട്ടുതുടങ്ങി.

കേരളത്തിൽ ജൈനമതം വേരുകളാഴ്ത്തിയപ്പോൾ താമ്രപർണ്ണിക്കരയും അതിന്റെ ആസ്ഥാനങ്ങളിലൊന്നായി. തിരുവട്ടാറിന്റെ വൈഷ്ണവാഭിമുഖ്യങ്ങൾക്കെതിരേ കുന്നിൻമുകളിൽ ജൈനരുടെ ചിതറാൽ ഗുഹാക്ഷേത്രം ഇതിന് ദൃഷ്ടാന്തമാണ്. പതിമൂന്നാം ശതകത്തിന്റെ മദ്ധ്യഭാഗംവരെ ജൈനകേന്ദ്രമായിരുന്ന ഈ ഗുഹാക്ഷേത്രത്തിൽ മഹാവീര തീർത്ഥങ്കരന്റെയും പത്മാവതിയുടെയും പാർശ്വനാഥന്റെയും വിഗ്രഹം പ്രതിഷ്ഠയായി ഉണ്ടായിരുന്നു. തിരുച്ചാരണത്തു ഭട്ടാരിയാർ എന്ന പേരിൽ അറിയപ്പെട്ടിരുന്ന പത്മാദേവിയുടെ ആരാധനാലയമാണിതെന്ന് ചരിത്രം ഉറപ്പിച്ചുപറയുന്നു. ഹൈന്ദവമതത്തിന്റെ അതിപ്രസരണകാലത്ത് ചിതറാൽക്ഷേത്രം ഹിന്ദു ആരാധനാലയമായി മാറ്റപ്പെട്ടെങ്കിലും അതിന്റെ ജൈനമത സ്വഭാവങ്ങൾ ഇപ്പോഴും തെളിച്ചത്തോടെ കാണാൻകഴിയും.

താമ്രപർണ്ണിയിൽ പറളിയാറു ചേരുന്നത് തിരുവട്ടാറിന്റെ പരിസരത്തുവെച്ചാണ്. രണ്ടു നദികൾ വട്ടംചുറ്റിപ്പോകുന്ന പ്രദേശം എന്ന അർത്ഥത്തിലാണത്രേ തിരുവട്ടാറിന് ഈ പേരുവന്നത്. തിരുവട്ടാറിന്റെ പ്രശസ്തി ആദികേശവന്റേതുമാത്രമല്ല. കമുകറയുടേതും കൂടിയാണ്. ആദികേശവൻ തിരുവിതാംകൂർ നാട്ടരചന്മാരുടെ കുലദേവതയാണ്. വിഷ്ണു അനന്തശായിയായി കുടികൊള്ളുന്ന ഈ ക്ഷേത്രം ഇന്ത്യയിലെ 108 വൈഷ്ണവ ആരാധനാ കേന്ദ്രങ്ങളിലൊന്നാണ്. നമ്മാഴ്‌വാർ തിരുവട്ടാറിലെത്തി ആദികേശവനെ പ്രകീർത്തിച്ചു പാടിയിട്ടുണ്ട്. ആദികേശവന് ഒന്നല്ല, രണ്ടല്ല പലതാണ് ജന്മം. മുകിലപ്പട കയറി മുച്ചൂടും മുടിക്കുമെന്നു കരുതിയ നേരത്ത് ആറ്റിറമ്പിലെ കാട്ടുമരങ്ങളിൽനിന്ന് കടന്നൽക്കൂട്ടമിളകിവന്നതും അകക്കോവിലിൽ കടന്ന മുകിലപ്പടയുടെ കണ്ണുകുത്തിപ്പൊട്ടിച്ചതും ആദ്യ ജന്മത്തിന്റെ കഥകളായിരുന്നു. അന്ന് ആദികേശവൻ വിളിച്ചാൽ വിളികേൾക്കുന്ന ഉഗ്രമൂർത്തിയായിരുന്നു. നിഗ്രഹാനുഗ്രഹ ശക്തികൾക്ക് ലോഭമില്ലാത്ത കാലം. പ്രായശ്ചിത്തമായി മുകിലൻ ക്ഷേത്രമതിൽക്കെട്ടിനുള്ളിൽ ഇസ്ലാം വാസ്തുശില്പത്തിന്റെ മാതൃകയിൽ ഒരു മണ്ഡപം പണികഴിപ്പിച്ചു. തിരുഹള്ളാ മണ്ഡപം. ഇക്കാലത്തും ആദികേശവന്റെ ഉത്സവദിനങ്ങളിൽ തിരുഹള്ളാപൂജ ഒഴിവാക്കാനാവാത്ത ചടങ്ങാണ്. തികച്ചും ഇസ്ലാമിക രീതിയിലാണ് ഈ അനുഷ്ഠാനം എന്നതും ശ്രദ്ധേയം. രണ്ടാം ജന്മത്തിൽ പക്ഷേ ആദികേശവന് നഷ്ടങ്ങൾ മാത്രം. പുതിയ പ്രജകൾ സ്വർണ്ണത്തിലും പഞ്ചലോഹത്തിലും ലാഭകരമായ വരുമാനമാർഗ്ഗം കണ്ടപ്പോൾ ആദികേശവനു നഷ്ടപ്പെട്ടത് ലക്ഷങ്ങളുടെ ഉരുപ്പടിയും പൂജാസാമഗ്രികളും.

തിരുവട്ടാറിന്റെ സാംസ്കാരിക ജീവിതത്തിൽ മാത്രമായി ഒതുങ്ങിനിന്ന ഒന്നായിരുന്നില്ല കമുകറയെന്ന രണ്ടാമത്തെ ഇതിഹാസം. തിരുവട്ടാറിന് കമുകറ പുരുഷോത്തമക്കുറുപ്പ് എന്തായിരുന്നുവെന്ന് അറിയണമെങ്കിൽ അരയാൽത്തണലിലെ ഈ വൃദ്ധമൗനങ്ങളോടു ചോദിക്കുക. പുഴയുടെ. ഇടവക്കാറ്റിന്റെ. ഇനിയെങ്ങോട്ട് എന്നിടറുന്ന തിരുവട്ടാറിന്റെ നാട്ടുവഴികളുടെയൊക്കെ ദു:ഖം ഉത്തരം പറയും. കമുകറയുടെ അകാല മരണം തിരുവട്ടാറിന്റെ സാംസ്കാരിക മേഖലയിൽ നിറച്ച മൗനത്തിന്റെ വിടവുകൾ അത്രയേറെ കനത്തതാണ്.

മലയാള നാടകത്തിന്റെ ആദ്യത്തെ തിരശ്ശീല ഉയർന്നത് ആദികേശവന്റെ കിഴക്കേനടയിലെ നാട്യമണ്ഡപത്തിലായിരിക്കണം. തമിഴ് നാടകത്തിന്റെ പിടിയിൽനിന്നും കേരളക്കരയെ മോചിപ്പിച്ച തിരുവട്ടാർ നാരായണപിള്ള ഇന്ന് നാടിന്റെ മനസ്സിലെവിടെയോ തുരുമ്പെടുത്ത സ്മൃതിയായിത്തീർന്നിരിക്കുന്നു. അക്കാലത്ത് പ്രസിദ്ധിയുള്ള നടനായിരുന്ന നാരായണപിള്ള 'മനോമോഹനം' എന്ന പേരിൽ നാടകക്കമ്പനി സ്ഥാപിക്കുകയും കേരളമാസകലം സഞ്ചരിച്ച് നാടകങ്ങൾ സംഘടിപ്പിക്കുകയും ചെയ്തു. കേരളവർമ്മ വലിയകോയിത്തമ്പുരാന്റെ ശാകുന്തള വിവർത്തനമായിരുന്നു ആദ്യനാടകം. ആണ്ടിൽ ഇരുപതു രാത്രികളിൽ കളിവിളക്കിന്റെ വെട്ടം പൂത്തുലഞ്ഞുനിന്ന നാട്യമണ്ഡപത്തിൽ കഥകളിയുടെ നല്ലകാലം അവസാനിച്ചിരിക്കുന്നു. ഈ നാട്യശാലയുടെ അരങ്ങുവെട്ടത്തിലായിരിക്കണം തിക്കുറിശ്ശി സുകുമാരൻനായരുടെ മനസ്സിലെ നാടകനടൻ ഉണർന്നത്: അടൂരിന്റെ വിധേയനിലെ തൊമ്മി. എം.ആർ. ഗോപകുമാർ നടനായി രൂപംകൊണ്ടത്. മലയാളനാടകത്തിന്റെയും സിനിമയുടെയും ചരിത്രത്തിൽ ഇവരിരുവർ നേടിയെടുത്തത് കാലത്തിനു മായ്ക്കാൻ കഴിയാത്ത സുകൃതങ്ങളായിരുന്നല്ലോ. തിക്കുറിശ്ശിയുടെ ഗ്രാമത്തിലൂടെ

(ശേഷം 52-ാം പേജിൽ)



താമ്രപർണ്ണി കരകവിഞ്ഞപ്പോൾ



ഏഷ്യയിലെ ഏറ്റവും വലിയ അക്വിഡക്ട് - പറളിയാറ്

## തിരുനെൽവേലിയുടെ നദി

തിരുനെൽവേലി ജില്ലയിൽ പ്രകൃതി ആകാശത്തിലേക്കുയർന്നുനില്ക്കുന്ന കരിമ്പനകളും പനമ്പട്ടകളിൽ ചൂളംകുത്തുന്ന ഉഷ്ണക്കാറ്റും ഉച്ചിയിൽ കത്തിനില്ക്കുന്ന സൂര്യതാപവും മാത്രമാണ്. കുറ്റാലത്തിലെ കുളിരരുവി ഒരു പഴയ മലയാളഗാനത്തിലെ ഓർമ്മയായി മനസ്സിനെ ഉണർത്തുമ്പോൾ ഉഷ്ണവാതം താണ്ഡവമാടുന്ന മരുഭൂമി പ്രഹേളികയായി ചുറ്റും നീണ്ടുകിടക്കുന്നു. ഈ ഊഷരമായ തരിശുകളിലേക്ക് ഉർവ്വരമായ ഒരു വാഗ്ദാനമായി താമ്രപർണ്ണി അതിപ്രാചീന കാലം മുതൽ ഒഴുകുന്നുണ്ട്. അഗസ്ത്യമലനിരകളുടെ കിഴക്കേ ചരിവുകളിൽനിന്നാണ് താമ്രപർണ്ണിയുടെ ഉൽപ്പത്തി. താമ്രപർണ്ണിയെക്കുറിച്ചുള്ള ആദ്യ അറിവുകളിലേക്ക് നമ്മൾ പോകുമ്പോൾ ക്രിസ്തുവിനും മൂന്നു ശതാബ്ദങ്ങൾക്ക് അപ്പുറത്താണ് എത്തിച്ചേരുക. ശ്രീലങ്കയുടെ പുരാതനമായ നാമധേയം താമ്രപർണ്ണിയെന്നാണ്. ആദ്യകാല ബുദ്ധഭിക്ഷുക്കൾ ശ്രീലങ്കയെ താമ്രപർണ്ണിയെന്നുതന്നെയാണു വിളിച്ചിരുന്നത്. ജാഫ്നയുടെ പ്രാന്തങ്ങളിലെ മന്നാർ ഉൾക്കടലിലേക്ക് അവരെ ഇന്ത്യയിൽനിന്നു നയിച്ചു ചെന്നത് ഈ നദിയായിരിക്കണം. ടോളമി താമ്രപർണ്ണിയുടെ അഴിമുഖത്തിലെ 'കൂർകൈ' എന്ന തുറമുഖ പട്ടണത്തെക്കുറിച്ച് പരാമർശിക്കുന്നത് പിന്നീടാണ്. അർത്ഥശാസ്ത്രത്തിൽ കൗടില്യൻ 'പരസമുദ്രം' എന്നുവിളിച്ചത് താമ്രപർണ്ണിയെത്തന്നെയായിരുന്നു. പാണ്ഡ്യന്മാരുടെ സാമ്രാജ്യത്തിലെ താമ്രപർണ്ണിനദി കടലിനോടു ലയിക്കുന്ന സ്ഥലത്തെ മുത്തുകളെക്കുറിച്ച് കാളിദാസൻ രഘുവംശത്തിൽ പാടി. പിന്നെ 'ലോകത്തിന്റെ ചരിത്ര'മെഴുതിയപ്പോൾ എച്ച്.ജി.വെത്സ് ജാഫ്നയിലേക്ക് ക്രിസ്തുവിനും ഏറെ മുമ്പേ ഒഴുകിയിരുന്ന താമ്രപർണ്ണിയെക്കുറിച്ച് എഴുതിവച്ചു. നദികളുടെ വംശാവലിയിൽ താമ്രപർണ്ണി അർഹിക്കുന്ന സ്ഥാനമേതെന്ന് ഇവ സാക്ഷ്യം പറയും.

ആയിരത്തി എഴുന്നൂറ്റി അമ്പതു ചതുരശ്ര മൈൽ വിസ്തൃതിയിൽ പരന്നുകിടക്കുന്ന നഞ്ചപുഞ്ച നിലങ്ങളെ താമ്രപർണ്ണി നനയ്ക്കുമ്പോൾത്തന്നെ തമിഴിന്റെ ആത്മാഭിമാനങ്ങളിലേക്കും അതിന്റെ സാന്ദ്രമായ നീരുറവകൾ സാംസ്കാരിക സേചനം നടത്തി. സുബ്രഹ്മണ്യ ഭാരതിയിലും വീരപാണ്ഡ്യകട്ടബൊമ്മനിലും തുടങ്ങി ഇന്ത്യൻ വനങ്ങളുടെ സൗന്ദര്യം അന്താരാഷ്ട്ര ശ്രദ്ധയിലേക്കു പകർത്തിക്കാട്ടിയ എം.കൃഷ്ണൻ എന്ന ഫോട്ടോഗ്രാഫർ വരെ ഈ നദിയുടെ തടങ്ങളിൽനിന്നു വന്നവരായിരുന്നു.

ചരിത്രത്തിന്റെ വിളികേട്ട് കാലത്തോടൊപ്പം ഇറങ്ങിത്തിരിച്ചവർ ഈ മണ്ണിന്റെ മക്കൾ. ചരിത്രത്തെ ഉള്ളംകൈയിൽ വച്ച് താലോലിച്ച ഉഗ്രരൂപികളെ തമിഴിനു ദാനം നല്കിയതിന് തമിഴകത്തിന്റെ സംസ്കാരം താമ്രപർണ്ണിയുടെ നൂറ്റിയിരുപത്തിയഞ്ചു കിലോമീറ്റർ നീണ്ടുകിടക്കുന്ന പുണ്യതടങ്ങളെ എക്കാലവും നന്ദിപൂർവ്വം സ്മരിക്കും. സ്വാതന്ത്ര്യത്തിന്റെ സൂക്തങ്ങൾ പാമരരായ തമിഴ് ജനതയുടെ ഉള്ളിന്റെ മന്ത്രങ്ങളാക്കി മാറ്റാൻ ജീവിതം നീക്കിവെച്ച 'കപ്പലോട്ടിയ തമിഴൻ' എന്ന വി.ഒ.ചിദംബരം പിള്ള തമിഴകത്തിന്റെ ഇതിഹാസങ്ങളിലൊന്നാണ്. അതുപോലെ വാഞ്ചിനാഥൻ എന്ന വീരപുഞ്ജവും കത്തുന്ന ദീപശിഖകളായി മാറിയ സുബ്രഹ്മണ്യഭാരതിയും വീരപാണ്ഡ്യകട്ടബൊമ്മനും തമിഴന്റെ സിരകളിൽ നിറച്ച വീറിന്റെ ലഹരി ഇപ്പോഴും കെട്ടുപോയിട്ടില്ല.

തമിഴ് ഭാഷാ സാഹിത്യത്തിന്റെ അപൂർവ്വമായ ശേഖരമാണ് തിരുനെൽവേലി ജില്ലയിൽനിന്നും കണ്ടെടുക്കപ്പെട്ട താളിയോലകൾ. ദ്രാവിഡ ചരിത്രത്തിന്റെ ആധികാരികമായ വാക്കുകളുടെ ഉടമ കെ.എ. നീലകണ്ഠശാസ്ത്രിയും തമിഴ് കഥയിൽ ആധുനികതയുടെ ആദ്യനക്ഷത്രമെന്നെണ്ണപ്പെടുന്ന പുതുമൈചിത്തനും താമ്രപർണ്ണീതടത്തിന്റെ സന്തതികളാണ്. തമിഴ് ഭാഷയുടെ ചോരയോട്ടമുള്ള നാഡീഞരമ്പുകൾ തൊട്ടറിഞ്ഞ കാൾഡ്‌വെൽ എന്ന ആംഗലേയൻ മുതൽ ക്രിസ്ത്യൻ മിഷണറിമാരുടെ സജീവ സാന്നിദ്ധ്യം തിരുനെൽവേലിക്കു നേടിക്കൊടുത്തത് മികച്ച വിദ്യാകേന്ദ്രങ്ങളെയായിരുന്നു.

ഭാരതത്തിലെ അതിപുരാതനമായ വൈഷ്ണവകേന്ദ്രമാണ് താമ്രപർണ്ണീതടം. ആണ്ടാളും നമ്മാൾവാരും ആ പൈതൃകത്തിന്റെ ഉദ്ഗാതാക്കളായി ഈ തീരങ്ങളിൽ അലഞ്ഞുനടന്നു. അവരുടെ ഗീതികൾ ദേവസായൂജ്യത്തിന്റെ വാങ്മയങ്ങളായിരുന്നു. താമ്രപർണ്ണി തമിഴിന്റെ സാംസ്കാരിക ഭൂപടത്തിലേക്കു നല്കിയ സമ്പന്നതയുടെ കണക്കെടുക്കുക അസാദ്ധ്യം.

അനേകം ഉപനദികൾ ഒഴുകിച്ചേരുന്ന താമ്രപർണ്ണി തിരുനെൽവേലിയിലെ കൃഷിയിടങ്ങൾക്ക് എല്ലായ്പോഴും വിശ്വസിക്കാവുന്ന സ്രോതസ്സാണ്. 28 മെഗാവാട്ട് വൈദ്യുതിയുല്പാദനശേഷിയുള്ള പാപനാശം അണക്കെട്ടും മണിമുത്താറിലെ അണക്കെട്ടും ഈ നദിയിലെ പ്രധാന ജലശേഖരങ്ങൾ. തിരുനെൽവേലി ജില്ലയുടെ ഭൂവിസ്തൃതി ഏകാന്ത മരുപ്പറമ്പുകൾ കൈയേറിയിട്ട് കാലമേറെയായെങ്കിലും അത്യപൂർവ്വമായ സസ്യസമ്പത്തിന്റെയും ജന്തുവിഭാഗങ്ങളുടെയും ആവാസകേന്ദ്രമാണ് താമ്രപർണ്ണിയുടെ പ്രഭവ കേന്ദ്രത്തിലെ കാടുകൾ. സിംഹവാലൻ കുരങ്ങുകൾ സൈലന്റ് വാലിയിലെന്നപോലെ കളക്കാടിലെ വനങ്ങളിലും ഇപ്പോൾ അവശേഷിക്കുന്നുണ്ട്. കാരയാർ റിസർവ്വ് വനങ്ങൾ കടുവകളുടെ സങ്കേതമാണ്. താമ്രപർണ്ണിയുടെ കനിവാണ് ഈ വനങ്ങളുടെ ആത്മാവ് നിലനിർത്തുന്നത്. താമ്രപർണ്ണിക്ക് ജനജീവിതത്തോടുള്ള നിതാന്ത സമ്പർക്കത്തിന്റെ പേരിൽ ഇന്ത്യൻ നദികൾക്കിടയിൽ ഉത്തുംഗത കല്പിച്ചുനല്കിയത് ലാസൻ എന്ന ചരിത്രപണ്ഡിതനാണ്. അദ്ദേഹത്തിന് തെറ്റുപറ്റിയിട്ടില്ല.



ഗീതനസീർ

# ഒരു സംഗമ കഥ

**പെ**ണ്ണെഴുത്തും സാമൂഹ്യ പ്രതിബദ്ധതയും ആത്മസാക്ഷാത്കാരവുമൊക്കെ കീറിമുറിച്ചു ചർച്ചചെയ്യപ്പെട്ടപ്പോൾ എഴുത്തുകാരികളുടെ സംഗമത്തിനു ചൂടുപിടിച്ചു. തലസ്ഥാനനഗരിയിലെ ഒരു രണ്ടാം ശനിയാഴ്ചയുടെ അപരാഹ്നം കടന്നുപോയതറിഞ്ഞതേയില്ല.

യുവകലാസാഹിതി തിരുവനന്തപുരം ജില്ലാസമ്മേളനത്തോടനുബന്ധിച്ച് എഴുത്തുകാരികളുടെ ഒരു സംഗമം ഒരുക്കണമെന്നു സംഘാടകർ ആവശ്യപ്പെട്ടപ്പോൾ പെട്ടെന്നു ശരിയെന്നു പറഞ്ഞെങ്കിലും അതിന്റെ സൂക്ഷ്മവശങ്ങളിലേക്ക് എത്തിനോക്കിയപ്പോൾ ചെറിയൊരു അന്ധാളിപ്പു തോന്നാതിരുന്നില്ല. പക്ഷേ, തുണയായി പഴയ സഹപ്രവർത്തകർ വന്നപ്പോൾ ആകെ ആവേശമായി. വിദ്യാർത്ഥിരാഷ്ട്രീയത്തിലൂടെ സഹപ്രവർത്തകരായി മാറിയ ബാലസാഹിത്യ ഇൻസ്റ്റിറ്റ്യൂട്ട് ജീവനക്കാരി മോഹന, ജോയിന്റ് കൗൺസിൽ വനിതാ വിഭാഗം നേതാവ് പ്രസന്ന, ബാലവേദിയിൽക്കൂടി കൊച്ചനുജത്തിയായി മാറിയ പത്രപ്രവർത്തക കെ.എ. ബീന, എനിക്കെപ്പോഴും ആത്മവിശ്വാസം പകർന്ന് തന്റെ വൈഭവത്തെ മുഴുവൻ ചെപ്പിലൊളിപ്പിച്ച് ഒതുങ്ങിക്കൂടുന്ന എന്റെ ചേച്ചി അയിഷ ഇവരൊക്കെ ഈ സംഗമചർച്ചയുടെ തുടക്കം മുതൽ ഒടുക്കംവരെ സാരഥികളായി ഉണ്ടായിരുന്നു.

സാഹിത്യകാരികളുടെ ലോകത്ത് ഒരപരിചിതയായ എന്നെ അവതരിപ്പിച്ചത് കവയിത്രി അനിതാതമ്പിയാണ്. വിഭവങ്ങൾ ഒരുക്കി ഊട്ടാൻ നേരത്ത് വീട്ടമ്മയ്ക്കു വിട്ടുനില്ക്കേണ്ടി വരുന്ന അവസ്ഥയായി ഒടുവിൽ അനിതയ്ക്ക്. റോസ്മേരി, ലളീതാലെനിൻ, വിമലാമേനോൻ, പ്രൊഫ. ചന്ദ്രിക, ലതികാനായർ, അഷിത തുടങ്ങി ഒട്ടേറെ എഴുത്തുകാരികളെ സംഗമത്തിനായി ആദ്യം ബന്ധപ്പെട്ടത് അനിതയായിരുന്നു. എന്നാൽ ഒഴിച്ചുകൂടാനാകാത്ത മറ്റൊരാവശ്യവുമായി പോകണമെന്ന വിവരം രാത്രി വളരെ വൈകി അറിയിക്കുമ്പോൾ അനിതയുടെ ശബ്ദത്തിൽ നഷ്ടബോധം പ്രതിഫലിച്ചിരുന്നു.

സംഗമകഥ അവൾക്കുവേണ്ടിക്കൂടി എഴുതുകയാണ്.

എഴുത്തുകാരികളുടെ രചനകളെ പെണ്ണെഴുത്തെന്നാക്ഷേപിച്ചു മാറ്റിനിർത്തുന്ന സമൂഹത്തിന്റെ വിവേചനനയത്തെ ഒറ്റശബ്ദത്തിൽ വനിതാ എഴുത്തുകാർ വിമർശിച്ചപ്പോൾ കവയിത്രി ലളിതാലെനിൻ ശ്രദ്ധേയമായൊരു നിർവ്വചനം നടത്തി. പെണ്ണെഴുത്തെന്ന പ്രയോഗം വാസ്തവത്തിൽ സമൂഹത്തിൽ സ്ത്രീ എഴുത്തുകാരികൾ എറിഞ്ഞ ഒരു കത്തിയാണ്. തങ്ങളുടെ രചനകളെ വിവേചിച്ച് അകറ്റിനിർത്താൻ ഇനിയാവില്ലെന്നൊരു ധ്വനി ഈ പ്രയോഗത്തിലുണ്ട്. 20 വർഷത്തെ ഇടവേളയ്ക്കുശേഷം വീണ്ടും എഴുതിത്തുടങ്ങിയ ലളിതാലെനിൻ ഇത്രയുംകാലം താൻ ഉള്ളിൽ ചുമന്ന വ്യഥ ഇവിടെ ഇറക്കിവയ്ക്കുന്നു എന്നു പറഞ്ഞു. ആത്മസംഘർഷം അറിഞ്ഞെഴുതിയ കവിത അമ്മയാകുന്നു എന്നതാണ്.



ദൂരദർശൻ പ്രോഗ്രാം കൺട്രോളർ വി.ജി. മാത്യു മിനിസ്ക്രീൻ ചർച്ച ഉദ്ഘാടനം ചെയ്യുന്നു

12 വയസ്സു മുതൽ എഴുതിത്തുടങ്ങിയ സാറാതോമസ് ഒരു ചെടി വളരുന്ന ലാഘവത്തോടെ ഇന്നും എഴുതുന്നു എന്നാണു പറഞ്ഞത്. പെണ്ണെഴുത്തെന്നൊരു കാര്യമേ ശ്രദ്ധയിൽപ്പെട്ടിട്ടില്ല. എഴുത്തിനെ എന്തിനിങ്ങനെ നിർവ്വചിക്കുന്നു? എഴുതിയേ മതിയാകൂ എന്നുള്ളതുകൊണ്ടാണ് താനെഴുതുന്നത്. സാമൂഹ്യ പ്രതിബദ്ധതയ്ക്കുവേണ്ടി ബോധപൂർവ്വമായ രചന നടത്തിയിട്ടില്ല. കഥാപാത്രങ്ങൾക്കു ജീവിച്ചിരിക്കുന്നവരുമായി സാമ്യം വന്ന യാദൃച്ഛികതയിൽ സൗഹൃദം നഷ്ടപ്പെട്ട സന്ദർഭമുണ്ടായിട്ടുണ്ട്. വിഷയസാമ്യത പല കുഴപ്പങ്ങളും വരുത്തി. പക്ഷേ, എഴുത്തിനെ ഇതൊന്നും ബാധിക്കാറില്ല. കാരണം എഴുതിയേ പറ്റൂ എന്ന അവസ്ഥകാരണമാണല്ലോ ഓരോ രചനയും നിർവഹിക്കുന്നത്.

അതുപോലെ എന്തിനെഴുതുന്നു എന്ന ചോദ്യം എന്തിനു ജീവിക്കുന്നു എന്നു ചോദിക്കുമ്പോലെയാണെന്ന് പ്രൊഫ. ചന്ദ്രിക അഭിപ്രായപ്പെട്ടു. പെണ്ണെഴുത്തിനെ പെണ്ണുതന്നെ എതിർക്കണമെന്ന് അവർ വാദിച്ചു. വനിതാനിരൂപകരുടെ അഭാവം സ്ത്രീരചനകൾക്ക് ഒരു ശാപംതന്നെയാണ്. നിരൂപണസാഹിത്യത്തിൽ സ്ത്രീകൾ കൂടുതൽ വന്നേ മതിയാകൂ. വിമർശനവും പ്രശംസയും ഒന്നും ലഭിക്കാതെ പല എഴുത്തുകാരികളുടെയും രചനകൾ മൺമറഞ്ഞുപോകുന്നതു സങ്കടകരമാണ്.

എഴുത്തുകാരികളുടെ ഇടയിൽത്തന്നെ അസ്പൃശ്യതയുണ്ടെന്നതാണ് കൃഷ്ണകുമാരിയുടെ പക്ഷം. അത്തരമൊരു വ്യഥ തന്നെ മഥിക്കുന്നതായി സി.പി. കൃഷ്ണകുമാരിയുടെ തുടർന്നു വന്ന അഭിപ്രായപ്രകടനം വ്യക്തമാക്കി. ക്ളിക്കുകളിലും ഗ്രൂപ്പുകളിലും പെടാത്തവർ ഇവിടെ ശ്രദ്ധിക്കപ്പെടാതെ പോകുന്നു. അവരുടെ ഒറ്റപ്പെട്ട ശബ്ദത്തിന് ഒരംഗീകാരം ഇത്തരം സംഗമങ്ങൾ നല്കണമെന്നവർ ആവശ്യപ്പെട്ടു. സ്ത്രീരചനകൾക്കു സഭ്യേതരമല്ലാത്ത സ്കെച്ചുകൾ നല്കി പ്രമുഖ വാരികകൾ ആക്ഷേപിക്കുന്നതും തടയണം.

പൈങ്കിളി മാസികകളിലും ശ്രദ്ധേയമായ രചനകൾ സ്ത്രീകൾ നടത്തുന്നുണ്ട് എന്ന് ആകാശവാണിയിലെ മഹിളാലയം പംക്തി വർഷങ്ങൾ കൈകാര്യം ചെയ്തു വിരമിച്ച സരസ്വതിയമ്മ അവകാശപ്പെട്ടു. "ഞാൻ പൈങ്കിളി വാരികയിൽ സ്ഥിരമായി കൈകാര്യം ചെയ്യുന്ന പംക്തി ഒരിക്കലും പൈങ്കിളി സാഹിത്യമല്ല. പെണ്ണെഴുത്തിനെ തീരെ പ്രതിഷേധിക്കണം. വായനകൊണ്ട് ആരും നശിക്കുന്നില്ല. സ്ത്രീരചനകൾ ഉത്കൃഷ്ടമാണെങ്കിൽ അവയ്ക്ക് അംഗീകാരം താനേ ലഭിച്ചിരിക്കും. തൊട്ടിലാട്ടി കവിതയെഴുതിയ ലളിതാംബികാ അന്തർജ്ജനത്തെ പുരസ്കാരങ്ങൾ തേടിയെത്തിയില്ലേ? പരിമിതികൾക്കുള്ളിൽനിന്നു സ്ത്രീ നടത്തുന്ന രചനകൾ ശ്രദ്ധിക്കപ്പെടുകതന്നെ ചെയ്യും. സരസ്വതിയമ്മ പറഞ്ഞു.



എഴുതുമ്പോൾ തന്റെ മുൻപിൽ മറ്റൊന്നുമില്ല-അജ്ഞാതനായ വായനക്കാരനല്ലാതെ. എന്തിനെഴുതുന്നു എന്ന ചോദ്യത്തിനു റോസ്മേരിക്ക് ഒരുത്തരമേയുള്ളൂ. എഴുതിയേ മതിയാകൂ എന്നുള്ളതുകൊണ്ട്. വിഷാദം നിഴലിക്കുന്ന കവിതകളിലും എതിർപ്പിന്റെ ഛവി കലരുന്നതു റോസ്മേരിക്ക് ആത്മനിർവൃതി പകരുന്നു.

പ്രശസ്തരായ എഴുത്തുകാർ സ്ത്രീനാമത്തിൽ രചനകൾ നടത്തിയതുതന്നെ പെണ്ണെഴുത്തിനു പ്രത്യേകതയുണ്ട് എന്നുള്ളതുകൊണ്ടല്ലേ എന്നാണ് കൊല്ലം എസ്.എൻ കോളേജ് മലയാളം അദ്ധ്യാപിക ശ്യാമയുടെ ചോദ്യം. ചെറുശ്ശേരിയുടെ രചനയെ സ്ത്രൈണ രചനാരീതി എന്നല്ലേ വിശേഷിപ്പിക്കുന്നത്? പെണ്ണെഴുത്തു പ്രസ്ഥാനം പ്രാചീനകാലം മുതൽ ഉണ്ടായിരുന്നു.

ആണെഴുത്തെഴുതുന്ന പെണ്ണും പെണ്ണെഴുത്തെഴുതുന്ന ആണും സാഹിത്യലോകത്തിലുണ്ടെന്നാണ് ഉഷാ. എസ്.നായരുടെ അഭിപ്രായം.

നമുക്കുവേണ്ടി മാത്രം എഴുതുന്നു എന്നു പറയുന്നതു ശരിയല്ലെന്ന് സി.കെ. ലില്ലി പറയുന്നു. ലാഘവബുദ്ധിയോടെ എഴുതരുത്. അതപകടമാണ്. അതുപോലെ ജീവിതത്തിന്റെ ആഴവും പരപ്പും ഒരുമിച്ചു കാണുന്നവർതമ്മിൽ എഴുത്തിൽ ചേരിതിരിവിന്റെ ആവശ്യമുണ്ടോ? ലേബലില്ലാതെ എഴുതണം. പെണ്ണെഴുത്ത് എന്നൊരു തിരിവിന്റെ പ്രസക്തി ഒരിക്കലും മനസ്സിലാകുന്നില്ല.

മാർകേസിന്റെ കഥകൾക്കൊപ്പംതന്നെ നില്ക്കുന്നതാണ് ഇസബെല്ലയുടെയും കഥകൾ. പാശ്ചാത്യ സാഹിത്യത്തിൽ മാത്രമല്ല ലോകത്തെവിടെയും എഴുത്തിന്റെ മഹത്ത്വം തുല്യം. പെണ്ണെഴുത്തെന്ന പ്രയോഗത്തെ ഖണ്ഡിച്ചുകൊണ്ട് അയിഷ പറഞ്ഞു.

ഭർത്താവിന്റെ വ്യക്തിപ്രഭാവത്തിനുള്ളിൽ ഒളിച്ച തന്നിലെ എഴുത്തുകാരിയെ സംഗീതജ്ഞൻ എം.ജി. രാധാകൃഷ്ണന്റെ ഭാര്യ പത്മജ കണ്ടെത്താനൊരു ശ്രമം നടത്തി. എന്നോ നിറുത്തിയ എഴുത്ത് വീണ്ടും തുടങ്ങണം. അവർ പറഞ്ഞു.

സ്ത്രീ എഴുതിയാൽ അതംഗീകരിക്കാൻ സമൂഹത്തിനു പൊതുവേ മടിയാണെന്നാണ് തന്റെ അനുഭവമെന്നു ബാല സാഹിത്യകാരി വിമലാമേനോൻ അഭിപ്രായപ്പെട്ടു. ആത്മാവിൽ തട്ടിയെഴുതുന്ന എഴുത്തേ യഥാർത്ഥ എഴുത്താകൂ. അവർ കൂട്ടിച്ചേർത്തു.



ചിത്രരചനയിൽ പങ്കെടുത്ത കുട്ടികൾ

എഴുത്തിനു പ്രതിബദ്ധത വേണം. ജീർണ്ണതയെ പ്രോത്സാഹിപ്പിക്കുന്ന സൃഷ്ടികൾ സ്ത്രീയുടേതായാലും പുരുഷന്റേതായാലും അഭിലഷണീയമല്ല. സമൂഹത്തിൽ ധർമ്മച്യുതി വരുത്തുന്ന ഇത്തരം എഴുത്തുകളെ ശക്തമായ ഭാഷയിൽ എതിർത്തേ മതിയാകൂ-എഴുത്തുകാരി കുടുംബിനികൂടിയാണ്. കുടുംബം സമൂഹത്തിന്റെ അടിസ്ഥാന ശിലയാണ്. അതു മറന്നുള്ള സൃഷ്ടി അപകടം വിളിച്ചുവരുത്തും. കവയിത്രി ഇന്ദിരാകൃഷ്ണൻ ഓർമ്മിപ്പിച്ചു.

വനിതകളായ എഴുത്തുകാർക്ക് ബാലാരിഷ്ടതകളും പരിധികളും ഏറെയുണ്ടെന്നു ചർച്ച സൂചിപ്പിക്കുന്നു. എവിടെയൊക്കെയോ കൊള്ളുന്ന മുള്ളുള്ള കൂച്ചുവിലങ്ങുകളിൽനിന്നും വിടുതൽ നേടാനുള്ള വെമ്പൽ പലരുടെയും അഭിപ്രായപ്രകടനങ്ങളിൽ മുഴച്ചുനിന്നു. അപരാഹ്നത്തിലെ ഇളങ്കാറ്റ് ആ ധ്വനിമർമ്മരങ്ങൾക്കു ലാഘവം വരുത്താൻ ശ്രമിച്ചെങ്കിലും അതൊരു അണയാത്ത കനൽതന്നെ എന്നു തോന്നി. മാസത്തിലൊരിക്കലെങ്കിലും സംഘം ചേരണമെന്ന സ്ത്രീ എഴുത്തുകാരുടെ ആവശ്യം അതാണല്ലോ സൂചിപ്പിക്കുന്നത്.

ആഗസ്റ്റ് 10, 11 തീയതികളിലായി തിരുവനന്തപുരത്തു നടന്ന യുവകലാസാഹിതി ജില്ലാസമ്മേളനത്തിന് ഇത്തവണ ഇതുപോലെ മറ്റു ചില പ്രത്യേകതകൾകൂടിയുണ്ടായിരുന്നു. ഡോ. പുതുശ്ശേരി രാമചന്ദ്രൻ ഉദ്ഘാടനം ചെയ്ത സംഘടനാസമ്മേളനത്തിനുശേഷം നടന്ന വർണ്ണലയവിന്യാസം അത്തരം നൂതനമായൊരു ചടങ്ങായിരുന്നു. ആർട്ടിസ്റ്റ് ചിറയിൻകീഴ് ശ്രീകണ്ഠൻനായരുടെ വിരൽത്തുമ്പിൽ വിരിഞ്ഞ ചിത്രങ്ങൾക്കു സാക്ഷി ബാലികാബാലന്മാർ. ശാസ്ത്രീയ സംഗീതം മൂളി സ്വതസിദ്ധമായ ശൈലിയിൽ ചായത്തിൽ മുക്കിയ ബ്രഷ്കൊണ്ടു ശ്രീകണ്ഠൻനായർ അതീവ ലാഘവത്തോടെ വരച്ച ചിത്രങ്ങൾ ബാലമനസ്സുകളിൽ അദ്ഭുതം വിരിയിച്ചു. വിടർന്ന കണ്ണുകളോടെ അവർ ആ ചിത്രരചന ആസ്വദിച്ചു. വർണ്ണലയവിന്യാസത്തിനു ലഭിച്ച പ്രതികരണം ഹൃദ്യമായിരുന്നു.

ആഗസ്റ്റ് 11-ന് മിനി സ്ക്രീനിന്റെ സ്വാധീനത്തെക്കുറിച്ചു ഗഹനമായ ചർച്ച നടന്നു. ദൂരദർശൻ പ്രോഗ്രാം കൺട്രോളർ വി.ജി. മാത്യു ചർച്ച ഉദ്ഘാടനം ചെയ്തു. ഗോപകുമാർ (വിധേയൻ), ആകാശവാണി മുൻ ഡയറക്ടർ എം.കെ. ശിവശങ്കരൻ എന്നിവർ മിനി സ്ക്രീൻ രംഗത്തെ പല ജീർണ്ണിച്ച പ്രവണതകളെയും തുറന്നു കാണിക്കുകയുണ്ടായി.

കുരുന്നു ചിത്രകാരന്മാരുടെ ഭാവനയ്ക്കു ചിറകുവിരിച്ചപ്പോൾ ഉച്ചയ്ക്കു നടന്ന കുട്ടികളുടെ ചിത്രരചന നിറക്കൂട്ടുകളുടെ വർണ്ണലോകമായി മാറി.

പ്രശസ്തരും ആരംഭക്കാരുമായ കവികൾ പങ്കെടുത്ത കവിയരങ്ങ് ഏഴാച്ചേരി രാമചന്ദ്രൻ ഉദ്ഘാടനം ചെയ്തു.

യുവകലാസാഹിതി ബാലവേദി, വനിതാവേദി, ദൃശ്യവേദി എന്നിങ്ങനെ മൂന്നു വ്യത്യസ്ത ഫോറങ്ങൾ രൂപീകരിച്ച് സാമൂഹ്യ സാംസ്കാരിക മണ്ഡലങ്ങളിൽ പുതിയൊരു ഉണർവ്വും ചേതനയും സൃഷ്ടിക്കണമെന്ന പ്രതിജ്ഞയോടെയാണ് രണ്ടുദിവസത്തെ സമ്മേളനത്തിനു തിരശ്ശീല വീണത്.



പെണ്ണെഴുത്തിനെക്കുറിച്ചൊരു ഗാഢമായ ചർച്ച

## വേളൂർ കൃഷ്ണൻകുട്ടി

# ഇതുകൊണ്ടാർക്കും പരിഭവമരുതേ....

**ഭാ**ഷാപരമായ പരീക്ഷയ്ക്കു വരുന്ന ചോദ്യങ്ങളിൽ ഒന്ന്, കുറെ തെറ്റായ പദങ്ങൾ തന്നിട്ട് ശരിയായ ഉത്തരം എഴുതുക എന്നതാണ്. ഇതിൽനിന്നും ഭാഷയിൽ തെറ്റും ശരിയും ഉണ്ടെന്നു വ്യക്തം. നമ്മുടെ മഹാകവികൾ കവിതയിൽ വരുത്തിയിട്ടുള്ള തെറ്റും ശരിയും ഏതൊക്കെ എന്നറിയാൻ നമുക്കു വിഷമമാണ്. അറിഞ്ഞാൽ ചിരിക്കാൻ വളരെ വകയുണ്ടുതാനും.

ഹാസ്യസാഹിത്യ സാർവ്വഭൗമനായ കുഞ്ചൻനമ്പ്യാരുടെ തുള്ളലിൽ ഒരിടത്ത് ഇങ്ങനെ കാണുന്നു:

"ഉടലതി രമ്യമൊരുത്തനു കാൽക്കൊരു-
മുടവുണ്ടവനു നടക്കുന്നേരം"

സുന്ദരമായ ശരീരമുള്ള ഒരാളിന്റെ കാലിന്, മുടന്തുണ്ടെന്നും, അത് നടക്കുമ്പോൾ മാത്രമേ ഉള്ളൂ എന്നുമാണിതിന്റെ അർത്ഥം. മുടന്ത് കാലിനാണെന്ന് എടുത്തുപറയണോ? ആരുടെയും കൈക്ക് മുടന്തുണ്ടെന്നു പറഞ്ഞുകേട്ടിട്ടില്ല. ചെരിപ്പുകടയിൽ ചെന്ന് കാലിൽ ഇടാനുള്ള ചെരിപ്പ് ആരെങ്കിലും ചോദിക്കുമോ? ചോദിച്ചാൽ കൈയിൽ ഇടാനുള്ള ചെരിപ്പും അവിടെ ഉണ്ടെന്നു തോന്നുകയില്ലേ? അതുപോലെയല്ലേ മുടന്ത് കാലിനാണെന്നു പറയുന്നതും? അതുപോകട്ടെ. അയാളുടെ കാലിലെ മുടന്ത് നടക്കുമ്പോൾ മാത്രമേ ഉള്ളൂ എന്നുപറയുമ്പോൾ. നടക്കാത്തപ്പോൾ അതില്ലെന്നും ധരിക്കണ്ടേ? സഖാവ് ഇ.എം.ശങ്കരൻനമ്പൂതിരിപ്പാടിന് സംസാരിക്കുമ്പോൾ മാത്രമേ വിക്കുള്ളൂ എന്ന് രസികരായ ആരോ പറഞ്ഞുകേട്ടിട്ടുണ്ട്. അതുപോലെയല്ലേ നടക്കുമ്പോൾ മാത്രം മുടന്തുണ്ടെന്ന പ്രസ്താവവും?

ഇതിനെത്തുടർന്ന്-

"നല്ലോരു വിദ്വാനവനുടെ വായിൽ
പല്ലുകളൊന്നും കാൺമാനില്ല"

എന്നും എഴുതിയിട്ടുണ്ട്.

ഇതുകേട്ടാൽ പല്ലുകൾ വായിലല്ലാതെയും എവിടൊക്കെയോ ഉണ്ടെന്ന് കുബുദ്ധികൾക്കു തോന്നിയാൽ തെറ്റുണ്ടോ? മുടി തലയിലാണെന്ന് പ്രത്യേകം പറയണോ?

ഒരു മനുഷ്യൻ. അല്ലെങ്കിൽ ഓരോ മനുഷ്യനും എന്നുപറയാറുണ്ട്. ഓരോ മനുഷ്യർ എന്നുപറയുന്നതു തെറ്റാണ്. നപുംസക ശബ്ദമാണെങ്കിൽ ബഹുവചനം നിർബന്ധമില്ല. രണ്ടു തേങ്ങകൾ എന്നു വേണ്ടല്ലോ. ഏകവചനത്തിന്റെ കൂടെ ബഹുവചനം ചേർക്കാറില്ല. കുഞ്ചൻ നമ്പ്യാരുടെ ഗണപതിപ്രാതൽ എന്ന തുള്ളൽ കവിതയിൽ-

"....കോരികവച്ചവർ വട്ടിയെടുത്താ-
ചോറുകൾകൊണ്ടു വിളമ്പു തുടങ്ങി" എന്നുണ്ട്. തിരുവനന്തപുരത്തുകാർ കൂട്ടുകാരോട് കാപ്പികൾ കുടിച്ചോ. ചായകൾ കുടിച്ചോ എന്നൊക്കെ ലോഹ്യം ചോദിക്കാറുണ്ട്. അതുകൊണ്ട് ചോറുകൾ കൊണ്ട് സദ്യയ്ക്കു വിളമ്പിച്ച നമ്പ്യാർ തിരുവനന്തപുരത്തു താമസിച്ചപ്പോൾ എഴുതിയതാണോ ഈ കവിതാഭാഗം എന്നു സംശയിക്കണം. ഒരുപക്ഷേ ആദ്യം നെല്ലുകുത്തരി കൊണ്ടുവച്ച ചോറു തികയാതെ വന്നപ്പോൾ, പച്ചരിയുടെയും, ചാക്കരിയുടെയും, ചൗവ്വരിയുടെയും, ബാർലരിയുടെയുമൊക്കെ ചോറുണ്ടായിരുന്നതുകൊണ്ടാണോ പലതരം ചോറെന്ന അർത്ഥത്തിൽ ചോറുകൾ പ്രയോഗിച്ചതെന്നാർക്കറിയാം!

മറ്റൊരിടത്ത്-

"വിലപേറില്ലാത്തൊരു കസ്തൂരിക്കുറി-
എന്നല്ലാതൊരു മനുജന്മാർക്കും
തോന്നുകയില്ല വിചാരിക്കുമ്പോൾ"

എന്ന് നമ്പ്യാർ എഴുതിയിട്ടുണ്ട്. ഇവിടെ ഒരു മനുജന്മാർക്കും എന്നെഴുതിയത് ശാസ്ത്രികളെ ശാസ്ത്രികൾ എന്നു വിളിക്കുന്നതുപോലെ മനുജന്റെ പൂജക ബഹുവചനമാണോ മനുജന്മാർ? അങ്ങനെയാണെങ്കിൽ ഒരു മനുജന്മാർക്കും എന്ന പ്രയോഗം സാധുവാണ്. ഇതിൽ മനസ്സിലിരിപ്പ് എന്തായിരുന്നെന്നറിയാൻ അന്തരിച്ച മഹാകവിയെ തിരക്കി എവിടെപ്പോകാനാണ്?

മറ്റൊരു കവി എഴുതി-

"പിഴുകിവീഴുന്ന ദു:ഖങ്ങളോർക്കയാൽ
ഒഴുകിവീഴുന്ന നേത്രജലങ്ങളിൽ...." എന്ന്.

ജലങ്ങൾ എന്ന പ്രയോഗം കൊണ്ട് ഈ കവിയും തിരുവനന്തപുരം സ്വദേശിയാവാനല്ലേ സാദ്ധ്യത?

മഹാബലി നാടുവാണിരുന്ന കാലത്തെ സുഭിക്ഷതയും. മനുഷ്യരുടെ സമഭാവനയുമെല്ലാം കേരളീയർ അനുമാനിച്ചുപോരുന്നത്. "മാവേലി നാടുവാണിടുംകാലം, മാനുഷരെല്ലാമൊന്നുപോലെ, കള്ളവുമില്ല ചതിയുമില്ല, എള്ളോളമില്ല പൊളിവചനം" എന്നുതുടങ്ങുന്ന കവിതയെ ആശ്രയിച്ചാണ്. ആ കവിതയിൽ അക്കാലത്ത് രണ്ടു കാര്യങ്ങളിൽ കള്ളത്തരമുണ്ടായിരുന്നെന്ന് കവി വെട്ടിത്തുറന്നു പറഞ്ഞിട്ടുണ്ട്.

"കള്ളപ്പറയും ചെറുനാഴികളും
കള്ളത്തരങ്ങൾ മറ്റൊന്നുമില്ല"

തന്റെ മകന് കൊഞ്ചം കൊഞ്ചം മോഷണവും, കൊഞ്ചം കൊഞ്ചം മദ്യപാനവുമുണ്ടെന്നല്ലാതെ മറ്റൊരു ദോഷവും ഇല്ലെന്ന് ഒരാൾ പറയുന്നതുപോലെയല്ലേ, കള്ളപ്പറകളും ചെറിയ നാഴികളും ഒഴികെ മറ്റു കള്ളത്തരങ്ങൾ ഒന്നുമില്ലെന്നു പറയുന്നതും?

അർത്ഥത്തെപ്പറ്റി വലിയ നോട്ടമില്ലായ്മയും ഇത്തരം തെറ്റുകൾ വരുത്താറുണ്ട്. യോഷിത്, അബലാ, നാരീ, സീമന്തിനി തുടങ്ങി വരവർണ്ണിനിവരെ സ്ത്രീ ശബ്ദത്തിന് നിരവധി പര്യായപദങ്ങൾ അമരകോശത്തിലുണ്ട്. എല്ലാം സ്ത്രീശബ്ദമാണെങ്കിലും പ്രത്യേക രീതിയിലുള്ള സ്ത്രീയെയാണ് ഓരോ ശബ്ദവും സൂചിപ്പിക്കുന്നത്. ഒരു പെൺകുഞ്ഞിനെ മഹിളയെന്നോ, വനിതയെന്നോ, കാമിനിയെന്നോ. വാമലോചനയെന്നോ ആരെങ്കിലും കേറി വിളിക്കുമോ? വിളിച്ചാൽ അതുവച്ച് കോടതിയിൽ കേസ് കൊടുക്കാൻ വകുപ്പില്ലെന്നതു ശരിയാണ്.

"ചണ്ഡാലഭിക്ഷുകി"യിൽ മാതംഗി എന്ന ചണ്ഡാലയുവതി ഭിക്ഷുകീമന്ദിരത്തിൽ ചെന്ന സന്ദർഭത്തിലുണ്ടായ അവസ്ഥയെപ്പറ്റി കുമാരനാശാൻ ഇങ്ങനെ എഴുതിയിട്ടുണ്ട്:

"നിർണ്ണയം കാലം മറിഞ്ഞു-വര-
വർണ്ണിനീ ധർമ്മമാത്തിൽ"

എന്ന്. വരവർണ്ണിനീ എന്ന സ്ത്രീശബ്ദത്തിന് അമരകോശകാരൻ കൊടുത്തിരിക്കുന്ന അർത്ഥം ഇങ്ങനെയാണ്:-

"ശീതേ സുഖോഷ്ണ സർവ്വാംഗീ
ഗ്രീഷ്മേയാ സുഖശീതളാ
ഭർത്തൃഭക്താചയാ നാരീ
സാ ഭാവേദ്വര വർണ്ണിനീ"

ശീതകാലത്ത് സുഖകരമായ ചൂടു പകരുന്നവളും ചൂടുകാലത്ത് സുഖശീതളകാരിയുമായ സർവ്വാവയവങ്ങളോടുകൂടിയവളും, ഭർത്താവിങ്കൽ ഭക്തിബഹുമാനങ്ങളോടുകൂടിയവളും ആയിട്ടുള്ളവർ ഏവളോ. അവളാണ് വരവർണ്ണിനി.

ഇതാണ് ആ പദത്തിന്റെ വിപുലമായ അർത്ഥമെന്ന് അതെഴുതിയപ്പോൾ ആശാൻ മറന്നുപോയതാവാം. ഈ പദത്തിന്റെ പ്രയോഗത്തിൽ അല്പം ആശയക്കുഴപ്പമുണ്ടെന്നു തോന്നുന്നു. ഇവിടെ പറഞ്ഞ അർത്ഥം വച്ചുനോക്കുമ്പോൾ ആ ചണ്ഡാലിയുമായി നിരന്തര സമ്പർക്കമുണ്ടായിരുന്ന ആരെങ്കിലും അവളുടെ ശരീരപ്രകൃതിയെപ്പറ്റി ആശാനോടു പറഞ്ഞുകാണും. വരവർണ്ണിനിക്ക് ഭർത്തൃഭക്തി കൂടി ഉണ്ടായിരിക്കണം.

(ശേഷം 61-ാം പേജിൽ)



## രഘുനാഥ് പലേരി

# അടുത്ത നാള്

**ആ**യുർരേഖപോലെ നീണ്ടുകിടക്കുന്ന വീതിയേറിയ നിരത്തിലൂടെ അയാളുടെ കാർ ഒരു പക്ഷിത്തൂവലായി ഒഴുകിനീങ്ങി. നിരത്തിൽ അധികം വാഹനങ്ങളില്ല. ഓരോ പതിനഞ്ചു സെക്കൻഡിനുള്ളിലും ഓരോരോ പറക്കുംഭൂതമായി നിറം വ്യക്തമാകാത്ത ലോറികൾ അയാൾക്കരികിലൂടെ അപ്രത്യക്ഷമായിക്കൊണ്ടിരുന്നു. തുറിച്ചുനില്ക്കുന്ന ഒരു മൂക്കെന്നു തോന്നുംവിധം കൺമുന്നിൽ നിരത്തു കിടക്കുന്നു. അയാളുടേത് വളരെ പഴയ കാറാണ്. എന്നാലും അവയവങ്ങൾക്കെല്ലാം നല്ല ആരോഗ്യം. നല്ല ഉന്മേഷം. ഉത്സാഹം. അയാൾ എവിടേക്കു പോവാൻ തുടങ്ങിയാലും കൂടെപ്പോവാൻ കാറും ഉത്സാഹത്തോടെ തയ്യാറെടുക്കും. കാറിന് അയാളെയും അയാൾക്ക് കാറിനെയും അത്രയ്ക്കും വിശ്വാസമാണ്. ശരിക്കും മനുഷ്യരെപ്പോലെ.

നഗരത്തിൽനിന്നും കുറച്ചകലെയായി അടുത്ത കാലത്താണ് അയാൾ കുറച്ചു നിലം വാങ്ങിയത്. വളരെക്കാലം തയ്യാറെടുത്ത് അങ്ങനെ വാങ്ങിയതൊന്നുമല്ല. കൈയിൽ അശേഷം പണം ഇല്ലാതിരുന്ന ഒരു സമയത്ത് ഈശ്വരൻ യദൃച്ഛയാ. വാങ്ങിച്ചു കൊടുത്തെന്നു പറയുന്നതാവും ഭേദം. നാലഞ്ചു മനുഷ്യർക്കു സന്തോഷത്തോടെ മലർന്നും ചരിഞ്ഞും കിടക്കാവുന്നത്രയും സ്ഥലം.

ഈയടുത്ത കാലത്തായി നഗരത്തിൽ വല്ലാതെ തിരക്കു വർദ്ധിക്കുകയും, ഭാര്യയെയും കൊച്ചുമകളെയുംകൂട്ടി നഗരത്തിൽ വല്ലപ്പോഴും സഞ്ചരിക്കേ. ഭാര്യയോ. കുഞ്ഞോ ചൂണ്ടിക്കാണിക്കുന്ന ഏതെങ്കിലും കടയ്ക്കു മുന്നിൽ കാർ നിറുത്തി വാതിലടച്ച് ഇറങ്ങിച്ചെല്ലാൻ വിഷമം തോന്നുകയും ചെയ്ത ഏതോ ഒരു സമയത്താണ് കാറോടിക്കാൻ ഒരാളെ കിട്ടിയിരുന്നെങ്കിൽ എന്നയാൾക്ക് ആത്മാർത്ഥമായും തോന്നിയത്. ഓടിക്കാൻ മാത്രമല്ല. ഓടുന്ന കാറിന്റെ ശരീരവും മനസ്സും സ്വല്പമെങ്കിലും മനസ്സിലാക്കാൻ കഴിയുന്നവൻകൂടിയാവണം അയാളെന്ന് ഉടനെ മനസ്സിൽ ഉറപ്പിക്കുകയും ചെയ്തു.

അതയാൾക്ക് ഈശ്വരൻ കാണിച്ചുകൊടുത്ത ഒരു വെളിച്ചമായിരുന്നു. ആ വെളിച്ചത്തിലൂടെ സ്വല്പദിവസം മുന്നോട്ടു പോയതും കാറോടിക്കാൻ അയാൾക്ക് ഒരാളെ കിട്ടി. അതോടെ അത്രയും കാലം കാറിന്റെ മുൻവശത്തു മാത്രം ഒതുങ്ങി ഇരുന്നിരുന്ന അയാളും കുടുംബവും കാറിന്റെ പിൻസീറ്റിലേക്ക് ഒരു പ്രത്യേക മന:സുഖത്തോടെ മാറുകയും ചെയ്തു.

കാറോടിക്കാൻ വന്നവൻ ഒരു നല്ല മനുഷ്യനായിരുന്നു. സമയത്തിന് ഒരിക്കലും അയാൾ കാറോടിക്കാൻ വരാറില്ലായിരുന്നു. രാവിലെ കുഞ്ഞിനെ സ്കൂളിൽ വിടാൻ എത്തേണ്ട അയാൾ യാതൊരു കുറ്റബോധവുമില്ലാതെ ചില ദിവസം വൈകുന്നേരമായിരിക്കും താക്കോൽ വാങ്ങാൻ കയറിവരുന്നത്. എന്തുകൊണ്ടു നീ രാവിലെ വന്നില്ലെന്ന് അയാൾ സ്വല്പം ദേഷ്യപ്പെട്ടു ചോദിച്ചാൽപ്പോലും വരാൻ കഴിഞ്ഞില്ലെന്ന് അയാൾ സത്യസന്ധമായി ഉത്തരം പറയും. അത്രയ്ക്കും നല്ലവനായിരുന്നു അയാൾ. അശേഷം വേദനിപ്പിക്കാതെയാണ് അയാൾ കാറോടിക്കുക. ഒരു സുഹൃത്തിനോടെന്നപോലെയാണ് കാറിനോടു പെരുമാറുക. കാറിനും അയാളെ ഇഷ്ടമാണെന്ന് ചിലസമയം തോന്നാറുണ്ട്. കാറിനെ തനിച്ചാക്കി അയാൾ എവിടെയും അലഞ്ഞു നടക്കാറില്ല. എത്ര തിരക്കുള്ള നിരത്തായാലും കുഞ്ഞിന്റെ കൈവിരൽ പിടിച്ചു നടക്കുന്ന അച്ഛന്റെ ഏകാഗ്രതയോടെ അയാൾ കാറിനെ ഒപ്പം കൊണ്ടുനടക്കും.

ഒരുദിവസം അയാൾക്ക് അയൽ സംസ്ഥാനത്ത് ഒരു ചടങ്ങിനു പോകേണ്ട ആവശ്യം വന്നു. ചടങ്ങു നടത്തുന്നവർതന്നെ വിമാന ടിക്കറ്റും അയാൾക്ക് എടുത്തുകൊടുത്തു. രാവിലെ ആറുമണിക്കാണ് വിമാനം പറക്കുക. പറക്കുന്ന മൈതാനം വളരെ അകലെയല്ലേയെന്ന് കാറോടിക്കുന്നവൻ ചോദിച്ചപ്പോഴാണ് രാവിലെ അവിടെ നേരത്തേ എത്തുന്നതിനെക്കുറിച്ച് അയാൾ ബോധവാനായതും. കാലത്ത് നാലുമണിക്കുതന്നെ വരാൻ കാറോടിക്കുന്നവനോട് അയാൾ ആവശ്യപ്പെട്ടു. ഉറങ്ങിപ്പോവും എന്നയാൾ സത്യസന്ധമായി ഉത്തരവും പറഞ്ഞു.

അയാൾതന്നെ അതിനും ഒരു പരിഹാരം കണ്ടു. നിങ്ങളെ നാലുമണിക്കു വിളിച്ചുണർത്താൻ ഘടികാരത്തോടു പറ. അപ്പോഴാണ് ഘടികാരമേ തനിക്കില്ലെന്ന് അയാൾ സത്യം പറയുന്നതും. പിന്നെന്തു വഴിയെന്നു ചോദിച്ചുകൊണ്ട് അയാളെയുംകൂട്ടി കാറിൽത്തന്നെ പോയി അയാൾ കാറോടിക്കുന്നവന് ഒരു നല്ല ഘടികാരം വാങ്ങിക്കൊടുത്തു.

ആ കടക്കാരന് ഘടികാരം മാത്രമല്ല. നഗരത്തിൽ അവിടവിടെ ചുളുവിലയ്ക്കു കിട്ടുന്ന പഴയ കെട്ടിടങ്ങൾ വാങ്ങി നന്നാക്കി നല്ല വിലയ്ക്കു വില്ക്കുന്ന ഒരു സ്വഭാവംകൂടി ഉണ്ടായിരുന്നു. അത്തരം കെട്ടിടങ്ങളുടെ ചിത്രങ്ങളിലൊന്ന് അയാൾക്കു വളരെ ഇഷ്ടമാവുന്നതും. കൈയിൽ സ്വല്പംപോലും പണം നീക്കിയിരുപ്പില്ലാതിരുന്നിട്ടുകൂടി അയാളതു വാങ്ങാൻ ആഗ്രഹിക്കുന്നതും കാറോടിക്കുന്നവൻ മനസ്സിലാക്കി.

ഘടികാരവുമായി തിരികെ വരുമ്പോൾ ഒരു സുഹൃത്തിനോടെന്നവണ്ണം അയാൾ അവനോട് ആ കെട്ടിടത്തെക്കുറിച്ചും കൈയിലുള്ള പണത്തെക്കു

റിച്ചും സംസാരിച്ചു. ബാങ്കിൽനിന്നും കുറച്ചു വായ്പ വാങ്ങാം എന്നായിരുന്നു അയാൾ ആദ്യം വിചാരിച്ചത്. അന്നുതന്നെ പരിചയത്തിലുള്ള മാനേജരെ കണ്ടുകൂടേയെന്ന് കാറോടിക്കുന്നവനും ചോദിച്ചു. കണ്ടാലോ എന്നയാളും സംശയിച്ചതും കാറ് ബാങ്കിലേക്കുതന്നെ ചെന്നു. മാനേജർ വളരെ നല്ലവനാണെങ്കിലും അയാൾക്ക് അയാളെ സഹായിക്കുവാൻ യാതൊരു നിവൃത്തിയുമില്ലായിരുന്നു. ആ നിവൃത്തികേടിനോട് അയാൾക്കും വിശേഷിച്ച് വെറുപ്പൊന്നും തോന്നിയതുമില്ല.

തിരികെ വരുമ്പോഴാണ് കാറോടിക്കുന്നവനിലൂടെ ഈശ്വരൻ അയാൾക്കു മുന്നിൽ സ്വല്പം വെളിച്ചം ചൊരിയുന്നത്. കാറോടിക്കുന്നവൻ അയാളോട് ഒരുകാര്യം പറഞ്ഞു. സാറിന് ഒരു കെട്ടിടം വാങ്ങാൻ താത്പര്യമുണ്ടെങ്കിലും കൈയിൽ പണമില്ല. അങ്ങനെയാണെങ്കിൽ കുറേശ്ശെക്കുറേശ്ശെയായി പണം കൊടുത്താൽ കിട്ടാവുന്ന ഏതെങ്കിലും വസ്തു നോക്കുന്നതല്ലേ നല്ലത്? എന്റെ ഒരു അമ്മാവൻ വസ്തുക്കൾ വാങ്ങി തരംതിരിച്ച് മുറിച്ചു വില്ക്കുന്ന ഒരാളാണ്. നമ്മളെയൊക്കെപ്പോലെ നല്ലവനുമാണ്. അമ്മാവന്റെ കൈയിൽ വില്ക്കാൻ വച്ച മണ്ണിൽ കുറച്ചു മണ്ണ് ബാക്കിയുണ്ട്. പരിചയത്തിലാരെങ്കിലും ഉണ്ടെങ്കിൽ പറഞ്ഞോളൂ എന്നെന്നോടു പറഞ്ഞിട്ടുണ്ട്. ഞാൻ സാറിന്റെ പേരു പറയട്ടെ.

അങ്ങനെയാണ് കാറോടിക്കുന്നവന്റെ അമ്മാവൻ അയാളെ കാണാൻ വന്നതും പഴയ കെട്ടിടത്തിനു പകരം സ്വല്പം പഴയ മണ്ണുതന്നെ അയാൾക്കും കുടുംബത്തിനും സ്വന്തമാവുന്നതും. എല്ലാം ഒറ്റയൊരു പകൽകൊണ്ടു കഴിഞ്ഞു. ഘടികാരവുമായി കാറോടിക്കുന്നവൻ പോയതും ഉച്ചയ്ക്കുമുമ്പേ അവന്റെ അമ്മാവൻ വന്നു. അവർ ചെന്നു സ്ഥലം കണ്ടു.

നല്ല സ്ഥലം.

നല്ല മണ്ണ്.

നല്ല കാറ്റ്.

നല്ല ആകാശം.

കൈയിൽ ഇപ്പോഴുള്ളത് തരിക. ബാക്കി കുറേശ്ശെക്കുറേശ്ശെയായി പിന്നീടു തരിക എന്ന് അമ്മാവനും പറഞ്ഞു. അയാൾ ആനന്ദത്തോടെ കൈയിലുള്ള പണം കൊടുത്തു. അഷ്ടദിക്പാലകരെ മനസ്സിൽ ധ്യാനിച്ച് ആ മണ്ണിൽ സാഷ്ടാംഗം പ്രണമിച്ചു. അതിന്റെ മാറിൽ ഉമ്മ വച്ചു.

ഇത്രയൊക്കെ നല്ല കാര്യം ചെയ്തിട്ടും നല്ലൊരു ഘടികാരം വാങ്ങിക്കൊടുത്തിട്ടും അതിരാവിലെ കാറോടിക്കുന്നവൻ അയാൾക്കരികിൽ എത്തിയില്ല. പുറത്തെ നിലാവിൽ തന്നെയുംകാത്തു നില്ക്കുന്ന കാറിലേക്കും നോക്കി വിമാനത്തിന്റെ ടിക്കറ്റും പിടിച്ച് അയാൾ സ്വല്പം വിഷമത്തോടെ തന്നെ ഇരുന്നു. കാറോടിക്കുന്നവനെ മനുഷ്യനെപ്പോലെ കരുതിയതുകൊണ്ട് മറ്റൊരു കാർ വരാൻ പറഞ്ഞിരുന്നില്ല. സമയം കഴിയുന്തോറും ആകാശത്തു പറന്നുയരാനായി വിമാനവും ധൃതിവച്ചു.

അതുതന്നെ സംഭവിച്ചു. വിമാനം പറന്നുപോയി. തനിക്കു നഷ്ടപ്പെട്ട പണത്തേക്കാൾ അയാളെ വേദനിപ്പിച്ചത് കാറോടിക്കുന്നവന്റെ അലസതയായിരുന്നു. അയാളുടെ വിഷമം കാണേണ്ടി വന്ന ഭാര്യയും അതൊന്നുമറിയാതെ കിടന്നുറങ്ങുന്ന കൊച്ചുമകളും അതുതന്നെ അനുഭവിച്ചു. കുഞ്ഞുണരുമ്പോൾ അച്ഛൻ ആകാശത്തു പറന്നുകൊണ്ടിരിക്കയാവുമെന്ന് ഉറങ്ങുന്നതിനുമുമ്പ് അമ്മ കുഞ്ഞിനോടു പറഞ്ഞിരുന്നു. സമയം കഴിഞ്ഞതും അയാൾ വാച്ചഴിച്ചു. ഉടുപ്പഴിച്ചു. തയ്യാറാക്കിവച്ചിരുന്ന ബ്രീഫ്കെയ്സിലെ സാധനങ്ങൾ യഥാസ്ഥാനത്ത് തിരികെ വച്ചു. ഒരുവണ ധരിച്ച് അഴിച്ചുവച്ചിരുന്ന മുണ്ടെടുത്തുടുത്തു. കുഞ്ഞിനെ സ്വല്പം നീക്കിക്കിടത്തി തലയണ തനിക്കരികിലേക്കു നീക്കിവച്ച് അയാളും കിടന്നു.

പതിവുപോലെ കുഞ്ഞിനെ സ്കൂളിൽ വിടാൻ കാറോടിക്കുന്നവൻ വന്നതും കാറുപോലും അവനോടു പരിചയം കാണിച്ചില്ല. പിൻസീറ്റിൽനിന്നും മുൻസീറ്റിലേക്കു സ്ഥാനം മാറി മകളെയും അരികിലിരുത്തി നീ എന്തേ അതിരാവിലെ വന്നില്ലെന്ന് അയാൾ കാറോടിക്കുന്നവനോട് സ്വല്പം പരിഭവത്തോടെതന്നെ ചോദിച്ചു. അലാറം ശബ്ദിച്ചില്ലെന്ന് അവൻ സത്യം പറഞ്ഞു. അയാൾക്കാ സത്യം രസിച്ചില്ല. അത്തരം സത്യത്തിൽ ജീവിതം സമർപ്പിച്ചു ജീവിക്കുന്നതു ശരിയല്ലെന്ന് അയാൾക്കും തോന്നി. അയാളും അവനോടു സത്യംതന്നെ പറഞ്ഞു. ഘടികാരം നിന്റെ കൈയിൽത്തന്നെ ഇരിക്കട്ടെ. ഇനിയും വല്ലവരും ടിക്കറ്റുമെടുത്ത് നിന്നോടു സമയത്തെത്താൻ പറഞ്ഞാൽ അതു നിന്നെ വിളിച്ചുണർത്തുമെന്ന് ഉറപ്പു വരുത്തണം. ഇന്നു മുതൽ നിനക്കു പകരം ഞാൻതന്നെ ഈ കാറോടിച്ചോളാം. നിനക്കെന്നോടു വിഷമമൊന്നും തോന്നരുത്.

കാറിനെ ഒന്നു തടവി. കുഞ്ഞിന്റെ കവിളിലും തലോടി അവശേഷിക്കുന്ന ശമ്പളവും വാങ്ങി പ്രസന്നതയോടെ തന്നെ കാറോടിക്കുന്നവൻ അയാളെ വിട്ടുപോയി. പിന്നീടുള്ള യാത്രകളിൽ അയാളുടെ കുഞ്ഞും കുഞ്ഞിന്റമ്മയും പിൻസീറ്റിൽനിന്നും അയാൾക്കരികിലായി മുൻസീറ്റിലേക്കുതന്നെ താമസവും മാറ്റി. അതിനുശേഷം പലതവണ അയാളും കാറും അവരോടൊപ്പം. അവർ നഗരത്തിൽ വാങ്ങിച്ച മണ്ണു കാണാൻ പോയി. അല്പസ്വല്പമായി മിച്ചം വച്ച പണം കൊടുത്തു കൊടുത്തു കാറോടിക്കുന്നവന്റെ അമ്മാവനിൽനിന്നും ആ മണ്ണത്രയും അയാൾ തന്റെപേർക്കെഴുതി വാങ്ങി. വൈകുന്നേരങ്ങളിൽ നഗരത്തിലെ തിരക്കിൽനിന്നും അവർക്കു ചെന്നിരിക്കാനുള്ള ഒരു കളിസ്ഥലമായി ആ സ്ഥലം മാറുകയായി.

സ്വന്തം താമസസ്ഥലത്ത് അവർക്കു നല്ല വെള്ളം കിട്ടിയിരുന്നില്ല. വല്ലപ്പോഴും കുഴലിൽ വരുന്ന വെള്ളത്തിന് ഒരുതരം ചവർപ്പുരസമായിരുന്നു. ആ മണ്ണിൽ കിണർ കുഴിച്ചാൽ നല്ല വെള്ളം കിട്ടുമെന്ന് ആ മണ്ണിനെക്കുറിച്ചറിയുന്ന നാട്ടുകാർ പറഞ്ഞു. അവർതന്നെ കിണർ കുഴിക്കാനുള്ള ആൾക്കാരെയും കണ്ടെത്തി. മനുഷ്യജന്മം എടുത്തശേഷം അയാൾ കൂലി നല്കി കുഴിപ്പിച്ച ആദ്യത്തെ കിണറായിരുന്നു അത്. നാട്ടുകാർ പറഞ്ഞതു ശരിയായിരുന്നു. കിണറിലെ മുപ്പത്തഞ്ചടി താഴ്ചയിൽനിന്നും ഈശ്വരന്റെകണ്ണീരു നിറഞ്ഞുവരുന്നത് അയാളും കുടുംബവും ആഹ്ലാദത്തോടെ കണ്ടുനിന്നു.

അച്ഛാ..... വെള്ളം.....

എന്നുപറഞ്ഞു തുള്ളിക്കളിക്കുന്ന കുഞ്ഞിന്റെ ആഹ്ലാദം കാണവേ.

കോരിയെടുത്ത വെള്ളം കവിൾനിറയെ എടുത്ത് മധുരം നോക്കുന്ന കുഞ്ഞിന്റെ അമ്മയുടെ മനസ്സിലെ രക്തത്തുടിപ്പ് കാണവേ.

എന്തൊക്കെയോ നേടിയെന്നൊരു തോന്നൽ അയാളിൽ ഉണ്ടായിരുന്നു. എല്ലാം കണ്ടുനിന്ന കാറിനെയുംമണ്ണിലേക്കിറക്കി നിറുത്തി നന്നായൊന്നു കുളിപ്പിച്ചു. മണ്ണിൽ അലഞ്ഞു നടന്ന പശുക്കൾക്കു കുടിക്കാനായി കുഴികുത്തി വെള്ളം നിറച്ചു. ഒന്നുരണ്ടു പശുക്കൾ അപ്പോൾത്തന്നെ വന്നു വയറുനിറയെ കുടിച്ചു. മറ്റുള്ളവ സ്വല്പം സംശയത്തോടെ അകലെ കാത്തുനിന്നു.

ഇനി സാവകാശം രണ്ടോ. നാലോ മരം നടാം എന്നു കുഞ്ഞിന്റെ അമ്മ പറഞ്ഞു. അതിനുംമുമ്പ് ഒരു വേലി കെട്ടുന്നതാവും നല്ലതെന്നു നാട്ടുകാരും. അയാളുടെ മനസ്സിലെ ചിന്തകൾ മറ്റൊന്നായിരുന്നു. നല്ല അമൃതുപോലെയുള്ള വെള്ളം. കുടിക്കാനും ഭക്ഷണം പാകംചെയ്യാനും നല്ല വെള്ളം ഇപ്പോൾ പുറമേനിന്നും വാങ്ങിക്കയാണ്. രണ്ടോ. മൂന്നോ ദിവസം ഇടവിട്ടു കുറച്ചു പാത്രങ്ങളുമായി ഇവിടേക്കു വന്നാൽ ആവശ്യത്തിനു വേണ്ട വെള്ളം വീട്ടിലേക്കു കൊണ്ടുപോവാമായിരുന്നു. സാധാരണയായുള്ള സന്ദർശനവുമായി സ്വന്തം കിണറിലെ വെള്ളം കുടിക്കുന്നുവെന്ന സംതൃപ്തിയുമായി. കുഞ്ഞിന്റെ അമ്മയും അതുതന്നെ പറഞ്ഞു. കുഞ്ഞിന്റെ അമ്മ മാത്രമല്ല. കാറും അതുതന്നെ ആഗ്രഹിച്ചു. നല്ല കാര്യം. വളരെ നല്ല കാര്യം.

ഒരുദിവസം കുഞ്ഞിനെ സ്കൂളിലാക്കി തിരികെ വീട്ടിലെത്തിയപ്പോഴാണ് ഭക്ഷണത്തിനും കുടിക്കാനുമായി വാങ്ങിവച്ച നല്ല വെള്ളം തീർന്നുവെന്ന് കുഞ്ഞിന്റെ അമ്മ പറയുന്നത്. എന്നാൽപ്പിന്നെ പാത്രങ്ങളുമായി ഇപ്പോൾത്തന്നെ നമ്മുടെ കിണറിനരികിലേക്കു പോകാം അല്ലേ എന്ന് അയാൾ ചോദിച്ചു. അതേ....യെന്നു പറയുന്നതിനു മുമ്പുതന്നെ കുഞ്ഞിന്റെ അമ്മ സാരി മാറി.

കിണറിനരികിൽവരെ കാറ് അവരെ കൊണ്ടുചെന്നു. വെള്ളം കോരുന്നതു കണ്ട് നാലഞ്ചു നാട്ടുകാരും വന്നു. ഒക്കത്തൊരു കുഞ്ഞുമായി അവരിലൊരു സ്ത്രീയും ഉണ്ടായിരുന്നു. കുഞ്ഞിനെ മണ്ണിൽ കളിക്കാൻ വിട്ട് ബക്കറ്റും കയറും വാങ്ങി ആ അമ്മയും വെള്ളംകോരി നിറയ്ക്കാൻ സഹായിച്ചു. മൊത്തം ഏഴു പാത്രങ്ങൾ. നാലു പാത്രം അയാൾ കാറിന്റെ പിൻഭാഗം തുറന്ന് അകത്തുവച്ചു. മൂന്നു പാത്രം പിൻസീറ്റിനും മുൻസീറ്റിനുമിടയിൽ വയ്ക്കാമെന്നു നാട്ടുകാരും തീരുമാനിച്ചു.

ഉത്സാഹം നിറഞ്ഞൊരു യാത്രയായിരുന്നു പിന്നീട്. നഗരത്തിൽ വന്നശേഷം ആദ്യമായാണ് കുടിക്കാനും ഭക്ഷണം പാകംചെയ്യാനുമുള്ള വെള്ളം പണം കൊടുത്തു വാങ്ങാതെ പ്രകൃതിയിൽനിന്നും കോരിയെടുത്ത് അയാൾ വീട്ടിലേക്കു പോകുന്നത്. നഷ്ടപ്പെട്ടുപോയെന്നു പലരും പറയുന്ന പല അർത്ഥങ്ങളും ജീവിതത്തിനു തിരിച്ചു കിട്ടുന്നതുപോലെ അയാൾക്കു തോന്നി. അതുവരെ ഉളവാകാത്ത എന്തോ ഒരു സുരക്ഷിതത്വം കുഞ്ഞിന്റെ അമ്മയ്ക്കും അനുഭവപ്പെട്ടു.

ആയുർരേഖപോലെ നീണ്ടുകിടക്കുന്ന ആ വിതിയേറിയ നിരത്തിലൂടെ അയാളുടെ കാർ ഒരു പക്ഷിത്തൂവലായി ഒഴുകിനീങ്ങാൻ തുടങ്ങിയത് അങ്ങനെയാണ്. ഇനി ഏതാനും നാഴിക കൂടി. അവർ വീട്ടിലെത്തും. വെള്ളം നിറച്ച പാത്രങ്ങൾ അയാളും കുഞ്ഞിന്റെ അമ്മയും ചേർന്ന് എടുത്തുവയ്ക്കും. അന്നത്തെ ഭക്ഷണം ഒരുക്കാൻ അമ്മ അടുക്കളയിൽ കയറും. ഇന്ന് കുഞ്ഞിനു സ്കൂൾ നേരത്തേ കഴിയും. പന്ത്രണ്ടുമണിക്കു മുമ്പു ചെന്ന് കുഞ്ഞിനെ കൂട്ടിക്കൊണ്ടു വരണം. അതുംകൂടികഴിഞ്ഞാലേ അന്നു തീർക്കാനുള്ള ജോലിയിൽ അയാൾക്കും സ്വയം മറക്കാൻ കഴിയൂ.

ഇതൊക്കെ ചിന്തിച്ചുകൊണ്ടാണ് അയാൾ തന്നെ നിയന്ത്രിക്കുന്നതെന്നു നല്ല ബോദ്ധ്യമുള്ളതിനാൽ തന്നാലാവുന്നവിധം ജാഗ്രതയോടെയാണ് കാറും ആഹ്ലാദത്തോടെ ഒഴുകുന്നത്. നേരത്തേ പറഞ്ഞതുപോലെ നിരത്തിൽ ഇപ്പോഴും അധികം വാഹനങ്ങളില്ല. അകത്തേക്കടിച്ചുകയറിയ കാറ്റിൽ ഒരു ചാറൽമഴയുടെ നനവ് അനുഭവപ്പെട്ടു. ഒരു മഴപെയ്യുവാൻ സാദ്ധ്യതയുണ്ടെന്ന് അയാൾ കുഞ്ഞിന്റെ അമ്മയോടു പറയുന്നതിനു മുമ്പുതന്നെ അതിനകം തകർത്തു പെയ്ത ഒരു മഴയുടെ നനവിലേക്ക് അയാളെയുംകൊണ്ട് കാർ എത്തിക്കഴിഞ്ഞിരുന്നു. അത്രയുംനേരം ചക്രവാളംവരെ വ്യക്തമായിരുന്ന നിരത്ത് ഒരു നേരിയ തിരശ്ശീല വിരിച്ചപോലെ മങ്ങി. കാറിന്റെ വേഗത കുറഞ്ഞു. മുന്നിൽ കുമിയുന്ന വാഹനങ്ങളിൽ ചിലത് വിളക്കു തെളിച്ചും അണച്ചും മുന്നോട്ടടുത്തുകൊണ്ടിരുന്നു. താൻ ചെല്ലുന്നത് അനുസരണക്കേടു കാണിക്കുന്ന ഒരുകൂട്ടം വാഹനങ്ങളുടെ നടുവിലേക്കാണെന്ന് സാവകാശമാണ് അയാൾക്കു മനസ്സിലാവുന്നത്. മഴ തന്ന പുറത്തെ തണുപ്പു കാരണം അകത്തു കണ്ണാടിയിൽ നിറഞ്ഞ നീരാവി അയാൾ പറയുന്നതിനുമുമ്പുതന്നെ കുഞ്ഞിന്റെ അമ്മ തുടച്ചുകൊടുത്തു. പെട്ടെന്നു വ്യക്തമായ മുന്നിലെ നിരത്തിൽ ഒരുവശം തകർന്നു കിടക്കുന്ന ഏതോ ഒരു വാഹനത്തിനരികിൽ മഴച്ചാറലേറ്റു കമിഴ്ന്നുകിടക്കുന്ന ഒരു മൃതദേഹം അവർ ഒരേ സമയം കണ്ടു. ഒരുമാത്രനേരം അവർ വല്ലാതായി. ധൃതിവച്ചു മുന്നോട്ടു നീങ്ങുന്ന ചെറുവാഹനങ്ങളെ തടഞ്ഞുനിർത്തി ഒരു പൊലീസുകാരൻ എന്തൊക്കെയോ ചോദിക്കുന്നുവെങ്കിലും വാഹനങ്ങളൊന്നും അയാളെ അനുസരിക്കുന്നില്ല. എന്താണു സംഭവിച്ചതെന്നു വ്യക്തമാകുന്നതിനു മുമ്പുതന്നെ അയാളും മൃതദേഹത്തിനരികിലൂടെ കടന്നുമാറുകയായി. ആരോ മരിച്ചിരിക്കുന്നുവെന്ന് അയാൾ പറയുന്നതിനൊപ്പംതന്നെ ആ മൃതദേഹം ഒന്നു ചലിച്ചപോലെ അയാൾക്കു തോന്നി. ആ തോന്നലിനെ പിടിച്ചുവലിച്ചുകൊണ്ട് കുഞ്ഞിന്റെ അമ്മയും പറഞ്ഞു. അതാ.... അയാള് തല പൊന്തിക്കുന്നുണ്ട്.

കാറ് പെട്ടെന്നു നിന്നു. പിറകിൽ കോപത്തോടെ മറ്റു വാഹനങ്ങൾ പുളഞ്ഞു ബഹളംവച്ചു. അതൊന്നും ശ്രദ്ധിക്കാതെ അയാൾ ഗ്ലാസ്സ് താഴ്ത്തി മൃതദേഹം നോക്കി. ഒരു കൈക്കുടന്ന രക്തത്തിലും മഴയിലുമായി കമിഴ്ന്നുകിടക്കുന്ന ആ ശരീരം തലയുയർത്താൻ ശ്രമിക്കുന്നുണ്ട്. എന്താണു സംഭവിച്ചതെന്നറിയാനായി അയാൾ പൊലീസുകാരനെ നോക്കി. ധൃതിവയ്ക്കുന്ന വാഹനങ്ങളെ വഴിതിരിച്ചുവിടുന്ന പൊലീസുകാരൻ സത്യം തുറന്നുപറഞ്ഞു. ഇത്തിരി ജീവനുണ്ട്. ആരും എടുത്ത് ആശുപത്രിയിലെത്തിക്കുന്നില്ല.

മറ്റൊന്നും ശ്രദ്ധിക്കാതെ അയാൾ പിൻവശത്തെ വാതിൽ തുറന്നുകൊടുത്തു. ആരൊക്കെയോ ഓടിവന്നു. നനഞ്ഞ തൂവലായി മാറിയ ആ ജീവന്റെ കുരുന്നുപക്ഷിയെ പിൻസീറ്റിലേക്കു കയറ്റിക്കിടത്തി. വളരെപ്പെട്ടെന്നു താൻ രണ്ടാമതും അച്ഛനായതുപോലെ അയാൾക്കു തോന്നി. ഒരു കുഞ്ഞ് തന്റെ മടിയിൽക്കിടന്നു പിടയ്ക്കുന്നു. ഈശ്വരാ അതിനെ എനിക്കു രക്ഷിച്ചേ പറ്റൂ....

● ചുറ്റും കൂടിയ ആളുകൾ ആദരവോടെ മറ്റു വാഹനങ്ങളെ തള്ളിമാറ്റിയും ബഹളംവച്ചും അയാൾക്കു പോവാൻ വഴിയൊരുക്കി. ഇടയ്ക്കിടെ പിറകോട്ടു തിരിഞ്ഞുനോക്കിക്കൊണ്ട് അയാൾ അതിവേഗം നിരത്തിലൂടെ മുന്നോട്ടു പറന്നു. ജീവന്റെ പിടച്ചിലിൽ അബോധാവസ്ഥയിൽ പിറകിലെ സീറ്റിൽ അയാൾ ഇടയ്ക്കിടെ എഴുന്നേറ്റ് ഇരുന്നു. മരിക്കാറായ കണ്ണുകളോടെ അയാളെയും. അയാളുടെ കുഞ്ഞിന്റെ അമ്മയേയും തുറിച്ചുനോക്കി. അവൾ അവശയാവുന്നതും കരച്ചിൽ ഒതുക്കുന്നതും ആ പരിഭ്രമത്തിനിടയിൽ മുന്നോട്ടാഞ്ഞുപോയ ആ പാവം മനുഷ്യനെ ഒരു കൈകൊണ്ടു താങ്ങിക്കിടത്താൻ ശ്രമിക്കുന്നതും അയാൾ കണ്ടു.

ഹോസ്പിറ്റലിന്റെ വാതിൽക്കൽ വാഹനം എത്തിച്ച് അയാൾ ധൃതിയിൽ പുറത്തിറങ്ങി. അത്യാഹിത വിഭാഗത്തിന്റെ വരാന്തയിലെ ഉന്തുവണ്ടികളിലൊന്നെടുത്ത് ഏതെങ്കിലും ഒരു അറ്റൻഡർ ഓടിവരുമെന്നാണ് അയാൾ വിചാരിച്ചത്. അവർക്ക് അതൊരു സാധാരണ കാഴ്ചയായിരുന്നു. ആരും വന്നില്ല. വന്നവർതന്നെ അയാളെ ചോദ്യംചെയ്തു.

എവിടുന്നാണ് കിട്ടിയത്. ഏതു വാഹനമാണ് തട്ടിയത്. നിങ്ങളാണോ തട്ടിയിട്ടത്.

അയാൾ ആരെയും ഗൗനിച്ചില്ല. ഉന്തുവണ്ടി കൊണ്ടുവന്ന് കാറിനരികിൽ നിർത്തി അയാളെ താങ്ങിയെടുത്തു കിടത്തവേ കുഞ്ഞിന്റെ അമ്മ വാതിൽ തുറന്നുപിടിച്ചുകൊടുത്തു. കണ്ടുനിന്നവരെ സഹായിക്കാൻ ആജ്ഞാപിക്കുമ്പോലെ അയാളൊന്നു നോക്കി. ചിലർ താങ്ങി. ഉന്തുവണ്ടി അകത്തേക്കെടുത്ത് അത്യാഹിത വിഭാഗത്തിലെ ഡോക്ടറോട് അപ്പോൾ മനസ്സിൽ വന്ന എന്തൊക്കെയോ അയാൾ പറഞ്ഞു. മരിക്കാറായിക്കിടക്കുന്ന ശരീരത്തിന്റെ രക്തം നനഞ്ഞ കീശയിൽ പരതി അവിടം കണ്ട കടലാസ്സുകളൊക്കെ പുറത്തെടുത്ത് ഇല്ലാതാവുന്ന ആത്മാവിന്റെ പേരു തപ്പി. അയാൾക്കു പേരു കിട്ടി. ഒരു ഗംഗാധരൻ. അതിനു താഴെനിന്നും അഞ്ചാറക്കങ്ങളുള്ള ഒരു ടെലഫോൺ നമ്പറും കിട്ടി.

ഇനി എല്ലാം ദൈവഹിതം. ഈശ്വരന് ഗംഗാധരനെ തിരിച്ചു വേണമെങ്കിൽ ഈശ്വരന്. അല്ലെങ്കിൽ ഗംഗാധരനെ സ്നേഹിക്കുന്ന മനുഷ്യർക്ക്. രണ്ടായാലും അയാൾ തളർന്നിരിക്കുന്നു. ഇനി അയാൾക്കൊന്നും വയ്യ. അയാൾ പുറത്തേക്കു വന്നു.

ആരൊക്കെയോ തള്ളി മാറ്റിനിറുത്തിയിട്ട അവരുടെ കാറിനകത്തും വാതിന്മേലും ഒലിച്ചിറങ്ങിയ ഗംഗാധരന്റെ രക്തം കിണറ്റിൽനിന്നും കോരിയെടുത്ത ഈശ്വരന്റെ കണ്ണീരുകൊണ്ടു കഴുകി വൃത്തിയാക്കുകയാണ് അയാളുടെ കുഞ്ഞിന്റെ അമ്മ. കണ്ണീരു മുഴുവൻ തീർന്നു. എന്നിട്ടും രക്തം ബാക്കി.

തിരിച്ചുള്ള യാത്രയിൽ അവരൊന്നും സംസാരിച്ചില്ല. എത്ര വേഗത കൂട്ടിയിട്ടും വേഗത്തിലോടാൻ കാറിനുപോലും ഒരു ഉഷാറില്ലാത്തതുപോലെ. സമയം വളരെ വൈകി. കുഞ്ഞ് സ്കൂളിൽ കാത്തുനില്പുണ്ടാവും. നഗരത്തിൽ മഴ നിന്നിരിക്കുന്നു. കീശയിൽ ഗംഗാധരന്റെ ഒരു നമ്പറുണ്ട്. എവിടെ നിന്നെങ്കിലും ഒന്നു ഫോൺചെയ്ത് ഗംഗാധരന്റെ ദുരന്തം പറയണം. ആരായിരിക്കും അങ്ങേത്തലയ്ക്കൽ ഫോൺ എടുക്കുക. ഗംഗാധരന്റെ ഭാര്യയായിരിക്കുമോ? അതോ. കുഞ്ഞുങ്ങളാരെങ്കിലും ആയിരിക്കുമോ?

എന്നാൽ റിസീവറിന്റെ അങ്ങേത്തലയ്ക്കൽ ഫോൺ എടുത്തത് ഗംഗാധരൻതന്നെ ആയിരുന്നു. അയാൾക്ക് അതിശയം തോന്നി. ഒരിക്കൽക്കൂടി നമ്പർ ചോദിച്ച് ഉറപ്പു വരുത്തി. ജോലിത്തിരക്കിനിടയിൽ സ്വല്പം ഇഷ്ടക്കേടോടെ ഗംഗാധരനും നമ്പർ അതുതന്നെയെന്നു പറഞ്ഞു. പിന്നെ അയാൾ സംശയിച്ചില്ല. നടന്ന സംഭവം പറഞ്ഞു.

റിസീവറും പിടിച്ചു മിഴിച്ചിരിക്കുന്ന ഗംഗാധരൻ മേസ്ത്രിയോട് അരികിലെ ചായഗ്ളാസ്സ് എടുക്കാൻ വന്ന അച്ച്യുതൻകുട്ടി അമ്പരപ്പോടെ കാര്യം തിരക്കി. ഗംഗാധരൻ കാര്യം പറഞ്ഞു. എന്നെ ഒരു അപകടത്തിൽപ്പെട്ട് അത്യാസന്ന നിലയിൽ ആശുപത്രീൽ എത്തിച്ചിട്ടുണ്ടെന്ന് ആരോ വിളിച്ചുപറഞ്ഞു. എന്റെ കീശേന്ന് അയാൾക്ക് എന്റെ കാർഡ് കിട്ടിത്രേ. ഞാനിപ്പഴെന്താടാ ചെയ്യ.....

ഒന്നും ചെയ്യാനില്ല. നേരേ ആശുപത്രീ ചെന്ന് ഗംഗാരേട്ടൻ..... ഗംഗാരേട്ടനെ കാണാ. എന്താ വേണ്ടെന്നുവെച്ചാ ചെയ്തു കൊടുത്തിട്ട് എങ്ങിനേങ്കിലും ഗംഗാരേട്ടനെ രക്ഷിക്ക്യാ. അല്ലാതെ ഈ സമയത്ത് ഇപ്പം വേറെന്ത് ചെയ്യാനാ.

ഗംഗാധരനും അതുതന്നെ തോന്നി. മേശ അടച്ച് പിടികേടെ ഷട്ടറും താഴ്ത്തി ഗംഗാധരൻ ജീപ്പിൽ കയറി. ധൃതിപിടിച്ചുള്ള ആ പോക്കു കണ്ടതും പീടികയിൽ ചരക്കിറക്കാൻ ലോറിയുമായി വന്ന അബൂട്ടിക്ക് നെഞ്ചിടിച്ചു. ഗംഗേട്ടാ എനിക്കു കോയമ്പത്തൂർക്ക് ലോഡുണ്ട്. ഇതൊന്നെറക്കീട്ട് വേണം കോയമ്പത്തൂർക്ക് വിടാൻ. നിങ്ങളിതെങ്ങോട്ടാ ഓടണെ.....

ജീപ്പ് പിന്നാക്കം എടുത്ത് തിരിക്കുന്നതിനിടെ ഗംഗാധരൻ വിളിച്ചുപറഞ്ഞു. ഞാനങ്ങ് ആശുപത്രീ കിടക്കാടോ. വേഗം ചെന്നില്ലേ ചത്തുപോകും.

ഇത്തിരി വലിയ ഹൃദയമിടിപ്പോടെ അയാൾ സ്കൂളിൽ എത്തുമ്പോൾ ഒരിക്കലും ഇത്രയേറെ വൈകാത്ത അച്ഛനെയും കാത്ത് ഗെയ്റ്റിനരികിലെ ചാരുബഞ്ചിൽ കുഞ്ഞ് ഇരിക്കുന്നു. അമ്മ ഇറങ്ങിച്ചെന്നു. പെയ്ത മഴ മുഴുവൻ കുഞ്ഞിന്റെ ദേഹത്തുണ്ട്. തിമിർത്തു കളിച്ച വിയർപ്പു മുഴുവൻ മഴ കഴുകിക്കളഞ്ഞിരിക്കുന്നു. ഉടുത്ത സാരികൊണ്ടുതന്നെ അമ്മ തല തുവർത്തി. കാറിൽ കയറിയതും കുഞ്ഞ് അയാളോടു ചോദിച്ചു. എന്താ അച്ഛാ, കാറിലൊരു വാസന? എന്തു വാസനയെന്നായി അയാൾ. എന്തോ ഒരു വാസനയെന്ന് കുഞ്ഞും. അയാൾ സത്യം പറഞ്ഞു. അത് ചോരയുടെ മണമാണ്. ഏതോ വാഹനം ഇടിച്ച് ചോര വാർന്ന് മരിക്കാറായ ഒരങ്കിളിനെ അച്ഛൻ ഈ കാറിൽ ആശുപത്രിയിലെത്തിച്ചു. ആ അങ്കിളിന്റെ ചോരേടെ വാസനയാണ്. നമുക്കൊരു ചന്ദനത്തിരി കത്തിച്ചാലോ എന്ന് കുഞ്ഞിന്റെ അമ്മ ചോദിച്ചു. വേണ്ടെന്ന് അയാളും പറഞ്ഞു. ചോരയുടെ മണമല്ലേ. അതവിടെ കിടക്കട്ടെ. സാരമില്ല.

തിരിച്ചു വീട്ടിലെത്തിയിട്ടും അയാൾക്കോ. കുഞ്ഞിനോ. കുഞ്ഞിന്റെ അമ്മയ്ക്കോ എന്തോ ഒരു ഉത്സാഹവും തോന്നിയില്ല. കാറിന്റെ പിൻസീറ്റിൽ ഇപ്പോഴും ആ ഗംഗാധരൻ കിടക്കുന്നു. തലപൊട്ടി ചോര വാർന്നൊഴുകുന്നു. ഇളം മഞ്ഞനിറമാർന്ന തലച്ചോർപാളി തെളിഞ്ഞു കാണുന്നു. രാത്രിയാവുന്നതുവരെ ആ അങ്കിളിനെക്കുറിച്ചു തന്നെ കുഞ്ഞ് ചോദിച്ചു. അന്നത്തെ പ്രാർത്ഥനയിൽ ആ അങ്കിൾ രക്ഷപ്പെടണേന്ന് ദൈവത്തോടു നിർബന്ധം പിടിച്ചു. രാത്രിയിലെപ്പഴോ ഉറക്കം വരാതെ കുഞ്ഞിന്റെ അമ്മ ഉറങ്ങാതെ കിടക്കുന്ന അയാളെ ഉണർത്തിക്കൊണ്ടു ചോദിച്ചു. ഒന്നാ ഹോസ്പിറ്റലിൽ അന്വേഷിക്കായിരുന്നു. ഇത്രേം നേരം കഴിഞ്ഞില്ലേ. രക്ഷപ്പെട്ടു കാണുമായിരിക്കും അല്ലേ?

വേണ്ടെന്ന് അയാൾ പറഞ്ഞു. അതു വിട്. കഴിഞ്ഞതു കഴിഞ്ഞു. നമ്മളാൽ ആവുന്നതു ചെയ്തു. ഒരുപക്ഷേ. ഇതിലധികവും ചെയ്യുന്നവർ ഉണ്ടായിരിക്കും. എന്നാലും ഇത്രയെങ്കിലും ചെയ്യാൻ സാധിച്ചല്ലോ. അയാൾ രക്ഷപ്പെടും എന്നൊരു തോന്നൽ നമുക്കുണ്ട്. ഇനി അയാളെക്കുറിച്ച് അന്വേഷിക്കാത്തിടത്തോളം കാലം ആ പ്രതീക്ഷ നമ്മളിൽത്തന്നെ ഉണ്ടാവും. അതൊരു സുഖമാണ്. ഇനിയും ജീവിക്കാനുള്ള ആവേശമാണ്.

അയാളെയും കെട്ടിപ്പിടിച്ച് കുഞ്ഞിന്റെ അമ്മ കിടന്നു. ഉറങ്ങാൻ ശ്രമിച്ചു. ഹൃദയമിടിപ്പുപോലെ ഉറഞ്ഞുവന്ന കരച്ചിൽ അമർത്തിക്കൊണ്ട് അയാളോടു പതിയെ പറഞ്ഞു. കാറുമായി പുറത്തുപോകുമ്പോ സൂക്ഷിക്കണേ.... വഴിയിലൂടെ നടന്നുപോകുമ്പോ സൂക്ഷിക്കണേ.... എന്തെങ്കിലും സംഭവിച്ചാ.... ഈശ്വരാ.... എത്ര കാറാ നിർത്താണ്ട് പോയേ..... അയാളും പറഞ്ഞു. സൂക്ഷിക്കാം. കഴിയുന്നത്ര സൂക്ഷിക്കാം. നീ ഉറങ്ങ്.

കുടിക്കാൻ കൊണ്ടുവന്ന നല്ല വെള്ളം തീർന്നത്. കോരിയെടുത്തു തനിയെ കിണറ്റിലേക്കു പോകാൻ അയാളെ കുഞ്ഞിന്റെ അമ്മ സമ്മതിച്ചില്ല. ഒപ്പം പോവാൻ അവരും സാരി മാറി. ഗംഗാധരൻ വീണുകിടന്ന സ്ഥലത്തെത്തിയതും കാറിനകത്ത് ഒരു വല്ലായ്മ നിറഞ്ഞു. വെള്ളം നിറച്ച പാത്രങ്ങളുമായി തിരികെ വരുമ്പോൾ വീണ്ടും അവർ ആ സ്ഥലം ശ്രദ്ധിച്ചുവെങ്കിലും അത്രത്തോളം വിമ്മിട്ടം അവർക്കപ്പോൾ അനുഭവപ്പെട്ടില്ല. അയാൾക്ക് അതിന്റെ പൊരുൾ പിടികിട്ടി. അതാണു സമയം. അനുഭവത്തിന്റെ തീക്ഷ്ണത നിയന്ത്രിക്കുന്നവന്റെ മാന്ത്രികദണ്ഡാണ് സമയം എന്ന വേദാന്തം. എന്തു കണ്ടുവോ. അതിന്റെ വേദന നമ്മളിൽ കാലക്രമേണ കുറഞ്ഞുതുടങ്ങുന്നു. അല്ലെങ്കിൽ നമുക്കു ജീവിക്കാൻ കഴിയില്ല.

അവരതു സാവകാശം മറന്നു. ഈശ്വരന്റെ കണ്ണീരിനായി പലതവണ അവർ ആ വഴി കാറിനെയും ഒപ്പം കൂട്ടി സഞ്ചരിച്ചു. ക്രമേണ അവർ ആ സ്ഥലം ശ്രദ്ധിക്കാതായി. അഞ്ചാറുതവണ ചെറിയ ചെറിയ അപകടങ്ങൾ കണ്ടപ്പോഴും കാർ നിറുത്തി വല്ല സഹായവും വേണോ എന്നവർ തിരക്കി. അപ്പോഴൊന്നും ആർക്കും പരിക്കുപറ്റിയിരുന്നില്ല. ചില കശപിശ തീർക്കുവാൻ കയ്യൂക്കു മാത്രം തലച്ചോറിൽ വളർത്തുന്ന ആവശ്യത്തിലേറെ മനുഷ്യവേഷം അവിടെ ഉണ്ടായിരുന്നു.

അപ്പോഴാണ് വീണ്ടും അതോർമ്മിപ്പിക്കാനായി അവരുടെ വാതിൽക്കൽ ഗംഗാധരൻ ഒരുദിവസം വന്നുമുട്ടുന്നത്. തുറന്ന വാതിൽക്കൽ ചിരിച്ചു നില്ക്കുന്ന പരിചയമില്ലാത്ത ഒരാളെ കണ്ടതും ഒന്നു ചിരിച്ചുവെങ്കിലും അയാൾ സത്യം പറഞ്ഞു. നിങ്ങളെ എനിക്കു മനസ്സിലായില്ല. ഗംഗാധരനും സത്യം തന്നെ പറഞ്ഞു. പേരു പറയാതെ ചിരിച്ചത് ഞങ്ങളുടെ തെറ്റ്. പക്ഷേ. പേരു പറഞ്ഞാൽ നിങ്ങ[illegible]



ആലങ്കോട് ലീലാകൃഷ്ണൻ

# സർപ്പഹൃദയം

ഗോത്രദൈവങ്ങൾ കാത്ത സർപ്പക്കാവിലുണ്ടിന്നും
ചിത്രകൂടത്തിൻ നിത്യശപ്തമാം ശിലാകാമം
ഞാനതിൻ മൗനത്തിലേയ്ക്കാഴ്ന്നിറങ്ങുമ്പോൾ തുലാ-
പ്പാതിയിലിടിവെട്ടി കൂണുകൾ മുളയ്ക്കുന്നു.
സന്ധ്യകൾ കറുക്കുന്നു. ചിത്രോടക്കല്ലിൻ ചോട്ടിൽ
തങ്ങളിൽപ്പിണയുന്നു കരിനാഗങ്ങൾ, ശ്യാമ-
സംഗീതമിഴഞ്ഞെത്തുമിരുളിൻ മാളങ്ങളിൽ
പുള്ളോർക്കുടത്തിൻ ജീവ.നുടഞ്ഞു പിടയുന്നു.
രാവുകൾ വിഷംതീണ്ടിക്കരുവാളിക്കും നാഗ-
കാമങ്ങളുറങ്ങാത്ത കറുത്ത പക്ഷങ്ങളിൽ
നിന്നെ ഞാൻ കിനാവിൽ നിന്നിറക്കിക്കിടത്തുന്നു.
തിങ്കൾനോയമ്പിൻ കന്യാവെളിച്ചം കെടുത്തുന്നു.

മാർവ്വിടം പൊൻപൂക്കുല ഞൊറിവാൽ മറച്ചണി-
വാർകുഴൽ നാഗച്ചുരുൾ മാലയായ് പരത്തിയി-
ട്ടുറയൂരിയ മണിനാഗംപോൽ ഋതുചിത്ര-
ക്കളത്തിൽ വർണ്ണക്കിനാവണിഞ്ഞുകിടന്നവൾ-
നി.യഷ്ടനാഗക്കളം തീണ്ടിയിന്നുറഞ്ഞാടി
ജീവന്റെ കാവിൽവേല മുടിക്കുമ്പൊഴും കുരു-
ത്തോല ചൂടിയോരന്തരാത്മാവിൻ കളങ്ങളിൽ
നൂറും മഞ്ഞളുമാടിക്കിടപ്പൂ വംശാന്തരം.
ഞാ.നാദിപുരാതന ഗോത്രപാപത്തിൽനിന്നും
വേവുന്ന കാന്താരങ്ങൾ കടന്ന്. മഹാകാമം
ജീവതന്തുവിൽച്ചേർത്തു താപത്താലുതിക്കത്തി-
ച്ചാനന്ദ മാണിക്യമായ് ശിരസ്സിലണിഞ്ഞവൻ.

ഞാൻ വന്നു ദംശിച്ചപ്പോൾ: സർപ്പക്കാവുണർന്നതും.
താന്തമാം മൺവീണയിൽ കാലങ്ങൾ തളിർത്തതും.
ജീവവംശത്തിൻ പുരാബോധത്തിലുറങ്ങുന്ന
നാദരേതസ്സിൽ നാഗജന്മങ്ങൾ പുഷ്പിച്ചതും.
ആയില്യം നാളിൽപ്പിറ.ന്നാദിപാലാഴിത്തിര-
മാലമേലനന്തമാം ജീവിതം പടർന്നതും.
പുഴുവായ് ചിദാകാശ നാഭിയിലിഴഞ്ഞതും.
ജനമേജയങ്ങളിൽ പകയാർന്നെരിഞ്ഞതും
നീയറിയുന്നീലയോ സർപ്പകാമിനീ? നാഗ-
പ്പാല പൂത്തിറങ്ങുമീ ഗന്ധർവ്വയാമങ്ങളിൽ
ചന്ദന നിലാവിലുണ്ടിപ്പൊഴും തളിർക്കുന്നു
നമ്മിലെ മരിക്കാത്ത തൃഷ്ണതൻ മഹാവനം.

ക്കൊന്ന മനസ്സിലാവും. ഞാനാണ് ഗംഗാധരൻ.

ഏതു ഗംഗാധരൻ എന്നവിധം വിഷമിച്ചു നിന്ന ആയാളെ കുഞ്ഞിന്റെ അമ്മ സഹായിച്ചു. ഓർമ്മയില്ലേ നമ്മളൊരാളെ കാറിൽ കയറ്റി....

ഗംഗാധരനും ആവർത്തിച്ചു. അതേ. കാറിൽ കയറ്റി ഒരാളെ ആശുപത്രിയിലെത്തിച്ച് ജീവൻ രക്ഷിച്ചതോർമ്മയില്ലേ? കാറിന്റെ നമ്പറാണ് നിങ്ങളെ കണ്ടുപിടിക്കാൻ സഹായിച്ചത്. അത്രയും പറഞ്ഞുകഴിയുന്നതിനു മുമ്പുതന്നെ ഒരു പുരുഷായുസ്സുകൊണ്ടു നേടാവുന്നത്രയും കൃതാർത്ഥതയോടെ ഗംഗാധരൻ അയാളുടെ കൈയിൽ പിടിച്ചിരുന്നു. ആ മനുഷ്യൻ രക്ഷപ്പെട്ടുവല്ലോ എന്ന ആഹ്ളാദം അതിനകം അയാളെയും നിർന്നിമേഷനാക്കിയിരുന്നു. അയാൾ ഗംഗാധരനെ തഴുകാൻ കൈയുയർത്തിയതും ഗംഗാധരൻ വീണ്ടും സത്യം പറഞ്ഞു. ഞാൻ ഗംഗാധരനാണെങ്കിലും എന്നെയല്ല നിങ്ങൾ ആശുപത്രിയിലെത്തിച്ചത്. എന്റെ കാർഡും കീശയിലിട്ട് എന്നെ തിരക്കി വന്ന എന്റെ ചേച്ചിയുടെ ഭർത്താവിനെയാണ്.

അതയാളെ അമ്പരപ്പിച്ചു. അതിനകം കണ്ണുനിറഞ്ഞ ഗംഗാധരൻ അവരെ തൊഴുതു. എന്തൊക്കെയോ പറയാനായി ശ്രമിച്ചുവെങ്കിലും ഗംഗാധരനു സന്തോഷംകൊണ്ടു ശ്വാസംമുട്ടി. ജനവാതിലിനുനേരെ [illegible] നിർത്തിയിട്ട ആംബുലൻസിനു നേരേ ചൂണ്ടി ഗംഗാധരൻ തുടർന്നു.

ഇന്നവരെ ഡിസ്ചാർജ്ജ് ചെയ്തു. വീട്ടിൽ എത്തുന്നതിനുമുമ്പ് നിങ്ങളെക്കണ്ട് ഈ കാൽക്കൽ വീഴാനാണ് ഞങ്ങൾ വന്നത്. ഇവിടേക്ക് അവരും കയറിയതാണ്. സന്തോഷം കാരണം അവർ കരഞ്ഞുപോയി. ഞാൻ വരാമെന്നു പറഞ്ഞ് അവിടെത്തന്നെ ഇരുത്തിയിരിക്ക്യാ....

അയാൾ അതിവേഗം താഴേക്കു ചെന്നു. ഉടുത്ത സാരിപോലും മാറാൻ നില്ക്കാതെ അയാളുടെ കുഞ്ഞിന്റെ അമ്മയും.

കാറിനരികിൽ നിർത്തിയിട്ട ആംബുലൻസിൽ നിന്നും കുറ്റിമുടി വളർന്ന ആ മനുഷ്യൻ അവർക്കുനേരേ ഇറങ്ങിവന്നു. അച്ഛനെ കെട്ടിപ്പിടിച്ചുകൊണ്ട് അയാളുടെ കുഞ്ഞുങ്ങളും. കുഞ്ഞുങ്ങളുടെ അമ്മ അപ്പോഴും ചിരിച്ചുകൊണ്ട് കരയുന്നുണ്ടായിരുന്നു. ആ മനുഷ്യൻ സ്വല്പം മെലിഞ്ഞിരിക്കുന്നുവെന്ന് അയാൾക്കു തോന്നി. ക്ഷീണിച്ചുപോയ മുഖത്തെ കണ്ണുകളിൽ ഒരു പുനർജ്ജന്മത്തിന്റെ പ്രകാശമുണ്ട്.

അവരാരും കാൽക്കൽ വീഴാൻ അയാൾ സമ്മതിച്ചില്ല. പകരം കെട്ടിപ്പിടിച്ചു. മതിവരുവോളം ആ മനുഷ്യനെ കെട്ടിപ്പിടിച്ചു. കുഞ്ഞുങ്ങളെ ഉമ്മവച്ചു. [illegible] കുഞ്ഞിന്റെ അമ്മയെ അണച്ച് നന്ദിയോടെ കരയുന്ന ആ മനുഷ്യന്റെ കുഞ്ഞുങ്ങളുടെ അമ്മയെ എന്തോ തമാശ പറഞ്ഞു ചിരിപ്പിക്കാൻ ശ്രമിച്ചു.

ആയുസ്സു മുഴുവൻ ഉലഞ്ഞുനില്ക്കുന്ന ഒരു പൂക്കാലം അവർക്കുമുന്നിൽ വിതിർത്തിട്ട് അവർ പോയശേഷവും അയാളും അയാളുടെ കുഞ്ഞിന്റെ അമ്മയും അവിടെത്തന്നെ വളരെനേരം നിന്നു. ജീവിതത്തിന് ഇത്രയും സന്തോഷം തരാൻ കഴിയുമോ എന്ന് അവർ അദ്ഭുതപ്പെട്ടു. അയാൾ ചുറ്റും നോക്കി. അരികിലുള്ള മരത്തിൽ എത്രയാണ് കിളികൾ! എത്രയാണ് പൂക്കൾ! ചുറ്റും വീശുന്ന കാറ്റിന് എന്തൊരു കുളിരാണ്. ദീർഘകാല പരിചയത്തോടെ അവരുടെ ദേഹത്തു തൊട്ടു കളിച്ച ആ മനുഷ്യന്റെ കുഞ്ഞുങ്ങളെക്കുറിച്ചു വീണ്ടും വീണ്ടും പറയുന്ന തന്റെ കുഞ്ഞിന്റെ അമ്മയുടെ ചിരിക്ക് എന്തൊരു തുടിപ്പാണ്.

രാത്രിയിൽ പതിവായി കുഞ്ഞിനു പറഞ്ഞുകൊടുക്കാറുള്ള കഥയ്ക്കു പകരം അന്നയാൾ പറഞ്ഞത് അവരുടെ അസാധാരണക്കാരനായ അതിഥിയെക്കുറിച്ചാണ്. ആ മനുഷ്യന്റെ ജീവൻ രക്ഷിച്ചതിലുള്ള സന്തോഷത്തെക്കുറിച്ചാണ്. ഉറക്കം വീഴുന്ന കണ്ണു തിരുമ്മി കുഞ്ഞ് അയാളോടു ചോദിച്ചു.

"എങ്ങനെയാണച്ഛാ. അച്ഛനാ അങ്കിളിനെ രക്ഷിച്ചത്....?"

" മരിക്കാറായിക്കിടന്ന ആ അങ്കിളിനെ അച്ഛനു സമയത്ത് ആശുപത്രിയിലെത്തിക്കാൻ സാധിച്ചു. ആ അങ്കിളിനെ അവിടത്തെ ഡോക്ടർമാർ രക്ഷപ്പെടുത്തി."

"അച്ഛനെങ്ങനാ അച്ഛാ. ആ അങ്കിള് വീണ സ്ഥലത്തെത്തിയത്.....?"

"അതിനടുത്തല്ലേ നമ്മള് കിണറ് കുഴിച്ചത്. അവിടുന്ന് വെള്ളമെടുത്തു വരുമ്പോഴല്ലേ അച്ഛൻ ആ അങ്കിളിനെ കണ്ടത്....."

"അതെങ്ങനാ അച്ഛാ. അച്ഛനവിടെ ഒരു കിണറ് കിട്ടിയത്.....?"

"അച്ഛനവിടെ ഇത്തിരി സ്ഥലം വാങ്ങിച്ചില്ലേ? അതുകൊണ്ടല്ലേ അവിടെ കിണറ് കുഴിക്കാൻ സാധിച്ചത്...."

"അതെങ്ങനാ അച്ഛാ അച്ഛനവിടെ സ്ഥലം വാങ്ങിച്ചത്?"

"കുഞ്ഞിന്റെ ചോദ്യത്തിനു മുന്നിൽ അയാളും അയാളുടെ കുഞ്ഞിന്റെ അമ്മയും ഒന്നു പതറി. ഓരോ ഉത്തരം കണ്ടെത്തുമ്പോഴും താൻ സത്യത്തോടു വളരെ അടുക്കുകയാണെന്ന് അയാൾക്കു തോന്നി. അടുത്ത ചോദ്യവും മനസ്സിലിട്ട് ഉത്തരത്തിനായി കാത്തിരിക്കുന്ന കുഞ്ഞിന്റെ നിഷ്കളങ്ക ചിരിക്കു മുകളിൽ ഉറക്കത്തിന്റെ വിരിപ്പു വിരിക്കാനായി അയാൾ അവൾക്കൊരു ഉമ്മ കൊടുത്തു.

അതിരാവിലെ അയാൾ കാർ എടുത്തു. കുഞ്ഞ് പുതിയ ഉടുപ്പിട്ടു. കുഞ്ഞിന്റെ അമ്മ സാരി മാറി. കിളികൾ ചിലച്ചു ബഹളം വയ്ക്കുന്ന പൂമരത്തിന്റെ താഴത്തെ കൊമ്പിലെ ഏതാനും പൂക്കൾ എത്തിപ്പിടിച്ചു പൊട്ടിച്ചെടുത്ത് കൈയിൽ പിടിച്ചു. പിന്നെ സാവകാശം നഗരത്തിലെ ഒഴിഞ്ഞ നിരത്തിലൂടെ കാറോടിച്ച് അവരുടെ ഒരു പഴയ സുഹൃത്തിനെ തേടിച്ചെന്നു.

ആ വീട്ടുമുറ്റത്ത് ഏതാനും കോഴികൾ. കോഴികൾക്കൊപ്പം കളിക്കുന്ന രണ്ടു കൊച്ചുകുട്ടികൾ. വാതിൽക്കൽ വെള്ളം തളിച്ചു മെഴുകിയ നിലത്ത് അരിപ്പൊടിക്കോലം പാതി വരച്ചു നിർത്തി കുട്ടികളുടെ അമ്മ അകത്തേക്കോടി പുറത്താരൊക്കെയോ വലിയവർ വന്നിരിക്കുന്നുവെന്നു വിളിച്ചുപറയുന്നത് അയാൾ കേട്ടു. അതിശയത്തോടെ പുറത്തേക്കു വന്ന പഴയ സുഹൃത്തിന്റെ കൈയിൽ അയാൾ കൈയിലെ പൂക്കൾ വച്ചുകൊണ്ടു സത്യം പറഞ്ഞു.

നീ ഒരാളെ മരണത്തിൽനിന്നും രക്ഷിച്ചിരിക്കുന്നു. ആ മനുഷ്യന്റെ കുഞ്ഞുങ്ങളും ഭാര്യയും ഞങ്ങളെ കാണാൻ വീട്ടിൽ വന്നിരുന്നു.





അംബികാസുതൻ മാങ്ങാട്

# നാട്ടുകാവല്

ഊർജ്ജംകൊണ്ടു നാട്ടുകാവൽക്കാരനായ പടവീരൻ തെയ്യത്തിന്റെ അരങ്ങേറ്റത്തിനായി കുഞ്ഞിച്ചിണ്ടൻ പെരുവണ്ണാൻ കുത്തുവിളക്ക് ഉയർത്തിപ്പിടിച്ച് അണിയറയിലേക്കു പ്രവേശിച്ചു. മുഖത്തെഴുത്തിനുശേഷം തലപ്പാളിയും കാതിൽത്തോട്ടുകളും അണിഞ്ഞ് ചിലമ്പുകെട്ടുകയായിരുന്നു ഗോവിന്ദൻ.

വിളക്ക് മണ്ണിൽ കുത്തിത്താഴ്ത്തിവച്ച് പെരുവണ്ണാൻ പറഞ്ഞു.

കോയിന്ദാ, വേഗം ഒരുങ്ങിക്കോ. ക്ഷേത്രപാലൻ തെയ്യം വിരിയലായി.

ഗോവിന്ദൻ വേഗം ചുവന്ന പട്ട് വാരിച്ചുറ്റി. അതിന്മീതേ വർണ്ണശബളമായ അരയൊട കെട്ടി. പെരുവണ്ണാൻ കെട്ട് മുറുക്കിക്കൊടുത്തു. അരങ്ങിലെത്തി ക്ഷേത്രപാലന്റെ കൈയിൽനിന്നും പടവീരൻ തെയ്യം അരിയും കുറിയും വാങ്ങിയാലേ ക്ഷേത്രപാലന് വിരിഞ്ഞുതിരാൻ അനുവാദമുള്ളൂ.

മന്ദാരംകോട്ട് ശ്രീ നാൽവർ ഭൂതസ്ഥാന കളിയാട്ട മഹോത്സവത്തിനു ഹിന്ദുക്കളെപ്പോലെ ധാരാളം അന്യമതക്കാരും സ്വാതന്ത്ര്യത്തോടെ എത്തിച്ചേർന്നിരുന്നു. വഴിപാടുകൾ കഴിപ്പിക്കാനും കാണിക്ക അർപ്പിക്കാനും ബുർക്കയിട്ട മുസ്ലിം സ്ത്രീകളും ആൾത്തിരക്കിൽ സ്ഥാനംപിടിച്ചിരുന്നു. പെരുവണ്ണാൻ ഉയർത്തിപ്പിടിച്ച ദീപത്തിന്റെ വഴിയേ. വാദ്യഘോഷങ്ങൾക്കു മുന്നിലായി പള്ളിയറയിലേക്കു പടവീരന്റെ വേഷഭൂഷണങ്ങളോടെ എഴുന്നെള്ളുമ്പോൾ ഗോവിന്ദൻ വിശാലമായി ഒന്നു കണ്ണോടിച്ചു. ദൈവംകെട്ടിന്റെ സമാപനദിവസമായ തിനാലാവണം. പതിവിലേറെ ആൾക്കൂട്ടമുണ്ട്. മടിശ്ശീല ഇന്നു ദംഗിയായി നിറയും. സന്തോഷത്തിന്റെ ഒരു തിര ഗോവിന്ദന്റെ ഉള്ളിൽ ഫണം വിടർത്തി.

പീഠത്തിൽ ആസനസ്ഥനായ ഗോവിന്ദനെ ശേഷിച്ച ആഭരണങ്ങളും കിരീടവും പെരുവണ്ണാൻ അണിയിച്ചു. പടവീരനെ വണ്ണാന്മാർ തോറ്റംപാട്ടുകൾ കൊണ്ടു പൊതിഞ്ഞു.

അനുഷ്ഠാനങ്ങൾക്കുശേഷം മുന്നിലേക്കു വന്ന പടവീരന് ക്ഷേത്രപാലൻ തെയ്യം അരിയും കുറിയും നല്കി. നാടുചുറ്റി വരാനും നാട്ടിൽ ക്ഷേമം നിലനിർത്താനും ആജ്ഞാപിച്ചു. ചടുലമായ ഒരു കലാശത്തിലൂടെ. മുദ്രകളിലൂടെ പടവീരൻ ആജ്ഞ അനുസരിക്കാമെന്നേറ്റു.

ക്ഷേത്രപാലൻ ഉറഞ്ഞു വിരിഞ്ഞ്. കിരീടമഴിച്ച് അണിയറയിലേക്കു തിരിച്ചുപോയി. പടവീരനു ചുറ്റും തോറ്റംപാട്ട് വീണ്ടും ഉച്ചാവസ്ഥ ധരിച്ചു.

പൂജാക്രമങ്ങൾ അനുഭവിച്ചശേഷം. മുകുരദർശനം കഴിഞ്ഞ് പടവീരൻ നാട്ടുകാവലിനുള്ള വാൾ പള്ളിയറക്കോവിലിൽനിന്നും ഏറ്റുവാങ്ങി. ഇടംകൈയിൽ അമ്പും വില്ലും സ്വീകരിച്ചു. തിങ്ങിക്കൂടിയ ജനത്തിനു ദർശനം നല്കിയശേഷം കരിക്ക് കുളിക്കാനും നാട്ടുകാവലിനും കിഴക്കേനടയിലൂടെ തെയ്യം വെളിയിലേക്കു പാഞ്ഞു.

കടൽ മാറുന്നതുപോലെ ജനം ഇരുവശങ്ങളിലേക്കും ഭയത്തോടെ വലിഞ്ഞു. കുഞ്ഞിച്ചിണ്ടൻ പെരുവണ്ണാൻ തെയ്യത്തെ പിന്തുടരാൻ വളരെ ക്ലേശിച്ചു. ചെറുപ്പക്കാരായ രണ്ടു വാദ്യക്കാരും വേഗത പോരാഞ്ഞ് പിന്നിലായി.

മിന്നൽപോലെ പടവീരൻ തെയ്യം ഓടിവരുന്നതു കണ്ട് ആലങ്ങാട്ട് വടക്കേ വലിയ വീടിന്റെ പടിഞ്ഞാറ്റയിൽ ദീപം തെളിഞ്ഞു. കാരണവർ ആദരവാൽ കുനിഞ്ഞ ധൃതിയോടെ മുറ്റത്തേക്കിറങ്ങി വന്നു. മറ്റു വാതിലുകളിൽനിന്ന് കുറേ സ്ത്രീകളും

കുട്ടികളും.

അന്തരിക്ഷത്തിൽ വാൾചുഴറ്റി വീശി. രണ്ടു ചാട്ടം ചാടി ഇടിവെട്ടുന്നതുപോലെ പടവീരൻ അലറിവിളിച്ചു ഭൂമികുലുക്കി. കാരണവരുടെ നെറുകയിൽ വാൾത്തലചേർത്ത് നാടിന്റെ ക്ഷേമത്തെ ആരാഞ്ഞു. വീട്ടമ്മ ഓട്ടുതളികയിൽ ഗുരുസി കൊണ്ടുവന്ന് ദീപത്തോടെ കൽത്തറയിൽ കമിഴ്ത്തി.

അപ്പോഴേക്കും ഓടിക്കിതച്ച് പെരുവണ്ണാനും വാദ്യക്കാരും എത്തി. ചെണ്ടവാദ്യത്തിനു ചുവടൊപ്പിച്ച് പടവീരൻ കലാശം ആരംഭിച്ചു. കാരണവർ അകത്തുനിന്നും മടക്കുവീഴാത്ത രണ്ടു നോട്ടുകൾ കൊണ്ടുവന്ന് പെരുവണ്ണാന്റെ കുറിപ്പാത്രത്തിലിട്ടു. പടവീരന്റെ കണ്ണുകൾ തെളിഞ്ഞു. അനുഗ്രഹങ്ങൾക്കു മൂപ്പു കൂടി.

കലാശം നിലച്ചപ്പോൾ വീട്ടമ്മ തിളിപ്പിച്ചാറ്റി കൽക്കണ്ടം ചേർത്ത ഒരുഗ്ലാസ്സ് പാൽ കൊണ്ടുവന്ന് ആദരവോടെ തെയ്യത്തിനു നീട്ടി. പാൽ സേവിച്ചശേഷം അടുത്താണ്ടിൽ വീണ്ടും എഴുന്നെള്ളാമെന്നു വാഗ്ദാനം നല്കി പടവീരൻ അടുത്ത വീട്ടിലേക്ക് ഓടി.

മുൻകാലങ്ങളിൽ അരിയോ. നെല്ലോ വീട്ടുകാർ കുറിപ്പണമായി തെയ്യത്തിനു നല്കിയിരുന്നു. ഇപ്പോഴെല്ലാവരും കറൻസിനോട്ടുകളാണ്. ഓടിക്കൊണ്ടിരിക്കുമ്പോൾ ഗോവിന്ദൻ വിചാരിച്ചു. സൗകര്യവും ഇതാണ്. ചിണ്ടമ്മാവന് നെല്ലിന്റെ ചുമടുമായി ഇന്നു തന്റെകൂടെ ഓടാനാവില്ലല്ലോ.

നാട്ടുവിശേഷങ്ങളറിഞ്ഞ്, മഹാമാരികളെയും വിപത്തുകളെയും തുരത്തിക്കൊണ്ട് ഗ്രാമത്തിലൂടെ പടവീരൻ സഞ്ചരിച്ചു. പെരുവണ്ണാന്റെ കാല് കുഴയുന്നതനുസരിച്ച് മടിശ്ശീല വീർത്തു.

മീനങ്ങാടി കഴിഞ്ഞുള്ള വളവിൽ ഉക്കാരൻനായരുടെ കള്ളുഷാപ്പിനു മുന്നിൽ പടവീരൻ കിതച്ചുനിന്നു.

എല്ലാ മേടം പത്തിനും സോപ്പിട്ടു കഴുകി വൃത്തിയാക്കിയ ഒരു ഗ്ലാസ്സും ഒരുകുടം കള്ളുമായി ഉക്കാരൻ തെയ്യത്തെ കാത്തിരിക്കും. പടവീരൻ അകത്തേക്കു പ്രവേശിച്ചപ്പോൾ അനുവാദത്തിനു നില്ക്കാതെ ഗ്ലാസ്സിലേക്ക് ഉക്കാരൻ മൺകുടം ചരിച്ചു.

ഒറ്റ വിശിനു തെയ്യം ഗ്ലാസ്സ് കാലിയാക്കി. ക്ഷേമം ചോദിച്ചു.

ന്താ. ഉക്കാരനകമ്പടി? നോട്ടക്കുറവെന്തെങ്കിലുമുണ്ടോ ഉണർത്തിക്കാനായിട്ട്? ഉടുത്ത മുണ്ടിനും ഉണ്ട കഞ്ഞിക്കും നാശം വരുത്തില്ല ഞാൻ. കേട്ടോ.

ആദരപൂർവ്വം കുനിഞ്ഞുനിന്ന് ഉക്കാരൻ വീണ്ടും ഗ്ലാസ്സ് നിറച്ചു. പടവീരൻ നിറഞ്ഞുതുളുമ്പിയ ഗ്ലാസ്സ് സ്വീകരിച്ചു.

പലകത്തട്ടിൽനിന്നും മൂന്നു ഗ്ലാസ്സുകൾകൂടി ഉക്കാരൻ വെളിക്കെടുത്തു. ആദ്യ ഗ്ലാസ്സ് നിറഞ്ഞപ്പോഴേക്കും പെരുവണ്ണാൻ അതു കൈക്കലാക്കി. ഷാപ്പിൽ കയറാതെ നിന്ന ചെറുപ്പക്കാരോട് ഉക്കാരൻ പറഞ്ഞു.

വാ. മക്കളേ. കുടിച്ചോ.

നീരസത്തോടെ മാറിനിന്ന ചെറുപ്പക്കാർ പറഞ്ഞു.

ഞങ്ങൾക്കു വേണ്ട.

നെഹ്റു മെമ്മോറിയൽ കോളേജിൽ രണ്ടാം വർഷ പ്രീഡിഗ്രി വിദ്യാർത്ഥികളാണ് അവർ. ഗോവിന്ദന്റെ അനന്തരവന്മാർ. ഒരാൾക്കു ചിത്രകലയിലും ഒരാൾക്കു സാഹിത്യത്തിലുമാണ് വാസന.

നല്ലവണ്ണം പൂസായിട്ടാണ് പടവീരനും പെരുവണ്ണാനും പുറത്തുവന്നത്. ഓട്ടത്തിനു പകരം അല്പം ആടിക്കുഴഞ്ഞാണ് പിന്നീടു ഗൃഹസന്ദർശനങ്ങളും സുഖാന്വേഷണങ്ങളും ഉണ്ടായത്.

പറങ്കിമാവിൻകൂട്ടങ്ങൾക്കിടയിലെ വെട്ടുവഴിയിലൂടെ ഹിയ്യേ! ഹിയ്യേ! എന്നലറിക്കൊണ്ടു വരുന്ന പടവീരന്റെ ശബ്ദം തിരിച്ചറിഞ്ഞ് ചെട്ടിച്ചി കുഞ്ഞാണി വിളക്കുകത്തിച്ച് മുറ്റത്തു കൊണ്ടുവച്ചു.

വാദ്യത്തെ അനുസരിച്ച്. ചില കുഴഞ്ഞ കലാശച്ചുവടുകൾ പ്രദർശിപ്പിച്ച് ഉമ്മറത്തിണ്ണമേൽ ചാടിക്കയറിയിരുന്ന് പടവീരൻ ആജ്ഞാപിച്ചു.

വാറ്റിയത് രണ്ടുഗ്ലാസ്സ് കൊണ്ടുവാ പൈതങ്ങളേ.

കുഞ്ഞിച്ചിണ്ടൻ പെരുവണ്ണാന്റെ മുഖം [illegible] ഞ്ഞു. പടവീരനു കള്ളേ പാ[illegible]ള്ളൂ. [illegible] നിഷിദ്ധമാണ്. കുഞ്ഞാണിയും അ[illegible]ന്നു. മുവെ[illegible]ന്നും ഇങ്ങനെ ഉണ്ടായിട്ടില്ല. ശങ്കാഭയത്തോടെ അവൾ പറഞ്ഞു.

പറങ്കിമാങ്ങേന്റത് തീർന്നിന് ഒടയറേ. ആനമയക്കീണ്ട്.

പടവീരൻ വീണ്ടും കല്പിച്ചു.

അതെങ്കിലത്. കൊണ്ട്വാ. വേഗം.

ചാടിയെഴുന്നേറ്റ് കുഞ്ഞാണിയെ തടുക്കുവാൻ പെരുവണ്ണാൻ ആഗ്രഹിച്ചു. ഉള്ളിൽനിന്നും ഒരു പ്രലോഭനത്തള്ളു വന്ന് അയാളെ ഇരുത്തിക്കളഞ്ഞു.

നിറഞ്ഞ ഗ്ലാസ്സുകൾക്കും പൊരിച്ച മത്സ്യത്തിനും വശങ്ങളിൽ തെയ്യവും പെരുവണ്ണാനും സ്ഥാനംപിടിച്ചപ്പോൾ വാദ്യക്കാർ അതൃപ്തിയോടെ ഒരു പറങ്കിമാവിൻചുവട്ടിലേക്കു പിൻവലിഞ്ഞു.

ചുവടുകൾ ഒട്ടും നിലത്തുറയ്ക്കാതെയാണ് പടവീരനും പെരുവണ്ണാനും തുടർന്ന് നാട്ടുകാവലിനു പുറപ്പെട്ടത്. അനുഗമിച്ച വാദ്യക്കാർക്ക് പടവീരന്റെ അനുഗ്രഹങ്ങളിലും നിശ്വാസങ്ങളിലും മദമിളകിയ കാട്ടാനയുടെ ചൂരുതോന്നി. അസ്വാസ്ഥ്യം പുറത്തുകാട്ടാതെ അവർ പടവീരനെ പിന്തുടർന്നു. മുക്കുന്നോത്ത് കാവു ചുറ്റി. ബീവുങ്ങാൽ തെരുവിലൂടെ നടന്ന് പുതിയ കോട്ടയിലെ ഒരു കൂട് പീടികയുടെ മുന്നിൽ പടവീരൻ വീണ്ടും നിന്നു. അടുത്തുള്ള ആൽമരം ചൂണ്ടി വാദ്യക്കാരോടു പറഞ്ഞു.

അതിന്റടീല് വെയില് കൊള്ളാണ്ട് നിന്നോ. ഞങ്ങളിപ്പം വരാം.

വാദ്യക്കാർ മാറിനിന്നപ്പോൾ മടിച്ചുനിന്ന പെരുവണ്ണാനോടു പടവീരൻ ചിരിച്ചു.

ചിണ്ടമ്മാവാ, വാന്ന്.

വേണ്ട കോയിന്ദാ, നേരം വല്ലാണ്ട് വൈകി. ഭഗവതിയുടെ അരങ്ങേറ്റത്തിനുള്ള നേരായി.

ഗോവിന്ദന് അറിയാഞ്ഞിട്ടല്ല. പടവീരൻ ആയുധങ്ങൾ തിരിച്ചേല്പിച്ച്. നാട്ടുവിശേഷങ്ങൾ ഉരിയാടിക്കഴിഞ്ഞാലേ മന്ദാരംകോട്ട് ഭഗവതിയുടെ പുറപ്പാട് ഉണ്ടാവുകയുള്ളു. പടവീരന്റെ ചൊല്ലു കേട്ട്. നാട് ക്ഷേമത്തിലാണെന്നു തൃപ്തി വന്നാലേ ഭഗവതി പീഠത്തിൽനിന്നും എഴുന്നേല്ക്കൂ.





തെയ്യം പെരുവണ്ണാന്റെ കൈപിടിച്ചു വലിച്ചു.

വാന്ന്. ഇക്കൊല്ലം ഭഗവതി പടവീരനെ കൊർച്ച് നേരം കാക്കട്ട്.

കൂട് പീടികയുടെ അടച്ചുറപ്പുള്ള ചായ്പിലേക്കു രണ്ടുപേരും നൂണുകയറി. തെയ്യക്കിരീടം കണ്ട് ലോഹിതാക്ഷൻ പരിഭ്രമിച്ചു ചാടിയെഴുന്നേറ്റു. എക്സൈസുകാർ വേഷം മാറി വന്നതാണോ എന്നും ശങ്കിച്ചു. അന്നേരമാണ് ഇന്നു മേടം പത്താണല്ലോ എന്ന ആശ്വാസമുണ്ടായത്. ഉടൻ മേശവലിപ്പിൽനിന്നും അഞ്ചുരൂപ നോട്ടെടുത്ത് ആദരവോടെ ലോഹിതാക്ഷൻ നീട്ടിപ്പിടിച്ചു.

അതു തട്ടിപ്പറിച്ച് ലോഹിതാക്ഷന്റെ മേശവലിപ്പിലേക്കുതന്നെ ചുരുട്ടിയെറിഞ്ഞ് പടവീരൻ കല്പിച്ചു.

എട്ക്ക്. രണ്ട് പായ്ക്കറ്റ്.

കോയിന്ദാ. പെരുവണ്ണാൻ യാചനാപൂർവ്വം എതിരിട്ടു. ഇതൊന്നും തെയ്യത്തിനു പറഞ്ഞിറ്റില്ല കോയിന്ദാ. നീ ഓരോ അലമ്പ് വലിച്ചിടല്ലേ കോയിന്ദാ.

അനങ്ങാതിരുന്ന ലോഹിതാക്ഷന്റെ നേർക്ക് വാളുയർത്തിപ്പിടിച്ച് പടവീരൻ അലർച്ചയോടെ രണ്ടു ചാട്ടം ചാടി.

എട്ക്ക് നായിന്റെ മോനേ.

ഭയത്താൽ വിറയ്ക്കുന്ന വിരലുകൾകൊണ്ട്. കൂടിന്റെ രഹസ്യ അറ തുറന്ന് കുറേ പ്ലാസ്റ്റിക് കവറുകൾ ലോഹിതാക്ഷൻ വലിച്ചെടുത്തു.

കുത്തഴിയിലൂടെ. അടച്ചിട്ട അടുത്ത ചായ്പിലേക്കു വെറുതേ നോക്കിയപ്പോൾ പെരുവണ്ണാൻ അദ്ഭുതദൃശ്യം കണ്ടു. മൂന്നുനാലു പേരിരുന്നു ചാരായക്കവറുകൾ വലിച്ചുകുടിക്കുന്നു. മത്തുപിടിച്ച് അഞ്ചാറുപേർ വീണു കുഴഞ്ഞു കിടക്കുന്നു. ഒരാൾ കുടലുകൾ പുറത്തേക്കു തെറിച്ചു വരുംവിധം ഛർദ്ദിക്കുന്നു. കാഴ്ചകൾ കണ്ടപ്പോൾ പെരുവണ്ണാന് ആവേശമാണ് പെരുത്തു കയറിയത്. അയാൾ കൈ നീട്ടി.

എനിക്കും കൊണ്ടാ ഒന്ന്.

ഒഴിഞ്ഞ കവറുകൾ നിലത്തു വീണുകൊണ്ടിരുന്നു. തെയ്യവും പെരുവണ്ണാനും ലഹരിയിൽ മുങ്ങിത്താണു. നാവ് കുഴഞ്ഞുമറിഞ്ഞു.

നിലകിട്ടാത്ത ചുവടുകൾ വച്ച്. ആടിക്കുഴഞ്ഞ് പെരുവണ്ണാൻ പറഞ്ഞു.

എണീക്ക് കോയിന്ദാ. ഭഗോതി കാത്തിരിക്കുന്നുണ്ടാവും. നേരം വല്ലാണ്ട് വൈകി.

നിലത്തുനിന്നും ഊരിയെടുത്ത വിളക്ക്. പെരുവണ്ണാന്റെ ചാഞ്ചാട്ടത്തിനിടയിൽ താഴെ വീണ് ഉരുണ്ടു. ചാരായക്കവറുകൾക്കുമേൽ വെളിച്ചെണ്ണയുടേയും കരിന്തിരിയുടേയും മണം പ്രസരിച്ചു.

ഇരുന്ന ബഞ്ചിലേക്കു നിരാലംബതയോടെ മറിഞ്ഞുവീഴുന്നതിനിടയിൽ പടവീരൻ പറഞ്ഞു.

ഓളോട് ഇങ്ങട്ട് വരാമ്പറ.

മന്ദാരംകോട്ട് ഭഗവതി വർണ്ണശബളമായ ചമയക്കോപ്പുകൾ അണിഞ്ഞ് ദേഷ്യത്താൽ കണ്ണുചുവപ്പിച്ച്. ചിലങ്കകൾ തുള്ളിച്ച് നാൽവർ ഭൂതസ്ഥാനതിരുമുറ്റത്തു കാത്തിരുന്നു. പടവീരൻ വന്നെത്താതെ അനുഷ്ഠാനങ്ങൾ മുന്നോട്ടു പോകില്ല. നേരം വല്ലാതെ വൈകാൻ തുടങ്ങിയപ്പോൾ കർമ്മികൾക്കും കമ്മിറ്റിക്കാർക്കും. പരിഭ്രമം കൂടി. കൂടിയാലോചന ഭഗവതിയുടെ മുന്നിലെത്തി. ഭഗവതി നിർദ്ദേശിച്ചപ്രകാരം രണ്ട് ആചാരക്കാരും രണ്ടു വെളിച്ചപ്പാടുകളും നാട്ടുകാവലിനു പുറപ്പെട്ട പടവീരനെത്തേടി പാഞ്ഞു പുറപ്പെട്ടു.

ഭഗവതി സൂചിപ്പിച്ച ആൽമരച്ചുവട്ടിലെത്തി നിന്നപ്പോൾ അവിടെ വാദ്യക്കാരെ മാത്രം കണ്ടു. ലോഹിതാക്ഷന്റെ പീടികയുടെ ചായ്പിലെത്തിയപ്പോൾ ബെഞ്ചിൽ ബോധമറ്റു കിടക്കുന്ന പടവീരനെയാണ് അവർ കണ്ടത്. ആചാരക്കാരൻ ഒരുകുടം വെള്ളം കൊണ്ടുവന്നു മുഖത്തൊഴിച്ചപ്പോൾ പടവീരൻ കണ്ണുതുറന്നു ചോദിച്ചു.

ഓള് വന്നോ?

ആശ്ചര്യത്തോടെ വെളിച്ചപ്പാട് ചോദിച്ചു.

ആര്?

കുത്തുവിളക്ക് തപ്പിയെടുത്ത്. വേച്ചുവേച്ച് പുറത്തു കടക്കാൻ തുടങ്ങിയ പെരുവണ്ണാനാണ് ഉത്തരം പറഞ്ഞത്.

ഭഗവതി. ഇത്തവണ ഓളിങ്ങട്ട് വരട്ട്. നാട്ടുകാവല് തീർന്നിട്ടില്ലെന്ന് ഓളോട് പോയ് പറ.

പെരുവണ്ണാന് ആചാരക്കാരൻ ഊക്കിലൊരു ഉന്ത് വച്ചുകൊടുത്തു. ബെഞ്ചിൽ തലയടിച്ച് പെരുവണ്ണാൻ നിലത്തേക്കു മറിഞ്ഞുവീണു. ഒരു ശബ്ദവും കേൾപ്പിക്കാതെ അയാൾ ഉറങ്ങാൻ തുടങ്ങി.

അപ്പോൾ പടവീരൻ വീണ്ടും കണ്ണുതുറന്നു ചോദിച്ചു.

ഓള് വന്നോ?

ഭയത്തോടെ വെളിച്ചപ്പാട് ആചാരക്കാരോടു പറഞ്ഞു.

ഉടനേ നാൽവർ ഭൂതസ്ഥാനത്ത് എത്തിക്കണം. ഭഗവതി പിണങ്ങിയാൽ തീർന്നു കഥ!

ഒരു ബജാജ് ഓട്ടോറിക്ഷ കടയുടെ മുന്നിൽ റിവേഴ്സിൽ വന്നുനിന്നു. പടവീരനെ എടുത്തു കിടത്താൻ ഒരുങ്ങിയപ്പോൾ ഓടിക്കൂടിയ നാട്ടുകാരിലൊരാൾ പറഞ്ഞു.

കിരീടത്തോടെ ഓട്ടോയിൽ കേറില്ല. അതഴിച്ചു മാറ്റിക്കോ.

ആചാരക്കാരൻ ഉറക്കെപ്പറഞ്ഞു.

അയ്യോ. അതഴിച്ച് മാറ്റല്ലേ. പള്ളിയറേന്റെ മുമ്പിന്ന് വാള് ഭഗവതിയെ ഏല്പിച്ചാലേ കിരീടമഴിച്ചൂടൂ.

മാർഗ്ഗങ്ങളൊന്നും തെളിഞ്ഞുകിട്ടാതെ ആൾക്കൂട്ടം അല്പനേരം വിഷാദവാന്മാരായി. അപ്പോൾ വാദ്യക്കാരായ ചെറുപ്പക്കാർ ദിക്കുകളെ ഉണർത്തുന്ന മട്ടിൽ ഉറക്കെ ചെണ്ടയടിക്കുവാൻ തുടങ്ങി. ആളുകൾ ആശ്ചര്യത്തോടെ നിലകൊണ്ടു. വാദ്യം നിറുത്തി. ചെണ്ടകൾ ഊരി ആചാരക്കാരെ ഏല്പിച്ച് അവർ ഉശിരോടും ദൃഢനിശ്ചയത്തോടും മുന്നോട്ടു വന്നു. നാട്ടുകാവൽക്കാരന്റെ അബോധശരീരത്തെ കൈകളിൽ കോരിയെടുത്ത് നാൽവർ ഭൂതസ്ഥാനം ലക്ഷ്യമാക്കി നടക്കുവാൻ തുടങ്ങി.





## എ.എം. വാസുദേവൻപിള്ള

# അതിർത്തികൾ ലംഘിക്കുന്നവർ

(IV തുടർച്ച)

കുഞ്ഞപ്പി കൂട്ടത്തിൽ ചേർന്ന് ജോണിനോടു മുറുമുറുക്കുന്നത് പിന്നിൽ കേട്ടു. അവനെപ്പറ്റിയായിരിക്കുമെന്നൂഹിച്ചു. പുതിയ പ്രശ്നമെന്തെങ്കിലും അവൻ ഉണ്ടാക്കിയിരിക്കും. അവന്റെ ലഹരിയിൽ മയങ്ങാത്ത ഒരാൾ ഈ കുഞ്ഞപ്പിയാണ്. അടൂർ അങ്ങാടിക്കൽനിന്ന് ജോലി തേടിവന്നതാണ്. എഴുപതുകളുടെ ആരംഭത്തിൽ. അന്ന് ഇരുപതുകളിലെ ചെറുക്കൻ. കുളത്തൂപ്പുഴ. പത്തനാപുരം. പുനലൂർ റെയ്ഞ്ചുകളിൽ അനേകം സെയിൽക്കൂപ്പുകൾ നടക്കുന്ന കാലം. അച്ചൻകോവിലിൽ വന്ന് ഉലകമ്മയുടെ കുടിലിൽ കൂടി. കുറച്ചുകാലം ജോലി ചെയ്തു പോകാറായപ്പോൾ ഉലകമ്മ തടഞ്ഞു. കറുത്ത കതിരപോലെ സുന്ദരിയായ ഉലകമ്മയുടെ വാക്കുകേട്ട് കുഞ്ഞപ്പി തങ്ങി. ഉലകമ്മയുടെ സ്ഥലത്ത് കാപ്പിക്കട നടത്തിയും ഇഞ്ചവെട്ടിയും. ആരെയും ഉപദ്രവിക്കാനോ ആരുടെയും പഴി കേൾക്കാനോ സന്ദർഭം കുഞ്ഞപ്പി ഉണ്ടാക്കിയിട്ടില്ല. ഇടയ്ക്കിടെ വന്നും പോയും ജയസൂര്യൻ ചാർച്ച വെച്ചതിൽപ്പിന്നെ ഉലകമ്മയുടെ മുറിയിലേക്കുള്ള വഴി കുഞ്ഞപ്പി അവനുവേണ്ടി മാറിക്കൊടുത്തതെന്നാണെന്ന് ഹരിഭാസ്കർ കൃത്യമായി ഓർക്കുന്നില്ല.

-ഇന്നു ചായക്കടയില്ലേ?

ഒരു സ്നേഹസ്പർശം എന്ന നിലയിൽ ഹരിഭാസ്കർ കുഞ്ഞപ്പിയോടു ചോദിച്ചു.

-അവൻ വന്നു പേടിപ്പിച്ചിട്ടുപോയി. ചായക്കട തുറന്നാൽ തട്ടിപ്പൊളിക്കും. ഡിയെഫോ സാറിന് പെഷണി കൊടുക്കുന്നതു ഞാനാണെന്നാ അവൻ പറയുന്നെ.

-അവൻ ഒന്നും തകർക്കില്ല കുഞ്ഞപ്പി. തകർക്കുമോന്ന് ഒന്നുകാണട്ടെ. കുഞ്ഞപ്പി പോയി ചായക്കട തുറക്കു.

കുഞ്ഞപ്പിക്ക് തന്റെ നിലപാടു വ്യക്തമാക്കാനൊരവസരം കിട്ടിയിരിക്കുന്നു.

-അവനെ എനിക്കു പേടിയില്ല സർ. സാറിനോടു പറയാതെ ഒന്നും പാടില്ലല്ലോന്നുവെച്ചാ.

-വേണ്ടാ. കുഞ്ഞപ്പി എന്തെങ്കിലും ചെയ്താൽ അത് ഉലകമ്മയെ ബാധിക്കും. ഉലകമ്മയിലൂടെ പിന്നെ.... വേണ്ടാ. കുഞ്ഞപ്പി ഒന്നും ചെയ്യണ്ട.

കുഞ്ഞപ്പി പോയപ്പോൾ ബീറ്റുപോയിരുന്ന ഗാർഡുകൾ വന്നു. ഒരാൾ രഹസ്യം പറഞ്ഞു:

-അവൻ മാരന്റെ കുടിലിൽനിന്നു പോയി.

-മാരനെ വിളിക്ക്. വേഗം വരണം.

ഹരിഭാസ്കർ ചിലതൊക്കെ നിശ്ചയിച്ചിട്ടുണ്ട്. ഒന്നും പുറത്തുവിടാറായിട്ടില്ല.

ഹരിഭാസ്കറും ജോണും നിശ്ശബ്ദരായി നടന്നു. ആറ്റിലേക്കുള്ള വഴിച്ചാലിലെത്തിയപ്പോൾ നിന്നു. മുന്നിൽ ഇലകൊഴിഞ്ഞ പൊരിപ്പൂവം. ഈ മരം വിഴാറായിരിക്കുന്നു! ജോണിനെ വിളിച്ചുപറഞ്ഞു:

-സിൽവിക്കൾച്ചറിൽ പോയി മുറിപ്പുകാരൻ ചുടലയോട് മഴുവുമായി വരാൻപറ.

-എന്താ സാർ.

ജോൺ ഉത്കണ്ഠപ്പെട്ടു.

-ഈ മരം മുറിക്കണം. ഇതാണിപ്പോൾ എന്റെ വൈരം കെടുത്തുന്നത്.

ഡിയെഫോയുടെ ഓർഡർ കേട്ട് ജോൺ അദ്ഭുതപ്പെട്ടു. മുമ്പ് ഇതുപോലൊരനുഭവം ജോണിനുണ്ട്. ഒരവധിക്കു പോയി മടങ്ങിവന്നശേഷം ഡിയെഫോക്ക് എല്ലാവരോടും ദേഷ്യമായിരുന്നു.

ഡിയെഫോയുടെ സെമിനാറിനുപോക്കും തുടർന്നുണ്ടായ തർക്കങ്ങളുമാണ് അന്നത്തെ ദേഷ്യത്തിനു കാരണമെന്ന് പിന്നീട് ജോൺ അറിഞ്ഞു. ഡിയെഫോ ഡൽഹിയിൽ സെമിനാറിനു പോയപ്പോൾ ഭാര്യയ്ക്ക് അസുഖമുണ്ടായതിന്റെ കുറ്റവും ഡിയെഫോയ്ക്കാണെന്നു കേട്ട് പുറത്തുനിന്ന ജോൺ ഉറക്കെച്ചിരിച്ചുപോയി. അതു മറ്റൊരു കുഴപ്പമായി. തന്നെ കളിയാക്കാൻ പുറത്തുള്ളവരെ ശട്ടംകെട്ടി കൊണ്ടുവന്നതാണെന്നായി പിന്നത്തെ ആക്ഷേപം. അന്നത്തെപ്പോലെയല്ല ഇന്ന്. സമാധാനിക്കാനുള്ള ശക്തി ഇന്ന് ഡിയെഫോയ്ക്കില്ല. അന്നുമുതൽതന്നെ ആത്മബലം കുറഞ്ഞുവരുന്നുണ്ടെന്ന് ജോൺ മനസ്സിലാക്കിയിരിക്കുന്നു.

അന്നുരാത്രിയിൽ ഹരിഭാസ്കർ പിച്ചും പേയും പറഞ്ഞ് ഉച്ചത്തിൽ വിളിച്ചുകൂവി. ഡിയെഫോ ക്വാർട്ടേഴ്സിൽ ജയസൂര്യനുണ്ടായിരുന്നു. വന്നുതട്ടിയുണർത്തിയപ്പോൾ ഒന്നും സംഭവിച്ചില്ലെന്നപോലെ പെട്ടെന്നുണർന്നു. എങ്കിലും പതിവില്ലാത്തവിധം കിതയ്ക്കുന്നുണ്ടെന്നു കണ്ട് ജയസൂര്യൻ മന്ത്രവാദിയെ അന്വേഷിച്ചു പുറപ്പെട്ടു. അച്ചൻകോവിലാറിനു കിഴക്ക് മുതലപ്പൊഴിതിറത്തു പെസ്സിറിക്കുന്ന വേദഘോഷിനെ കണ്ടു. സംശയം വന്ന് വീണ്ടും വീണ്ടും ശ്രദ്ധിച്ചുനോക്കിയപ്പോൾ മനസ്സിലായി. കല്ലട പയ്യാള്ളഴികത്തു കരുണാകരൻപിള്ള. നരച്ചുനീണ്ട താടിക്കിടയിൽ ആ പഴയ കരുണാകരൻപിള്ളയുടെ മുഖം കണ്ടിരിക്കുന്നു. പന്മനക്കാവിൽ തൊഴാൻവന്ന രാധയുടെ ആകാരസൗഷ്ഠവം കണ്ടു മയങ്ങി കൂടെപ്പോന്ന് കുറേനാൾ താമസിച്ചു. പുലിവാലുപിടിച്ചപോലായിരുന്നു. രാധ ഓടി. കരുണാകരൻപിള്ള കൂടെ ഓടിയിട്ടും പിടികിട്ടിയില്ല. ഒടുവിൽ സന്യാസം. ഇപ്പോൾ മന്ത്രവാദം അസ്സലായി അറിയാം. തെങ്കാശി പ്രദേശങ്ങളിലെ കൈകണ്ട മന്ത്രവാദിയാണ്. ഹരിഭാസ്കർക്ക് തലമുടി കരിച്ച് മുട്ടത്തോടിൽ കമിഴ്ത്തിവെച്ച് നൂറു മന്ത്രങ്ങളുച്ചരിച്ച്. കരിപ്രസാദം നെറ്റിയിലിട്ടു.

-പോകും ഇനി പേടിക്കണ്ട.

ദക്ഷിണവാങ്ങി പുറപ്പെടുമ്പോൾ തിരിഞ്ഞുനിന്നു പറഞ്ഞു.

പോയില്ല. പോകാനൊട്ടു സാധ്യവുമല്ലെന്ന് ജയസൂര്യനറിയാം.

ഒരുമിച്ചു പഠിക്കുമ്പോൾ ഒളിച്ചുനടന്ന കാലത്ത് തന്നെ അറിയിക്കാതെ നടന്നൊരു പ്രേമനാടകത്തിന്റെ പരിണാമമാണിത്.

സ്നേഹലതയുടെ വീട്ടുപുരയിടം തട്ടുതട്ടായി കിടന്നതാണ് ഏറ്റവും വലിയ സൗകര്യമായത്. കിഴക്കേ ഇടവഴിയിലൂടെ മറ്റാരുമറിയാതെ താഴെത്തൊടിയിലെത്താം. കയറുന്നിടത്തൊരു കളിപ്പുരയുടെ മറവുണ്ട്.

അവശനായിക്കിടന്ന ഇളയച്ഛനെ ശുശ്രൂഷിക്കാൻ തുടർച്ചയായി കോളേജിൽ വരാതായപ്പോൾ ഉത്കണ്ഠ ഹരിഭാസ്കർക്കായിരുന്നു. ജയസൂര്യനറിയാതെ അന്വേഷിക്കാൻ തിരിച്ചപ്പെടുത്തി.

അച്ഛനോ ഇളയച്ഛനോ ആരാണു സ്വന്തം അച്ഛനെന്നൊരിക്കലും സ്നേഹലത ചിന്തിച്ചിട്ടില്ല. അമ്മ അതിനൊരു സന്ദർഭമുണ്ടാക്കിയിരുന്നില്ല. മുകൾത്തട്ടിലെ വീട്ടിൽ ഇളയച്ഛൻ ആഴ്ചയിലൊരിക്കൽ വൈകിട്ടു വരുമ്പോൾ അച്ഛൻ പിന്നെ കാഷ്യു ഫാക്ടറിയിലെ കണക്കു കൂട്ടിക്കിഴിക്കുന്നതിലെ ബഹളത്തിൽ മുഴുകി വീട്ടിൽ വരികയില്ലെന്നുമാത്രം സ്നേഹലതയ്ക്കറിയാം.

ഇളയച്ഛന്റെ അസുഖമന്വേഷിച്ചുവന്ന സഹപാഠി രാത്രിയിൽ മടങ്ങിപ്പോകുമെന്നു വരുത്താൻ സന്ധ്യകഴിഞ്ഞ് ഇളയച്ഛനുറങ്ങുംവരെ സ്നേഹലത മുറിവിട്ടുപോകില്ല. ഒരുമിച്ചുറങ്ങാൻ സഹപാഠിയുണ്ടെന്ന് ഇളയച്ഛൻ അത്രനേരത്തേ അങ്ങറിയരുതല്ലോ.

-ഒറ്റയ്ക്കു കെടക്കാതെ ഇവിടെ വന്നുകെടന്നോ മോളേ. ഇളയച്ഛന്റെ സംരക്ഷണബോധം ഇടയ്ക്കു തലയുയർത്തും. അവൾ സഹപാഠിയുടെ കൈവലയങ്ങൾക്കുള്ളിൽ കിടന്നുകൊണ്ടുതന്നെ മറുപടി പറയും:

-വേണ്ടിളയച്ഛാ. എനിക്കൊട്ടും പേടിയില്ല.

ഒരിക്കൽ സഹപാഠി ഉറക്കെ ചിരിക്കാതിരിക്കാൻ സ്നേഹലത വായ്പൊത്തിപ്പിടിച്ചപ്പോഴാണ് വിരൽ മുറിഞ്ഞത്. തുണിയിൽ വീണ രക്തം കഴുകാൻ പുറത്തിറങ്ങിയ ശബ്ദം കേട്ട് ഇളയച്ഛനുണർന്നു.

-ആരാ മോളെ?

-ആരുമില്ലിളയച്ഛാ.



-പിന്നെ?

-ആരുമില്ല. ഇളയച്ഛനു തോന്നിതാരിക്കും.

-ശരിയാ എനിക്കു തോന്നിയതാരിക്കും.

ആ തോന്നൽ എവിടെയാണവസാനിച്ചത്?

ചുറ്റും നിൽക്കുന്ന ഗാർഡുകളെ കണ്ട ഹരിഭാസ്കർക്ക് നേരിയ അമ്പരപ്പുണ്ടായി. പലതും പുലമ്പിയെന്നു മൈക്കിൾ ഗാർഡു പറഞ്ഞു. ജോൺ വെട്ടുകത്തിയോ മഴുവോ കൊണ്ടുവരാൻ പോയിരിക്കുന്നു! പൊരിപ്പൂവം മുറിക്കാൻ. എന്തിന്? ആരുപറഞ്ഞു?

ശരിയും തെറ്റുമൊന്നും ഇപ്പോൾ ചിന്തയണ്ട.

ഈ മരത്തിന്റെയും അലമേലുവിന്റെയും സങ്കടം തീർക്കാൻ എന്തു ചെയ്യണമീ ഹരിഭാസ്കർ? പറയൂ എന്തുവേണമെങ്കിലും ചെയ്യാം. ഹരിഭാസ്കർ അലിഞ്ഞു.

-അലമേലു?

ഹരിഭാസ്കർ വിളിച്ചു.

-ഓയ്.

അലമേലു വിളികേട്ടു.

അപ്പോൾ മരത്തൊലിയിൽ രക്തശോണിമ കണ്ടു. പെട്ടന്നതു മാഞ്ഞു. മുഖം വിളറിയതുപോലെ വിളർച്ച!

ക്ടാത്തി പുറത്തുവന്നത് അലമേലുവിനെ താങ്ങിക്കൊണ്ടാണ്. അവർ മരത്തിനു പിന്നിൽ നിന്നു.

-ഇഞ്ചയെടുക്കാൻ പോയോ ക്ടാത്തീ?

-ഇല്ല.

ക്ടാത്തി പറഞ്ഞു.

-എപ്പം വന്നു?

ആരും ഉത്തരം പറഞ്ഞില്ല. ക്ടാത്തിക്ക് ഒരുപാടു സങ്കടമുണ്ട് പറയാൻ. ഒന്നും വരുന്നില്ല.

-ഇന്നവനിവിടെ വന്നോ?

വന്നിട്ടുണ്ടെങ്കിൽ അതു ഗാർഡുകളുടെ കുറ്റമാണെന്നറിയിക്കും മട്ടിൽ ഹരിഭാസ്കർ അവരെ തറപ്പിച്ചുനോക്കി.

-ഉം.

ക്ടാത്തി മൂളി. പിന്നെ അവൾ നടന്നതൊക്കെ വിവരിച്ചു.

അവൻ വന്നു. അവനിനി അലമേലുവിനെ കൊല്ലണം. മുമ്പ് ഇങ്ങനെയല്ലായിരുന്നു വരവ്. സ്നേഹം അഭിനയിച്ചുതുടങ്ങും. പിന്നെ കഴുത്തു ഞെരിച്ചുകൊല്ലാൻ ശ്രമിക്കും. ഇന്നും അങ്ങനെ തന്നെ നടന്നു. പെട്ടെന്ന് പൊരിപ്പൂവത്തിന്റെ ഒരു കൊമ്പൊടിഞ്ഞ് പുരയ്ക്കു മുകളിൽ വീണു. ശബ്ദം എന്താണെന്നറിയാതെ അവൻ പുറത്തു ചാടി.

മരക്കൊമ്പ് ക്ടാത്തി ചൂണ്ടിക്കാണിച്ചു.

-സാരമില്ല. നിങ്ങളകത്തുപോ. രണ്ടു ഗാർഡുകൾ ഇവിടെ നിൽക്കട്ടെ.

പൊരിപ്പൂവത്തിനു ചുറ്റും നടന്നു. സുഷിരങ്ങളിലൂടെ ഹരിഭാസ്കർ. കറ വാർന്നുകൊണ്ടിരിക്കുന്നു.

....വാട്ടർ ബ്ലിസ്റ്റർ. എക്സ്യൂഷേൻ പ്രോസസ്.

ഹരിഭാസ്കർ ജോണിനെയും കൂട്ടി പുറപ്പെട്ടു. അവന്റെ സങ്കേതം കണ്ടുപിടിക്കുക അത്ര എളുപ്പമൊന്നുമല്ല. നോക്കണമല്ലോ. ഈ ഡിയെഫോയുടെ കഴിവ്.

കോട്ടവാസിലിനു വടക്കൊരു മലയിടുക്കിൽ ചില ആളനക്കങ്ങളുണ്ടെന്ന് ഇഞ്ചവെട്ടാൻപോയ പണ്ടാരങ്ങൾ വന്നറിയിച്ചിരുന്നു. കാനയാറും കല്ലാറും ചേരുന്നിടത്തൊരു വലിയ മലയിടുക്കുണ്ട്. അവിടെനിന്നാണ് അച്ചൻകോവിലാറിന്റെ ഒഴുക്കു തുടങ്ങുന്നത്. മലഞ്ചെരക്കുവേട്ടക്കാരും മൃഗവേട്ടക്കാരും അവിടെ തങ്ങുന്നു. തൊട്ടടുത്ത് സംസ്ഥാനത്തിന്റെ അതിർത്തി. കുഴപ്പത്തിന്റെ മണം കിട്ടിയാൽ അപ്പുറം ചാടാം.

അറമ്പ മലകളിൽനിന്ന് വെള്ളം കുത്തിയൊഴുകുന്നൊരു തടമാണ് കടന്നുപോകാൻ പ്രയാസം. കാട്ടുകുറങ്ങുകളുടെ സങ്കേതമാണ്. തോക്കു ചൂണ്ടിയാൽ ഒന്നോടെ കുതിച്ച് ആക്രമണത്തിനു ചാടും.

ഒരു വെടി പൊട്ടിയപ്പോൾ കുരങ്ങുകൾ ചിതറി ഓടി.

-ജോണേ. കരുതിനടന്നോ.

-ഓർമ്മയുണ്ട് സാർ. എല്ലാവരും മരത്തിലേക്കു കയറി.

ജോൺ കൂടെയുണ്ട്.

പ്രായത്തിൽ മൂത്തതു ജോണാണ്. ആരോഗ്യത്തിലും മുന്നിൽ ജോൺ തന്നെ. അല്പം വിശ്രമിക്കുമ്പോഴാണു തളർന്നുപോകുന്നത്.

നിബിഡമാണീ വനാന്തരം. ഇലകൊഴിഞ്ഞ മരങ്ങൾ ഉണ്ടായിട്ടുകൂടി അടിയിൽ ഇരുട്ട്. ധനു മകര മാസങ്ങൾ തളിരിടുകയും തളിരുകൾ കറുക്കുകയും ചെയ്തുകൊണ്ട് ഇനി തകെ സപര്യ തുടരുകയാണി ഹരിതവനം.

-ചൊക്കൻ ചൊക്കൻ.

ഹരിഭാസ്കർ ഒരു രസത്തിനു വിളിച്ചു. ജോൺ ഒന്നു പേടിക്കട്ടെ എന്നുകരുതിയാണ്. ജോൺ ചിരിച്ചു. അവനു പേടിയില്ല. ശരിക്കും അവന്റെ പ്രശ്നം. പേടിത്തൊണ്ടനായ ഡിയെഫോയുടെ കൂടെ വനത്തിലൂടെയുള്ള യാത്രയാണ്.

ഒരു വള്ളിക്കെട്ടിനടിയിലൂടെ നുഴഞ്ഞുവന്ന സ്ത്രീയെ തിരിച്ചറിയാൻ സഹായിച്ചത് അവളുടെ ചുവന്ന ജമ്പറും വെള്ള മുണ്ടുമാണ്. ഉലകമ്മ! പിന്നിൽ കുഞ്ഞപ്പി.

കാട്ടിൽ പോകുമ്പോൾ പച്ചയോ അഴുക്കടഞ്ഞതോവേണമുടുക്കേണ്ടതെന്ന നിർദ്ദേശം അക്ഷരംപ്രതി ഇവർ തെറ്റിച്ചിരിക്കുന്നു!

പടർപ്പുകളിൽ പായുന്ന കാട്ടുജന്തുക്കൾക്കിടയിലൊരു സുന്ദരി. ഇഞ്ചക്കൊമ്പുകൾ വലിച്ചിഴച്ചുവരുന്നു! മൃഗങ്ങൾ സ്വപ്രകൃതി മറന്നു നോക്കിനിന്നിരിക്കാം.

ഉലകമ്മ ഇഞ്ചക്കൊമ്പുകൾ താഴെയിട്ട് മുണ്ടിൽ കൈകൾ തുടച്ചുതൊഴുതു. ഇവൾ മലമ്പണ്ടാരമായി കഴിയേണ്ടവളല്ല. ഹരിഭാസ്കർ ഓർത്തു. ഉലകമ്മ ഒരു ദിശയിലേക്കു കൈചൂണ്ടിപ്പറഞ്ഞു:

-പയങ്കര മിശട്

-വെള്ളയ്യാലിനക്കരെയാണേമാനേ. അവിടെ തോലഴുക്കിയിട്ടിരിക്കുന്നു.

കുഞ്ഞപ്പി വിവരം അറിയിച്ചിട്ടു നടക്കുമ്പോൾ പിന്നിൽ തിരിഞ്ഞുനിന്നു.

-അവനെ ഞങ്ങളു കൊന്നുതരാം. ഞങ്ങൾക്കു വിട്ടേരെ.

അവൻ ഇഞ്ചക്കൊമ്പുകൾ വലിച്ചുനട ... യി.

റിവോൾവർ കൈയിൽ സജ്ജമാക്കിവെ... ഇവിടം ഇപ്പോൾ ശാന്തമാണ്. ഈ ശാന്തത പ...പ്പാഴവസാനിക്കുമെന്നു നിശ്ചയമില്ല. ഓർക്കാപ്പുറത്തുണ്ടായേക്കാവുന്ന അപമൃത്യുവിനെക്കുറിച്ച് അ



പ്പോൾ അവർ രണ്ടുപേരും ഭയന്നില്ല. അവരുടെ എല്ലാ ഇന്ദ്രിയങ്ങളെയും മരവിപ്പിക്കുന്ന ദുർഗന്ധമായിരുന്നു ആ പ്രദേശത്തു വ്യാപിച്ചിരുന്നത്.

ഒരു കുറ്റിക്കാടിനു താഴെ കരിങ്കൽക്കെട്ടുകൾക്കുള്ളിലെ തടത്തിൽ ജന്തുക്കളുടെ തോലുകൾ ...ിയിട്ടിരിക്കുന്നത് ഹരിഭാസ്കർ കണ്ടു. കാടി... നിശ്ശബ്ദതയിൽ ദുർമ്മരണപ്പെട്ട ജന്തുക്കളു








വത്സല

കുതികൊള്ളുകയാണെൻ നഗരം
കണ്ണടവച്ചൊരു തുരംഗംപോൽ
കുളമ്പിൽ പാണി ചേർക്കുന്നോ-
നങ്കത്തിലെൻ തനയനും
നുരയ്ക്കുമുന്മാദം വായിൽ.
കാമത്തിൻ കൊടി കുഞ്ചിയിൽ
നനവാർന്ന മുലക്കണ്ണിൻ
മധുരം മറന്നൊരോമൽ
പുത്രനോടു ചൊല്ലുന്നേൻ
ചാഞ്ഞിടുകയെൻ മാറിൽ
കണ്ണടയ്ക്കുക.മയൻ കണ്ണേ
കാണായ്കന്ധകാരം നീ!
പേടിക്കുന്നില. കരയുന്നില നീ
കൈകൊട്ടുന്നു: ചിരിക്കുന്നു
താഡിക്കുന്നു കുഞ്ഞുകാലാൽ:
പുല്കുന്നു മദാശ്വത്തെ.
പാതകൾ പാഞ്ഞുപോവുന്നു
മൂൺമയം: കണ്ണീർ കോർക്കും
കാടുകനാമ്പുകൾ ചേരുന്നു
മരിക്കുന്നു വെട്ടം: ചേറ്റിൽ.
ഉടഞ്ഞൊരു മൺചെരാതിൻ
തുണ്ടുപോലെൻ ബാല്യം
പുതഞ്ഞിടും പാതച്ചേറ്റി-
ലടിയുന്ന നിർപ്പോളകൾ.
നില്ക്കു, നിമിഷനേരം. നില്ക്കു-
കെൻ നിലവിളിക്കുമേൽ
മോഹിച്ചു വീഴുന്നെൻ ബാല്യം
ചോടു ചേർത്തൊരു ചെമ്പാത?
എവിടെയെൻ കൗമാരം
മുങ്ങിനിർന്ന പൂഞ്ചിറ?
എങ്ങുപോയെന്നാദ്യരാഗ
മുകുളം വിടർന്ന തണൽമരം?
മിഴി ചിമ്മിത്തുറന്നു തുവ്വും
ചിരി ചൂടിയ കൊങ്കിണിക്കാ-
ക്കാടില്ലയിന്നു ചുമക്കുന്നു ചെറു
ജ്ഞാതികൾ പൂഞ്ചിറകുകൾ
കരളിൽ കാരിരുമ്പായും
മിഴിയിൽ കാരമുള്ളുമായ്
ചൊടിയിൽ നഞ്ചുചേരും
ചിരിയായ് രമിപ്പൂകാലം
എല്ലാമൊഴുകിപ്പോകു-
മുരുൾപൊട്ടും തെരുവീഥികൾ
പെരുംപാച്ചിലിൻ തിരങ്ങ-
ളുതിരുന്നു. ശേഷിപ്പില
മൺചെരാതുകൾ. കളിവീടുകൾ
കൂട്ടുചേരും കുതുകങ്ങളും.
നിമിഷാന്ധകാര ഗതിവേഗത്തിൻ
ശ്വാസമറ്റ തുരങ്കത്തിൽ
കിതയ്ക്കുന്നേൻ. കണ്ണുചിമ്മുന്നു:
ചിരിക്കുന്നിതെൻ മകൻ.
വേഗം. വേഗം. വേഗമെന്നു
ആവേശാലാർപ്പുകൂട്ടുന്നു
മകനേ! ബന്ധമാകുന്നെൻ
പാണികളവൻ മെയ്യിലോ
അവന്റെ കരുത്തോ,
കൈകളെൻ ചുമലിലോ!
ആരാർക്കു തുണ.യറിവില
കിഴെ നിറഞ്ഞു കുതിക്കുന്ന
കാലപ്രവാഹത്തിൻ കാളിന്ദി
മുന്നിലോ നെടുംപാത.
പാതയോരത്തു തലനീർക്കും
ദിനോസറുകൾ. നവകാലത്തിൻ
എൻ പൈതലിൻ ചെഞ്ചുണ്ടിൻ
രാഗം ചോർന്നുപോകവെ
ഗുരുവാം വാക്കുകൾ ചേരുന്നു
കനക്കുന്നു. മൃദുസ്വരം-
നാലകം ചേർന്നിടുമഞ്ചാം-
പുരയിൽ നിൻ സ്നേഹാതപാൽ
വരണ്ട വിറകടുപ്പിൽ നി
വട്ടമൊപ്പിച്ച ദോശകൾ
വരളിയായ് പോയ കാലത്തിൻ
ചിതയിൽ ചെതുമ്പലായ്
നീയറിയുക: തങ്ങുകയീ-
യാകാശ റെസ്റ്റോറന്റിൽ
കിട്ടും നീയല്ലാതെന്തും. പറ്റും
വില കൊടുത്തിടിൽ.
മാദകമി സംഗീതത്തിനിടി-
ത്തിയിലെൻ കനലാട്ടം
നുകരട്ടെ. ഞാനെൻ പങ്കു
ഭുജിക്കട്ടെ. കരയായ്കമ്മേ!
അമ്മയ്ക്കെന്തുവേണം ചൊല്ക
വരാർജ്ജിതമി ലോകം
നിമിഷാർദ്ധാൽ നീയിതിന്റെ-
യടിമയാ.മുടമയായുമെ!
വേ.ണ്ടനിക്കൊന്നും വേണ്ട
പോവുക മുമ്പോട്ടുതാൻ
ചാരേ. തിരിയാനൊരു പാത-
യില്ലോ.രൊറ്റ നെടുംപാത!
ഇതൊരു വൺവേ ട്രാക്കുതാ-
നല്ലയോ. ക്ഷമ നല്കുക.

ടെ നിലവിളി കേൾക്കുന്നുണ്ടോ? ഹരിഭാസ്കർ ചുറ്റുപാടും ശ്രദ്ധിച്ചു.

ഒരു കുഴിയിൽ അഴുകിയതും അഴുകാത്തതും ആയ കാട്ടാടിൻതലകൾ. രണ്ടെണ്ണം കരയ്ക്കു കിടക്കുന്നു. കുറുക്കൻ മാന്തി ഉപേക്ഷിച്ചുപോയതാവാം.

ഈ ദീർഘമായ വനപാലന ജീവിതത്തിനിടയിലി യാഥാർത്ഥ്യം അറിയാൻ ഇത്രയും താമസിച്ചതിൽ ഹരിഭാസ്കർക്കു ദുഃഖം തോന്നി.

എവിടെനിന്നോ ഓടിക്കിതച്ചുവന്ന ഗാർഡ് ചുടലമുത്ത് ഹരിഭാസ്കറിന്റെ മുന്നിൽ വന്നുവീണു. പിൻപേ തോക്കുചൂണ്ടി നിൽക്കുന്നവനെ ഹരിഭാസ്കർ നല്ലതുപോലെ കണ്ടു. അവൻതന്നെ.....

ഹരിഭാസ്കർ തോക്കുചൂണ്ടി.

പെട്ടെന്നു ബോധ്യമായി. മുന്നിൽ ആരുമില്ല എല്ലാം തോന്നലായിരുന്നു.

ഹരിഭാസ്കറെ ജോൺ താങ്ങിപ്പിടിച്ച് നിലത്തിരുത്തി.

പിന്നെ അവൻ സ്വകാര്യമായി പറഞ്ഞു:

-ഞാനുണ്ട്. പേടിക്കണ്ട.

തൽക്കാലം ശാന്തം. എപ്പോൾ വേണമെങ്കിലും ഇവിടം അശാന്തമാകാം. അതുവരെ ഒഥല്ലോ സൈപ്രസ്സുകാരോടു പറഞ്ഞതുപോലെ ഞാനും പറയുന്നു. ഇനിയൊരു യുദ്ധം ഉടനെയില്ല. ഇപ്പോൾ സമാധാന കാലമാണ്.

(തുടരും)

ദുർഗന്ധം.



ബാബു ഭരദ്വാജ്

# കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ



## അധ്യായം 15
## ദിനകരൻ-1

ദിനകരൻ എങ്ങനെ ഉളവായി. അതറിയണമെങ്കിൽ ശരച്ചന്ദ്രൻ ഗണിക്കണമല്ലോ? അവനൊരിക്കലും അവന്റെ പുരാവൃത്തം കെട്ടഴിച്ചിട്ടില്ല. അവനൊരു ദിവസം പെട്ടന്ന് ഞങ്ങളിലേക്ക് പറന്നിറങ്ങിയതാണ്. ചിലപ്പോഴൊക്കെ ഞങ്ങളെ ഒറ്റയ്ക്കാക്കി പറന്നുപോവുകയും ചെയ്യും. പറന്നകലിലായിരുന്നു അവനെന്നും കൗതുകം. പക്ഷേ. ഞങ്ങളെന്ന കൂട്ടായ്മയിൽ അവനില്ലാതെവയ്യ. ഒരു വാക്കിൽ. ഒരു നോക്കിൽ അവൻ അവന്റെ വ്യസനങ്ങൾ ഞങ്ങൾക്കു നല്കി നിശ്ശബ്ദനായി കടന്നുപോയി. ഭൂതകാലത്തെക്കുറിച്ചുള്ള മൗനം. വർത്തമാനത്തോടുള്ള നിർമ്മമത. ഭാവിയെക്കുറിച്ചുള്ള നിസ്സംഗത എല്ലാം ഞങ്ങളെ വല്ലാതെ സ്പർശിച്ചിരുന്നു. ഉത്തരങ്ങളുടെ പീഡനം ഒഴിവാക്കാൻ അവൻ ചോദ്യങ്ങളിൽനിന്ന് മുക്തനായി.

ദിനകരന്റെ കഥയെഴുതാൻ ശരച്ചന്ദ്രനാവുമോ? അവന് ഞങ്ങളുടെയെല്ലാം മനസ്സ് പിഴുതെടുത്തുകാണിക്കാൻ പറ്റും. ഞങ്ങളുടെ മനസ്സിലുള്ളതൊക്കെ വിളിച്ചുപറഞ്ഞ് ഞങ്ങളെ ഭ്രാന്തുപിടിപ്പിക്കാൻ കഴിയും. പക്ഷേ ദിനകരന്റെ കാര്യത്തിൽ അവന്റെ കളിയൊക്കെ തെറ്റും. ദിനകരൻ വിചാരിച്ചാൽപ്പോലും ദിനകരന് ദിനകരനെ കണ്ടെത്താനാവില്ല.

ശരച്ചന്ദ്രൻ അവന്റെ ധ്യാനങ്ങളിലേക്ക് തിരിച്ചുപോയി. പുറത്തളത്തിൽ അവന്റെ ശബ്ദമേ കേൾക്കാതായി. അവന്റെ അസ്തിത്വമേ ഇല്ലാതായി. ശരച്ചന്ദ്രൻ സ്വയം ഇല്ലാതായിക്കൊണ്ടാണ് മറ്റുള്ളവരുടെ ജീവിതം സൃഷ്ടിക്കുന്നതെന്ന് ഞങ്ങൾക്കു തോന്നാറുണ്ട്. ഈ പിന്മാറ്റങ്ങളിൽ അവനൊരു "ശരത്ശസ്ത്ര"നാണ്. മനസ്സുമുഴുവൻ ഒഴിഞ്ഞുകഴിയുമ്പോൾ മനസ്സ് നിറയ്ക്കാൻവേണ്ടി മലമുകളിലെ ലിപിയിലേക്കു പിൻവലിയുന്ന "ശരത്ശസ്ത്ര".

മുറിക്കുള്ളിലിരുന്ന് ശരച്ചന്ദ്രൻ ഗണിക്കാൻ തുടങ്ങിയിട്ടുണ്ടാവണം. ഊർമ്മിളയുടെ ആഷ്ട്രോണമി ബുക്കിലെ നക്ഷത്രങ്ങളേയും ഗ്രഹങ്ങളേയും അവൻ വിളിച്ചുവരുത്തുകയാവണം. ദിനകരന്റെ ജാതകക്കുറിപ്പുമായി അവനൊരുനാൾ പ്രത്യക്ഷപ്പെടാതിരിക്കില്ല.

പിന്നിടൊരു മൂവന്തിക്ക് ശരച്ചന്ദ്രൻ ഉമ്മറത്ത് പ്രത്യക്ഷപ്പെട്ടു. അവൻ ആകെ പരിക്ഷീണിതനായിരുന്നു. ഉറക്കമില്ലാത്ത രാവുകളുടെ വടുക്കൾ കൺതടങ്ങളിൽ. അവനെന്താണ് പറയുന്നതെന്നറിയാൻ ഞങ്ങൾ ഔത്സുക്യത്തോടെ കാത്തിരുന്നു. അന്ന് ദിനകരൻ ഉണ്ടായിരുന്നില്ല. ഒരുപാടുകാലമായി ഞങ്ങൾ അവനെ കണ്ടിട്ട്. ഇതിനിടെ ഒന്നുരണ്ടു തവണ അവനെ കൂട്ടിക്കൊണ്ടുപോവാൻ എസ്റ്റേറ്റിൽനിന്ന് ഡ്രൈവർ വന്നിരുന്നു. അവന്റെ അച്ഛൻ സുഖമില്ലാതെ കിടപ്പിലാണത്രെ. ദിനകരൻ എവിടെ പോയിരിക്കുമെന്ന് ഊഹിക്കാൻപോലും ഞങ്ങൾക്കാവില്ലല്ലോ?

എന്നത്തേയുംപോലെ ഒരു മുഖവുരയുമായി അവൻ തുടങ്ങി. മുഖവുരയില്ലാതെ ശരച്ചന്ദ്രനൊന്നും പറയാനാവില്ല. ചിലപ്പോഴൊക്കെ വാക്കുകൾ കെട്ടിയും അഴിച്ചും അവനൊരുപാടു സമയം കളയും. ഉള്ളിലേക്കു കടക്കാൻ ഒരു വാതിൽ അന്വേഷിക്കുംപോലെ അവൻ ചുറ്റിത്തിരിയും. പിന്നെ





പ്രതീക്ഷിക്കാത്തൊരു നിമിഷത്തിൽ വാതിൽ ഇടിച്ചുതുറന്ന് അകത്തു കടക്കും. അതവന്റെ സ്വഭാവം. വെറുതെ നടന്നുപോവുമ്പോൾപോലും അവനറിയാതെ എന്തിലെങ്കിലും ചെന്നിടിക്കും. നിരത്തുവക്കിലൂടെ നടന്നുപോവുമ്പോൾ വിളക്കുകാലിൽ തട്ടിവീഴൽ സാധാരണം. ഓരോ തവണയും ഒന്നും സംഭവിക്കാത്തതുപോലെ തലയൊന്നു തടവി വേദനയോടെ ഒരു വെറും ചിരി ചിരിച്ച് അവൻ എഴുന്നേറ്റ് നടന്നുപോവും. ചുറ്റും നടക്കുന്നതൊന്നും അവനറിയില്ല. എന്നാൽ കാലേകൂട്ടി ശരച്ചന്ദ്രൻ കണ്ടെത്തുന്നു. ശരച്ചന്ദ്രനെക്കുറിച്ച് ഇത്തരമൊരു പരിചയപ്പെടുത്തൽ എന്തിനാണ്? ശരച്ചന്ദ്രന്റെ വാക്കുകൾ തന്നെയാണ് ശരച്ചന്ദ്രൻ.

പെട്ടന്ന് ശരച്ചന്ദ്രൻ പറയാൻ തുടങ്ങി: "ദിനകരൻ ഒരിക്കലും ഉണ്ടായിട്ടില്ല. ഇനി ഉണ്ടാവുകയുമില്ല." ഞങ്ങളെല്ലാം അവിശ്വാസത്തോടെ ശരച്ചന്ദ്രനെ നോക്കി. അവനെന്താണു പറഞ്ഞുവരുന്നത്! "പക്ഷേ. കൺമുന്നിൽ അവൻ നില്ക്കുമ്പോൾ അവനൊരിക്കലും ഉളവായിട്ടില്ലെന്ന് എങ്ങനെ പറയാൻകഴിയും? അവന്റെ ഉളവാകൽ നക്ഷത്രങ്ങളുടെയും ഗ്രഹങ്ങളുടെയും കണക്കിൽപ്പെട്ടില്ലെന്ന് പറയാൻ കഴിയുമോ? ഒരു ഗണിതത്തിനും വഴങ്ങാൻ പറ്റാത്തവിധം അവൻ മാറിനില്ക്കുന്നു. പക്ഷേ. ആ മാറിനില്ക്കലിൽത്തന്നെയാണ് അവന്റെ ഗണിതമുള്ളത്. ഞാൻ പറയുന്നത് നിങ്ങൾക്ക് വിശ്വസിക്കാം. വിശ്വസിക്കാതിരിക്കാം. പക്ഷേ. ഇതാണവന്റെ തലക്കുറിയെന്ന് ഞാൻ കരുതുന്നു. അതേ. ഇതുതന്നെയാണവന്റെ തലക്കുറി. ഇതുതന്നെയാണവന്റെ. മാറ്റമില്ലാത്ത വിധി. ഇതവസാനത്തേതാണ്. ഇനി ഞാൻ ആരുടേയും ജീവിതം ഗണിച്ചെടുക്കില്ല. എനിക്കുവയ്യ.... ഇനി എനിക്ക് വയ്യ...." അവസാനമാവുമ്പോഴേക്കും ശരച്ചന്ദ്രൻ രോഷംകൊണ്ട് വിറയ്ക്കാൻ തുടങ്ങിയിരുന്നു. അവൻ കീശയിൽനിന്നൊരു ഡയറി വലിച്ചെടുത്ത്. ഞങ്ങളുടെ മുമ്പിലേക്കെറിഞ്ഞിട്ട് മുറിയിൽ കയറി വാതിലടച്ചു. അത് കടന്നെടുക്കാൻ ആരും ധൈര്യപ്പെട്ടില്ല. ഞങ്ങളെല്ലാം രാഹുലനെ ഓർത്തുകൊണ്ടിരുന്നു. അതുപോലെ മറ്റൊന്ന് ഞങ്ങൾക്കിനി താങ്ങാനാവില്ല. ആ ഡയറിയിൽ അവന്റെ ഭൂതകാലം മാത്രമായിരുന്നുവെങ്കിൽ ഞങ്ങളത് കൗതുകത്തോടെ തുറന്നുനോക്കിയേനെ. പക്ഷേ ശരച്ചന്ദ്രന്റെ വാക്കുകളിലെ വ്യഥ അവന്റെ ഭാവിയെ സൂചിപ്പിക്കുന്നു. അതറിയാൻ ഞങ്ങൾക്കൊട്ടും മോഹമില്ല. പക്ഷേ. തുറക്കപ്പെടാത്ത ഈ ഡയറി ഞങ്ങളുടെ ഉറക്കം കെടുത്തില്ലേ? ശരച്ചന്ദ്രൻ അതു തിരിച്ചെടുത്തിരുന്നെങ്കിൽ! എന്നാലും ഞങ്ങൾ അസ്വസ്ഥരായിത്തന്നെ ഇരിക്കും. ശരച്ചന്ദ്രൻ ഞങ്ങളെക്കൊണ്ട് ഒരു കണ്ണുകെട്ടിക്കളി കളിക്കുകയാണെന്ന് ഞങ്ങൾ കരുതും. ഞങ്ങളെയൊക്കെ കണ്ണുകെട്ടി ഇരുത്തിയിട്ട് ശരച്ചന്ദ്രൻ എല്ലാ കണ്ണുകളും തുറന്നിരുന്നുകൊണ്ട് അവന്റെ മാത്രം നിയമങ്ങൾ ഞങ്ങളുടെ മേൽ അടിച്ചേല്പിക്കുകയല്ലേ?

അക്കാലത്തൊരിക്കൽ ശരച്ചന്ദ്രൻ പുതിയൊരു കഥയെഴുതി. അദ്ഭുതമെന്നുപറയട്ടെ കഥയുടെ പേരവൻ തിരുത്തിയിട്ടില്ല. ശരച്ചന്ദ്രൻ വെട്ടിത്തിരുത്താത്ത കഥയുടെ പേര് ഒരു അദ്ഭുതം തന്നെ. കഥയ്ക്ക് വിചിത്രമായ ഒരു പേരാണവൻ കൊടുത്തത്-കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ. എന്നാൽ കഥ അവസാനിക്കുമ്പോൾ അവൻ യഥാർത്ഥ ശരച്ചന്ദ്രരൂപം കാണിക്കുന്നുണ്ട്. കഥയുടെ അടിയിലായി ഒരു ചെറിയ കുറിപ്പ് അവൻ എഴുതിച്ചേർക്കും. "കുരിശിന്റെ ആണികളുടെ കരച്ചിൽ" എന്ന പേരല്ലേ കുറേക്കൂടി നന്നാവുക. ശരച്ചന്ദ്രന്റെ മനസ്സിന്റെ പതറിച്ച. അവന്റെ മനസ്സിലെ ഒരിക്കലും ഒടുങ്ങാത്ത വ്യസനങ്ങൾ ഇതെല്ലാം ആ കുറിപ്പിലില്ലേ? ഒരു കാര്യം ഞങ്ങൾക്കെല്ലാം വ്യക്തമായി അറിയാമായിരുന്നു. ഒരിക്കൽ. എന്നെങ്കിലുമൊരിക്കൽ ശരച്ചന്ദ്രൻ മനുഷ്യന്റെ യഥാർത്ഥ കഥ എഴുതും. അല്ലെങ്കിൽ മനുഷ്യകഥ പറഞ്ഞ് അവൻ എല്ലാവരുടേയും കലഹം ഏറ്റുവാങ്ങും. ഇത്തരം ഒരു ദുശ്ചിന്ത ആദ്യമേ തന്നെ വേണ്ട. "കണ്ണുകെട്ടിക്കളിയുടെ നിയമങ്ങൾ" ഭീകരമായ കഥയായിരുന്നു. അന്യോന്യം അസംബന്ധങ്ങൾ മാത്രം പറയുന്ന ഒരുപറ്റം മനുഷ്യരുടെ കഥ. സത്യങ്ങൾ എല്ലാവരും അറിഞ്ഞിരിക്കെ അന്യോന്യം അസത്യങ്ങൾ മാത്രം പറയാൻ ശീലിച്ച ഒരു കാലത്താണ് കഥ നടക്കുന്നത്. അപരന്റെ അസത്യം കേൾക്കുന്നവൻ ആഹ്ലാദത്തോടെ സ്വീകരിക്കുന്നു. അതിനെക്കാൾ വലിയൊരു അസത്യം കേൾക്കുന്നവൻ മനസ്സിൽ രൂപപ്പെടുത്തുന്നു. ആദ്യം അസത്യങ്ങൾ മറ്റുള്ളവരെ രസിപ്പിക്കാനാണ് പറഞ്ഞുതുടങ്ങിയതെങ്കിൽ ഒടുക്കം അസത്യങ്ങൾ മറ്റുള്ളവരെ തകർക്കാനും ആ തകർച്ചയുടെ ആഹ്ലാദം അനുഭവിക്കാനുമാണ് പ്രയോഗിക്കപ്പെടുന്നത്. എല്ലാ കാലത്തും ഇതുതന്നെയായിരുന്നു സ്ഥിതി എന്ന ഉൾക്കണ്ഠ കഥയിൽ ഇടയ്ക്കിടെ തലനീട്ടുന്നുണ്ട്. സത്യയുഗം യഥാർത്ഥ അസത്യ യുഗമായിരുന്നുവെന്നും ഒരു കഥാപാത്രം പറയുന്നുണ്ട്. അസത്യങ്ങൾ സത്യങ്ങളായി മാറാൻ അധികം സമയമൊന്നും വേണ്ടല്ലോ. ഒടുക്കം കഥയിൽ സത്യത്തെ മുറുകെപ്പിടിക്കാനുള്ള ചില ഒറ്റപ്പെട്ട ശ്രമങ്ങളാണ് വിനയായിത്തീരുന്നത്. അസത്യം നാട്ടുനടപ്പാണെങ്കിൽ അസത്യം സ്വീകരിക്കലല്ലേ ശരി? സത്യം കുരിശായി മാറുകയും സത്യത്തിന്റെ കുരിശിൽ എല്ലാവരും കുരിശേറ്റപ്പെടേണ്ടിവരികയും ചെയ്യുന്നതാണ് കഥ. കഥ വായിച്ചുകഴിഞ്ഞ് ശരച്ചന്ദ്രൻ വ്യഥയോടെ പറഞ്ഞു. "ഈ കഥ ഭാവിയിലേക്ക് തുറന്നിട്ടിരിക്കുന്ന വാതിലാണ്. ആരെങ്കിലും ആ വാതിൽ അടച്ചിരുന്നെങ്കിൽ" പക്ഷേ. ആ വാതിൽ ആരടയ്ക്കാനാണ്?

ശരച്ചന്ദ്രൻ അകത്തേക്ക് പിൻവാങ്ങുമ്പോൾ തുറക്കപ്പെടാതെ കിടക്കുന്ന ഡയറി നോക്കി മുരണ്ടു: "വായിക്കാത്ത വാക്കുകൾ ഭൂതങ്ങളാണ്. ഒരു ശവപ്പെട്ടി കൂടി വാങ്ങിവച്ചോളൂ, എന്നിട്ടിതിനെ അടക്കം ചെയ്തോളൂ. സത്യം പറയാനും കേൾക്കാനും ധീരത വേണം."

ധീരരാവാനുള്ള ശ്രമത്തിൽ ഒടുക്കം ഞങ്ങളാ ഡയറി തുറന്ന് വായന തുടങ്ങി. അതൊരു ഗ്രാമത്തിലുള്ള നാടോടിക്കഥയായിരുന്നു. എത്ര ഭംഗിയായി അവൻ നാടോടിക്കഥ എഴുതുന്നു. ഇതിൽ എവിടെയാണ് ദിനകരനുള്ളത്? ശരച്ചന്ദ്രൻ ഞങ്ങളെ കളിയാക്കുകയാണോ?

പക്ഷേ അതേക്കുറിച്ച് പറയുന്നതിനു മുമ്പ് ഊർമ്മിള ഞങ്ങളെ കണ്ണുകെട്ടിക്കളിപ്പിച്ചത് പറയേണ്ടിവരിക്കുന്നു.

(തുടരും)





ഡോ. ആർ. പ്രസന്നൻ

# നിയമസഭയിൽ നിശ്ശബ്ദനായി

## രണ്ടാം ഭാഗം

### പതിമൂന്ന്

പഴഞ്ചൊല്ലിൽ പതിരില്ല എന്നാണല്ലോ പറയാറുള്ളത്. 'തീയിൽ കുരുത്തത് വെയിലത്ത് വാടുകില്ല' എന്ന പഴഞ്ചൊല്ല് മന്ത്രിസഭയുടെ കാര്യത്തിലെങ്കിലും എപ്പോഴും പരമാർത്ഥമാകണമെന്നില്ല എന്നാണ് അനുഭവം.

അച്യുതമേനോൻ മന്ത്രിസഭയെപ്പോലെ ആന്റണി മന്ത്രിസഭയും തീയിലാണു കുരുത്തത്. അത്യുഗ്രമായ വേനലിലും ആദ്യത്തേത് വികസിച്ചു വാടാതെ നിന്നു-കാലം മുഴുവനും. കാലം കഴിഞ്ഞും.

രണ്ടാമത്തേതോ?

രാജൻ സംഭവം ഉയർത്തിയ അഗ്നിജ്വാലകൾ ആളിക്കത്തുമ്പോഴാണ് ആന്റണി മന്ത്രിസഭ ഉടലെടുക്കുന്നത്. കുരുന്നു മന്ത്രിസഭയ്ക്ക് നേരിടേണ്ടിവന്ന ആദ്യകാലാനുഭവങ്ങൾ കണ്ടപ്പോൾ അതിന് അല്പായുസ്സായിരിക്കാനാണു വിധി എന്നു പലർക്കും തോന്നാതിരുന്നില്ല.

അങ്ങനെ സംഭവിച്ചില്ലെങ്കിലും ആ നാളുകളിൽ അരിഷ്ടതകൾ ഏറെയായിരുന്നു. പ്രതിപക്ഷത്തിന്റെ അതിസമർത്ഥമായ പ്രചാരണതന്ത്രംമൂലം, രാജൻ സംഭവം നിയമസഭയ്ക്കുള്ളിലും പുറത്തും നിറഞ്ഞുനിന്നു. മന്ത്രിസഭയും ഭരണമുന്നണിയും ആവുന്നത്ര ശ്രമിച്ചിട്ടും മറ്റൊരു വിഷയത്തിലേക്കും നിയമസഭയുടെയും ജനങ്ങളുടെയും ശ്രദ്ധ തിരിച്ചുവിടാൻ കഴിയാതെപോയി. തന്മൂലം നിരാശരോ ഹതാശരോ ആയിത്തീർന്നവർ പ്രധാനമായും മുഖ്യമന്ത്രിയും പുതുമുഖ മന്ത്രിമാരുമായിരുന്നു.

അവരുടെ കൂട്ടത്തിൽ ഒരാളായിരുന്നു, ധനകാര്യമന്ത്രിയായ ശ്രീ.എം.കെ. ഹേമചന്ദ്രൻ. ശ്രീ.ഹേമചന്ദ്രൻ എന്റെ സുഹൃത്തും സതീർത്ഥ്യനുമായിരുന്നു. എറണാകുളം ലാ കോളേജിലെ അവിസ്മരണീയമായ വിദ്യാർത്ഥിജീവിതകാലത്ത് ഞങ്ങൾ സഹപാഠികൾ മാത്രമല്ല. സഹവാസികളും കൂടിയായിരുന്നു. ഒരേ ഹോസ്റ്റലിൽ ഒരേ മുറിയിൽ ഒരു വർഷക്കാലം ഒന്നിച്ചുകഴിഞ്ഞിരുന്നവർ. യുദ്ധസേവനത്തിന്റെ പാരമ്പര്യവും തൽഫലമായി നേടിയ പാകതയുമായെത്തിയ ശ്രീ.ഹേമചന്ദ്രൻ. കുട്ടിത്തവും കുസൃതിത്തരങ്ങളും വിട്ടുമാറിയിട്ടില്ലാത്ത മറ്റു വിദ്യാർത്ഥികളിൽനിന്നും തുലോം വ്യത്യസ്തനായിരുന്നു. നിയമപഠനകാലത്ത് രാഷ്ട്രീയത്തോട് വലിയ ആഭിമുഖ്യമൊന്നും പ്രകടിപ്പിക്കാതിരുന്ന ശ്രീ.ഹേമചന്ദ്രൻ. അഭിഭാഷകനായതിനു ശേഷമാണ് ഒരു സജീവ കോൺഗ്രസ്സ് പ്രവർത്തകനായത്. അമേരിക്കയിൽ നിന്നും ഞാൻ ഉപരിപഠനം കഴിഞ്ഞ് തിരിച്ചെത്തിയപ്പോഴേക്കും. അദ്ദേഹം കോൺഗ്രസ്സ് സംഘടനയുടെ ഉന്നത തലങ്ങളിൽ എത്തിക്കഴിഞ്ഞിരുന്നു.

പ്രദേശ് കോൺഗ്രസ്സ് സെക്രട്ടറിയായിരിക്കുമ്പോഴാണ്. ശ്രീ.ഹേമചന്ദ്രൻ നിയമസഭയിലേക്കു തിരഞ്ഞെടുക്കപ്പെട്ടത്. രാഷ്ട്രീയത്തിൽ തഴക്കവും പഴക്കവും വന്നിരുന്നുവെങ്കിലും നിയമസഭയിൽ അദ്ദേഹം ഒരു കന്നിക്കാരനായിരുന്നു. കന്നിക്കാരൻ മന്ത്രിസഭാംഗമാകുന്നത് അത്ര സാധാരണമല്ല. പക്ഷെ, ധനകാര്യവകുപ്പുതന്നെ ശ്രീ.ഹേമചന്ദ്രനു ലഭിച്ചപ്പോൾ പലരും അത് ഒരപൂർവ്വ ഭാഗ്യമായി കരുതി.

ശ്രീ.ഹേമചന്ദ്രൻ ധനകാര്യം ഏറ്റെടുക്കുന്നതിൽ എനിക്കും ഒരു കൈയുണ്ടായിരുന്നു. ഭരണമുന്നണിയിലെ കക്ഷികൾ ഭരണവകുപ്പുകൾ വിഭജിച്ചപ്പോൾ. കോൺഗ്രസ്സ് മന്ത്രിമാർക്കായി നീക്കിവച്ച വകുപ്പുകളിൽവച്ച് ഏറ്റവും അഭികാമ്യമായിത്തോന്നിയത്. 'ധനകാര്യ'മായിരുന്നു. മറ്റെല്ലാ വകുപ്പുകളുടെയും ധനവിനിയോഗത്തിൽ നിയന്ത്രണാധികാരമുള്ള ധനകാര്യമന്ത്രിക്ക് മന്ത്രിസഭയിലും നിയമസഭയിലും മുൻനിരയിലാണു സ്ഥാനം. എന്റെ ഉപദേശം തേടിയപ്പോൾ അക്കാര്യങ്ങളൊക്കെ ഞാൻ ശ്രീ.ഹേമചന്ദ്രനെ അറിയിച്ചു. ശ്രീ. ആന്റണിയുടെ അടുത്ത സഹപ്രവർത്തകനായിരുന്നതിനാൽ ശ്രീ.ഹേമചന്ദ്രന്റെ ആവശ്യം അംഗീകരിക്കപ്പെടാനും പ്രയാസമൊന്നുമുണ്ടായില്ല.

തിരഞ്ഞെടുപ്പു വിജയത്തിനുശേഷം ഉടനെ ചേർന്ന ആദ്യ സമ്മേളനത്തിൽ ധനകാര്യവകുപ്പിന്റെ ചുമതല താത്കാലികമായി വഹിച്ചിരുന്ന ശ്രീ. മുഹമ്മദ്കോയ അവതരിപ്പിച്ച ബഡ്ജറ്റ് പൂർണ്ണമായിരുന്നില്ല. ശ്രീ.ഹേമചന്ദ്രൻ ധനകാര്യമന്ത്രിപദം ഏറ്റെടുത്തതിനുശേഷം പുതിയ മന്ത്രിസഭയുടെ നയപരിപാടികൾക്കനുസരണമായി ബഡ്ജറ്റ് നിർദ്ദേശങ്ങളിൽ ആവശ്യമായ ചില ഭേദഗതികൾ വരുത്തുകയും അവ ഉൾക്കൊള്ളിച്ചുകൊണ്ടുള്ള വിശദമായ ഒരു സ്റ്റേറ്റ്മെന്റ് നിയമസഭയിൽ അവതരിപ്പിക്കുകയും ചെയ്തു. ജനോപകാരപ്രദങ്ങളും അക്കാരണത്താൽത്തന്നെ വ്യാപകമായ ജനശ്രദ്ധ ആകർഷിക്കാൻ പര്യാപ്തവുമായ പല പദ്ധതികളും പരിപാടികളും പ്രസ്തുത നിർദ്ദേശങ്ങളിൽ ഉൾക്കൊള്ളിച്ചിരുന്നു.

ധനകാര്യ വകുപ്പിലെ കൃതഹസ്തരും പരിചയസമ്പന്നരുമായ ഉദ്യോഗസ്ഥന്മാരുടെ സേവനം ലഭ്യമായതിനാൽ പുതിയ നിർദ്ദേശങ്ങളടങ്ങുന്ന സ്റ്റേറ്റ്മെന്റ് തയാറാക്കുന്നതിന് പ്രയാസമുണ്ടായില്ല. എന്നാൽ അതിന്മേലുള്ള പൊതു ചർച്ചയ്ക്ക് മറുപടി പറയേണ്ടത് ധനകാര്യമന്ത്രിയാണ്. ഒരു ധനകാര്യമന്ത്രിയുടെ ജന്മസിദ്ധവും സ്വയാർജ്ജിതവുമായ കഴിവുകളെല്ലാം പ്രകടമാവുന്നത് ആ അവസരത്തിലാണല്ലോ. നിയമസഭാംഗങ്ങളും പത്രപ്രതിനിധികളും മാത്രമല്ല. സന്ദർശക ഗാലറികളിൽ തിങ്ങിവിങ്ങി നിറഞ്ഞിരുന്ന ജനവുമെല്ലാം ഏറെ ശ്രദ്ധയോടും ആകാംക്ഷയോടും കേട്ടിരിക്കുന്ന പ്രസംഗമാണത്. ചുരുക്കത്തിൽ കല്ലും നെല്ലും തിരിയുന്ന പരീക്ഷണഘട്ടം.

മന്ത്രിസഭയിലും നിയമസഭയിലും പുതുമുഖമായിരുന്ന ശ്രീ.ഹേമചന്ദ്രന്. പരിചയക്കുറവുമൂലമുള്ള പരിമിതികളും പരാധീനതകളും കഴിവതും അകറ്റുവാനും ഒഴിവാക്കുവാനും ആവശ്യമായ തയാറെടുപ്പുകൾ നേരത്തേ നടത്തിയിരുന്നു. കാര്യശേഷിയിലും ആത്മാർത്ഥതയിലും മുന്നിട്ടുനിന്നിരുന്ന ധനകാര്യസെക്രട്ടറി ശ്രീ.രബീന്ദ്രൻനായർ മിതഭാഷിയാണെങ്കിലും. നവാഗതനായ മന്ത്രിക്കുവേണ്ട ഉപദേശങ്ങൾ നൽകുന്നതിൽ ഒട്ടും കുറവു കാട്ടിയില്ല. പോരെങ്കിൽ. അതിപ്രഗല്ഭന്മാരായ മുൻ ധനകാര്യമന്ത്രിമാരുടെ പ്രസംഗങ്ങൾ അടങ്ങുന്ന നിയമസഭാ റിപ്പോർട്ടുകൾ അദ്ദേഹത്തിന് യഥാസമയം ഞാൻ എത്തിച്ചുകൊടുക്കുകയും ചെയ്തിരുന്നു.

ഇത്രയൊക്കെ ഹോംവർക്ക് നടത്തിയശേഷം വളരെയേറെ ശുഭപ്രതീക്ഷകളോടെ സമ്മേളനത്തിനെത്തിയപ്പോഴാണ്. രാജൻസംഭവം എല്ലാം അവതാളത്തിലാക്കിയത്. ഗവൺമെന്റ് സ്വീകരിച്ച നടപടികളും അവയുടെ വിശദീകരണങ്ങളും ന്യായീകരണങ്ങളും ഒരു വശത്തും അവയെക്കുറിച്ചുള്ള ആക്ഷേപങ്ങളും ആരോപണങ്ങളും മറുവശത്തുമായി 'ബഡ്ജറ്റ്' ചർച്ച മുന്നേറിയപ്പോൾ. അവഗണിക്കപ്പെട്ടതും വിസ്മൃതമായതും പുതിയ ഗവൺമെന്റിന്റെ 'അനുബന്ധ' ബഡ്ജറ്റ് നിർദ്ദേശങ്ങളായിരുന്നു.

ശ്രീ.ഹേമചന്ദ്രൻ എങ്ങനെ ഹതാശനാകാതിരിക്കും?

പുതിയ നിർദ്ദേശങ്ങളുടെ സാധുതയെപ്പറ്റി മാർക്സിസ്റ്റ് അംഗമായ ശ്രീ.പാട്യം ഗോപാലൻ ഉന്നയിച്ച ഒരു ക്രമപ്രശ്നം ധനകാര്യമന്ത്രിയെ കൂടുതൽ കുഴപ്പത്തിലാക്കി. നേരത്തേ സഭയിൽ അവതരിപ്പിച്ച ധനാഭ്യർത്ഥനകളിൽ ആവശ്യമായ മാറ്റങ്ങൾ വരുത്താതെ പുതിയ നിർദ്ദേശങ്ങൾ ഒരു



സ്റ്റേറ്റ്മെന്റ് രൂപത്തിൽ സഭാംഗങ്ങളെ അറിയിക്കുന്നത് നടപടിച്ചട്ടങ്ങൾക്കും കീഴ്വഴക്കങ്ങൾക്കും വിരുദ്ധമാണെന്നായിരുന്നു ശ്രീ.ഗോപാലന്റെ ആക്ഷേപം. പുതിയ നിർദ്ദേശങ്ങൾ അനുസരിച്ചുള്ള ധനാഭ്യർത്ഥനകൾ ഒരു സപ്ളിമെന്ററി ഡിമാന്റായി പിന്നീട് സഭയിൽ അവതരിപ്പിക്കുന്നതാണെന്ന് സ്റ്റേറ്റ്മെന്റിൽത്തന്നെ സൂചിപ്പിച്ചിട്ടുണ്ടായിരുന്നു. അക്കാര്യം വ്യക്തമാക്കിക്കൊണ്ട് ഒരു വിശദീകരണം നൽകിയിരുന്നുവെങ്കിൽ പ്രശ്നം അതോടെ അവസാനിക്കുമായിരുന്നു. പാർലമെന്റിൽ പയറ്റിത്തെളിഞ്ഞ പാട്യത്തിനെ നേരിടാൻ, പരിചയക്കുറവുകൊണ്ടാകാം, ശ്രീ.ഹേമചന്ദ്രനു കഴിയാതെ പോയതിനാൽ ആ പ്രശ്നവും സഭാതലത്തിൽ പായൽ കണക്കെ പറ്റിപ്പിടിച്ചുനിന്നു.



എം.കെ. ഹേമചന്ദ്രൻ

ചുരുക്കത്തിൽ ധനകാര്യ മന്ത്രിയെന്ന നിലയിൽ പ്രാഗല്ഭ്യം തെളിയിക്കുവാനുള്ള ആദ്യത്തെ അവസരം, നിയന്ത്രണാതീതമായ ചില പ്രതികൂല സാഹചര്യങ്ങളുടെ ഫലമായി ശ്രീ.ഹേമചന്ദ്രന് നഷ്ടപ്പെട്ടുപോയി. ഭാഗ്യവിപര്യയമെന്നല്ലാതെ മറ്റെന്തു പറയാനാണ്? ഏഴെട്ടു വർഷക്കാലത്തെ നിയമസഭാ ജീവിതകാലത്തിനിടയ്ക്ക് പലതും കേൾക്കുകയും കാണുകയും ചെയ്ത് നിസ്സംഗത്വം നേടിക്കഴിഞ്ഞിരുന്നുവെങ്കിലും, എന്റെ സുഹൃത്തായ ശ്രീ.ഹേമചന്ദ്രനു നേരിട്ട തിക്തമായ ആദ്യാനുഭവം, എന്നേയും അല്പം ബാധിക്കാതിരുന്നില്ല.

ഗ്രഹപ്പിഴ ശ്രീ.ഹേമചന്ദ്രനു മാത്രമായിരുന്നില്ല-മന്ത്രിസഭയ്ക്കാകെ കാലദോഷമായിരുന്നു എന്നാണു കരുതേണ്ടത്.

രാജൻസംഭവവും അടിയന്തരാവസ്ഥക്കാലത്തെ 'അതിക്രമങ്ങളും' ഗവൺമെന്റിനെ നിരന്തരമായി പ്രഹരിക്കാനും വീർപ്പുമുട്ടിക്കാനുമുള്ള പ്രചാരണായുധങ്ങളായി മാറിയില്ലായിരുന്നുവെങ്കിൽ, ചരിത്രഗതി മറ്റൊരു തരത്തിലാവുമായിരുന്നുവോ? ഐക്യകക്ഷി സർക്കാരിന്റെയും ഭരണ മുന്നണിയുടെയും പ്രയാണം കുറേക്കൂടി സുഗമവും സുഖകരവുമാകുമായിരുന്നുവോ?

കമ്മ്യൂണിസ്റ്റ് പാർട്ടിയിൽനിന്നു തുടങ്ങി നാഷണൽ ഡെമോക്രാറ്റിക് പാർട്ടിയിൽ ചെന്നവസാനിക്കുന്ന ഭരണമുന്നണിയിലെ ഇടത്തും വലത്തും വലത്തേയറ്റത്തുമുള്ള വിവിധ കക്ഷികൾ ഒന്നിച്ചുകൂടിയത് ജനാധിപത്യാദർശങ്ങളോടുള്ള വിശ്വാസവും കൂറും കൊണ്ടു മാത്രമാണെന്നു പറഞ്ഞാൽ അത് അതിരുകടന്ന ഒരു അവകാശവാദം മാത്രമായേ ആരും കരുതുകയുള്ളു. മാർക്സിസ്റ്റുകാരോടുള്ള ഒടുങ്ങാത്ത വിരോധം കൊണ്ടാണെന്നോ. 'മാർക്സിസ്റ്റ് വിപത്തിനെ'ക്കുറിച്ചുള്ള ഭയംകൊണ്ടാണെന്നോ പറഞ്ഞാലും അത് അപ്പാടെ വിശ്വസിക്കാൻ ഒരുക്കമുള്ള ശുദ്ധാത്മാക്കൾ വിരളമായിരിക്കും. കേരളത്തിന്റെ മണ്ണിൽ വേരുറച്ചുനിൽക്കുന്ന മാർക്സിസ്റ്റ് പാർട്ടിയെ അധികാരത്തിൽ നിന്നും അകറ്റി നിർത്തുവാൻ, അന്നത്തെ രാഷ്ടീയ സാഹചര്യങ്ങളിൽ കോൺഗ്രസ്സും കമ്മ്യൂണിസ്റ്റും ഉൾപ്പെടെയുള്ള മറ്റു കക്ഷികൾ ഒന്നിച്ചു നിൽക്കേണ്ടത് അവരെ സംബന്ധിച്ചിടത്തോളം ഒരാവശ്യമായിരുന്നു എന്നതാണ് യാഥാർത്ഥ്യം.

1967-ലും അതുതന്നെയാണു സംഭവിച്ചത്. വിവിധ ജാതി-മതസ്ഥരായ ഒരു വലിയ ജനവിഭാഗത്തിന്റെമേൽ നിർണ്ണായകമായ സ്വാധീനശക്തിയുള്ള കോൺഗ്രസ്സിന്റെ 'അധികാരക്കുത്തക' തകർക്കുവാനുള്ള പരിപാടിയുടെ ഭാഗമായാണ് മാർക്സിസ്റ്റ് ബുദ്ധികേന്ദ്രം, കോൺഗ്രസ്സിനെ ഒറ്റപ്പെടുത്തിക്കൊണ്ട് ഇതര കക്ഷികളെ തങ്ങളുടെ നേതൃത്വത്തിൽ അണിനിരത്തിയത്. പക്ഷെ, അഭൂതപൂർവ്വവും, ഒരുപക്ഷെ, അപ്രതീക്ഷിതവുമായ തിരഞ്ഞെടുപ്പു വിജയത്തെത്തുടർന്ന്, സ്വന്തം ശക്തിയെക്കുറിച്ചുള്ള അമിത വിശ്വാസംമൂലമോ, പ്രതിയോഗിയുടെ ശക്തിയെക്കുറിച്ചുള്ള അബദ്ധ ധാരണകൾകൊണ്ടോ, സ്വീകരിച്ച നടപടികൾ, മുന്നണിയുടെ അകാലത്തിലുള്ള ശിഥിലീകരണത്തിനും, ഇതര കക്ഷികളുടെ ആത്മരക്ഷാർത്ഥമുള്ള ഒത്തുചേരലിനും ഇടയാക്കി. പ്രതിപക്ഷത്തായിരുന്ന കോൺഗ്രസ്സിനോടൊപ്പം നില്ക്കാതെ തങ്ങളുടെ പ്രതിരോധനിര ശക്തമാവുകയില്ലെന്ന് മുന്നണിയിലെ മാർക്സിസ്റ്റിതര കക്ഷികൾക്ക് അറിവുണ്ടായിരുന്നു.

അടിയന്തരാവസ്ഥയുടെ ആദ്യമാസങ്ങളിൽ കേരളാകോൺഗ്രസ്സും അവരുടെ പക്ഷത്തേക്കു ചേർന്നപ്പോൾ രാഷ്ട്രീയ സമതുലിതാവസ്ഥയിൽ കാര്യമായ മാറ്റം വന്നു. തിരഞ്ഞെടുപ്പായപ്പോൾ മറ്റു ചില കക്ഷികളും കൂടി കൂട്ടു ചേർന്നതോടെ ഭരണമുന്നണി കൂടുതൽ കരുത്തു നേടുകയും തിരഞ്ഞെടുപ്പു ഫലങ്ങളിൽ അത് പ്രതിഫലിക്കുകയും ചെയ്തു.

മാർക്സിസ്റ്റ് കക്ഷിയെ അധികാരത്തിൽ നിന്നും ഒഴിച്ചുനിർത്തുവാനും സ്വന്തം അധികാരവാഴ്ച ഉറപ്പിക്കാനും മാത്രമായി കെട്ടിപ്പടുത്ത മുന്നണിക്ക്, ആശയപരമോ പ്രത്യയശാസ്ത്രപരമോ ആയ ഭദ്രമായ അടിത്തറ ഇല്ലാതിരുന്നതിനാൽ. തങ്ങളുടെ താത്കാലിക ലക്ഷ്യം നേടിയെടുത്തതോടെ കക്ഷിബന്ധങ്ങൾക്ക് ഇളക്കം തട്ടിത്തുടങ്ങി. നിയമസഭയിലെ അംഗബലത്തിന്റെ കാര്യത്തിൽ, പ്രതിപക്ഷനിരയിൽ കണ്ട ശക്തിക്ഷയം. ഇളക്കത്തിന്റെ ആക്കം വർദ്ധിപ്പിക്കുകയും ഭരണമുന്നണിയിൽ വിള്ളലുകൾ വരുത്തുകയും ചെയ്തു.

രാജൻ സംഭവത്തിന്റെ പ്രത്യാഘാതങ്ങൾ ദിവസങ്ങൾക്കുള്ളിൽ ഒരു മന്ത്രിസഭയെ നിലംപതിപ്പിക്കുകയും മറ്റൊരു മന്ത്രിസഭയെ നിലയുറപ്പിക്കാതിരിക്കുകയും ചെയ്തിട്ടുകൂടിയും. കക്ഷികൾ തമ്മിൽ ഉണ്ടാകേണ്ട ഐക്യത്തിന് വേണ്ടത്ര കെട്ടുറപ്പുണ്ടായില്ല. മുന്നണിയും മന്ത്രിസഭയും, അവരുടെ അപകടകരമായ പ്രതിസന്ധിയെ തരണം ചെയ്യാൻ പാടുപെടുമ്പോഴും, വിഭാഗീയമായ സ്വാർത്ഥ താത്പര്യങ്ങൾ സംരക്ഷിക്കുവാനുള്ള വിപൽക്കരമായ വെമ്പൽ. ചില ഘടക കക്ഷികളെങ്കിലും പുറത്തുകാട്ടാൻ മടിച്ചില്ല.

നിയമസഭയിൽ ആദ്യമായി പ്രാതിനിധ്യം ലഭിച്ച നാഷണൽ ഡെമോക്രാറ്റിക് പാർട്ടിയിൽപ്പെട്ട ശ്രീ. ആർ.സുന്ദരേശൻനായർ അവതരിപ്പിച്ച 'സാമ്പത്തിക സംവരണ പ്രമേയം' അതിന് ഒരു ഉദാഹരണമായിരുന്നു.

"ഉദ്യോഗ നിയമനങ്ങളിലും വിദ്യാഭ്യാസ സ്ഥാപനങ്ങളിലെ പ്രവേശനം തുടങ്ങിയ കാര്യങ്ങളിലും ഇന്ന് കേരളത്തിൽ നിലവിലിരിക്കുന്ന ജാതി സംവരണ വ്യവസ്ഥ അശാസ്ത്രീയമായതിനാലും സോഷ്യലിസ്റ്റ് ആദർശങ്ങൾക്കു വിരുദ്ധമായതിനാലും ജാതിസംവരണ വ്യവസ്ഥ മാറ്റി, പകരം സാമ്പത്തികാടിസ്ഥാനത്തിലുള്ള സംവരണ വ്യവസ്ഥ ഏർപ്പെടുത്തണമെന്ന് ഈ സഭ കേന്ദ്ര-സംസ്ഥാന ഗവൺമെന്റുകളോട് അഭ്യർത്ഥിക്കുന്നു.... " എന്നായിരുന്നു പ്രമേയം.

ഏറെ വിവാദപരമായ പ്രശ്നം. ഭരണമുന്നണിയിൽപ്പെട്ട മറ്റൊരു കക്ഷിക്കും പിന്തുണയ്ക്കാൻ കഴിയാത്ത പ്രമേയം. പ്രയോജനം ആർക്കെങ്കിലും ഉണ്ടെങ്കിൽ അത് പ്രതിപക്ഷത്തിനാണ്.

ഇക്കാര്യങ്ങളൊക്കെ സുതരാം ബോദ്ധ്യമായിരുന്നിട്ടും, സാഹസികവും വിവേകരഹിതവുമായ ഒരു സംരംഭത്തിന് നാലംഗ ബലത്തിന്റെ പേരിൽ എൻ.ഡി.പി മുതിർന്നത് ഭരണമുന്നണി നേതൃത്വത്തെ അസ്വസ്ഥമാക്കി. ആവേശം മൂത്തപ്പോൾ പ്രമേയകർത്താക്കളിലൊരാൾ അരിശം കയറി അല്പം അരുതാത്തത് പറയുകയും ചെയ്തു.

"....എത്ര വലിയ കൊലകൊമ്പനായാലും ശരി, രാഷ്ട്രീയാധികാരത്തിൽ അധികകാലം കടിച്ചുതൂങ്ങിനിൽക്കാൻ കഴിയുകയില്ലെന്നു തെളിയിക്കുവാനുള്ള അവസരം പ്രബുദ്ധരായ. സംസ്കാരസമ്പന്നരായ കഴക്കൂട്ടം നിയോജക മണ്ഡലത്തിലെ സാധാരണക്കാരായ സമ്മതിദായകർ. അവരുടെ മനഃസാക്ഷിക്കനുസരണമായി വിധി എഴുതുമെന്ന് ഓർക്കേണ്ടതാണ്..."

തന്റെ കക്ഷി ഉൾപ്പെടുന്ന മുന്നണിയുടെ നേതാവുകൂടിയായ മുഖ്യമന്ത്രി ജനവിധി തേടുവാനായി കഴക്കൂട്ടം നിയോജക മണ്ഡലത്തിൽ എത്തുമ്പോൾ. അദ്ദേഹത്തെ പരാജയപ്പെടുത്തണമെന്ന് നിയമസഭാ തലത്തിൽവച്ച് പരസ്യമായി ആഹ്വാനം നടത്തുന്നതിന്റെ ഗൗരവം ആ യുവസാമാജികൻ വേണ്ടപോലെ മനസ്സിലാക്കിയിട്ടില്ലായിരുന്നു.

ഭാഗ്യവശാലോ. നിർഭാഗ്യവശാലോ ആരും ആ ഭീഷണി കാര്യമായെടുത്തില്ല.



ഡോ.മാത്യു ജോർജ്ജ്

# ഇക്കരെപ്പച്ച

## ഈസ്റ്റ് ഹാം-കിഴക്കിന്റെ പരിച്ഛേദം



മലയാളികൾ വളരെയുണ്ട് ഈസ്റ്റ് ഹാമിൽ. സിംഗപ്പൂരിൽനിന്നും എത്തിപ്പെട്ടവരാണ് പലരും. ഫോർഡ് കമ്പനിയിൽ തൊഴിലാളികളായും സർക്കാർ ഓഫീസുകളിൽ ഗുമസ്തന്മാരായും ഒക്കെ വന്നെത്തിയവരുടെ ബ്രിട്ടീഷ് പൗരന്മാരായ മക്കൾ പലരും വെള്ളക്കാരിലും മികച്ച ജീവിത സൗകര്യങ്ങളുടെ ഉടമകളാണ്. വിദ്യാഭ്യാസത്തിലും മുൻപന്തിയിൽത്തന്നെ. ഒട്ടുമുക്കാൽപേരും വക്കം, വർക്കല, പരവൂർ പ്രദേശങ്ങളിൽ നിന്നും സിംഗപ്പൂരിലെത്തി അവിടെനിന്നും ഇംഗ്ളണ്ടിലേക്ക് കപ്പൽ കയറിയവരാണ്. ഗൃഹാതുരത്വവും സംസ്കാരച്യുതിയും കൈയെത്തിയ സമ്പന്നതയിലും അവരെ കുറച്ചൊന്നുമല്ല ഉലയ്ക്കുന്നത്. പുതുതലമുറ വേരോടാത്ത പൊങ്ങുഞാറുകണക്കേ മഞ്ഞളിച്ചിരിക്കുന്നു. ലൗകിക സുഖങ്ങൾ സുഖസംതൃപ്തിക്ക് ഒരുപാധിയേ ആകുന്നുള്ളൂ. പൂർണ്ണതയ്ക്ക് ഇനിയും മറ്റെന്തോ വേണമത്രേ. മദ്യവും പബ്ബും ആകുലതയ്ക്ക് ആശ്വാസമാകുന്നോ എന്തോ. പബിൽ പോകുന്നതിന് പള്ളിക്കൂടത്തിൽ പോകുന്നു എന്നാണുപറയുക. പള്ളിക്കൂടത്തിൽ ചെന്ന് രണ്ടു ബിയർ അകത്തായിക്കഴിയുമ്പോഴേ മനസ്സിന്റെ നൊമ്പരം ഇതൾ വിടർത്തൂ.

കരുനാഗപ്പള്ളിക്കാരൻ പുരുഷോത്തമൻ നായരുടെ മകൾ വരിച്ചത് വെള്ളക്കാരനെയാണ്. വിവാഹമോചനത്തിന് കാണിച്ച കാരണം പെണ്ണിന് തന്തയുമായി അവിഹിതബന്ധം ഉണ്ടെന്നും അതിനാലവൾ ഭർത്താവിന്റെ കൂടെ വന്നു താമസിക്കാൻ വിസമ്മതിക്കുന്നു എന്നുമാണ്. കാരണം താങ്ങാവുന്നതിലധികമായതുകൊണ്ട് മകൾ കെട്ടിത്തൂങ്ങി. വക്കം സുധയുടെ മകന്റെ കൂട്ടുകാരി ചൈനാക്കാരിയാണ്. കൂട്ടുകാരിയുമായി ഒരു രാത്രി പങ്കിടുന്നതിലെന്താണുതെറ്റ് എന്ന് മകൻ. പ്രായമായ പെങ്ങളുടെ മുൻപിൽ ചൈനാക്കാരിയുമായി കണ്ടുപോകരുത് എന്ന് അച്ഛൻ. ഡിഗ്രിക്കാരിയും ഉദ്യോഗസ്ഥയുമായ മകൾ തനിയെ മുതിരാത്തതിനാൽ. പറ്റിയ ഇണയെ തിരയാൻ പാടുപെടുന്ന ഓണാട്ടുകരക്കാരൻ. ഇങ്ങനെ കണ്ടുമുട്ടുന്ന എല്ലാ മലയാളി പ്രൗഢവയസ്കരും സംഘർഷത്തിലാണ്. ചെറുപ്പക്കാർക്ക് നഷ്ടപ്പെടാൻ അടിസ്ഥാന മൂല്യങ്ങൾ ഇല്ലാത്തതിനാൽ പായലുപോലെ ഒഴുകിനടക്കുന്നു.

ഇല്ലാത്ത നൊയമ്പ്. കുഞ്ഞപ്പിയച്ചായന്റെ വീട്ടിൽ വീടിസഞ്ചിയും തൂക്കി. ആ ഈസ്റ്റർ സായാഹ്നത്തിൽ മടങ്ങി ഗില്ലിംഗാമിലേക്ക് തീവണ്ടി കയറി. പൊടുന്നനെ കേരളജീവിതത്തിലേക്ക് ഊളിയിട്ട് നിവർന്നതുപോലെ. ഈസ്റ്റ്ഹാമിലെ മലയാളികളുടെ പശ്ചാത്തലത്തിലാണ് ഗില്ലിംഗാം ഹൈസ്ട്രീറ്റിൽ പരിചയപ്പെട്ട അമ്പലപ്പുഴക്കാരൻ കൈമൾ വീണ്ടും ശ്രദ്ധയിൽ പൊന്തുന്നത്. കൈമൾ വയോവൃദ്ധനാണ്, കൂടെ ഹൃദയത്തിന് തകരാറും. സിംഗപ്പൂരിൽനിന്നും എത്തി ചാത്തം കപ്പൽ നിർമ്മാണ കേന്ദ്രത്തിലെ വീഥികൾ വൃത്തിയാക്കലായിരുന്നു തൊഴിൽ. പെങ്ങന്മാർ മത്സരിച്ച് പെറ്റുകൂട്ടിയ അനന്തിരവർക്ക് ജീവിതം ഉണ്ടാക്കുന്ന തിരക്കിൽ തന്റെ ജീവിതം കഴിഞ്ഞുപോകുന്നത് മറന്നുപോയത്രേ. ഒടുങ്ങിയ നാല്പതുകളിൽ നാരായണി വാരസ്യാർക്ക് പുടവ കൊടുത്തത് പെണ്ണിന്റെ മിഴിവും തുടിപ്പും കണ്ടിട്ടല്ല. ആ ആവേശം കഴിഞ്ഞിരുന്നല്ലോ തനിക്ക്. എരിഞ്ഞമർന്ന കോലോത്ത് കഴുക്കോൽ എണ്ണുന്ന നാണംകുണുങ്ങിക്കും ഒരു ജീവിതം ആകട്ടെ എന്നുകരുതിയത്രേ. തലയിലൊരു കരിച്ചട്ടി കമഴ്ത്തിയതുപോലെ തലമുടി നിർത്തി ബാക്കി ഭാഗം മിനുങ്ങനെ വടിച്ചിറക്കി, ഒരു കാത് കിഴിച്ച് വളയവും തൂക്കി, പറന്നുകളിക്കുന്ന മുറിക്കൈയൻ കുപ്പായവും ചാക്ക് കാൽസ്രായുമായി ഒരു ഉറാങ്ങ് കുട്ടാൻ വന്നുനിന്ന് പല്ലിളിച്ച് മൊഴിഞ്ഞു:

"ഹീ ഡാഡ്. ഹൗ ആർ യൂ?"

ഓകെ.

എന്നെ പരിചയപ്പെടുത്താൻ വൃദ്ധൻ അധികം കിണഞ്ഞു, മുറി ഇംഗ്ളീഷിൽ. ഉറാങ്ങ് കുട്ടാൻ എന്നേയും നോക്കി പല്ലിളിച്ച്, ഹൗ ഡു യു ഡൂ എന്ന് ഒരൊറ്റ ചോദ്യം. ഒരു പുഞ്ചിരിയിൽ ഞാൻ മറുപടിയൊതുക്കി. വന്നപാടെ ബാധയൊഴിഞ്ഞു. ഇളയ സന്തതിയാണ്. ഇനിയുമുണ്ട് ഒരെണ്ണംകൂടി. നിയന്ത്രണം എല്ലാം ഭാര്യയെ ഏല്പിച്ചിരിക്കുകയാണ്. വൃദ്ധനും ഹൃദ്രോഗിയുമായ തന്റെ നിയന്ത്രണം എത്ര ഫലവത്താകാനാണ്. പതിനേഴാമത്തെ വയസ്സിൽ കപ്പൽ കയറിയതാണ്. അന്നുതൊട്ട് കുടുംബത്തിന്റെ നെടുംതൂണുമായിരുന്നു. ഉരിവയറിനും ഉടുതുണിക്കും ഉതകാത്ത തന്തയുടെയും അമ്മാവൻമാരുടെയും നേരേ നിന്നിട്ടില്ല. അമ്മാവൻ കോലായിൽ ഉണ്ടെന്ന് അറിഞ്ഞാൽ വടക്കേപ്പുറത്തുകൂടിയാണ് അകത്തു കടന്നിരുന്നത്. ആ എന്റെ മുൻപിൽ ആണ് ഇവന്മാരുടെ പ്രകടനം. നടുറോഡിൽ ഞെളിഞ്ഞുനിന്ന് ഹി ഡാഡ് വിളി.

വൃദ്ധനെ പ്രത്യേകിച്ച് ആശ്വസിപ്പിക്കേണ്ട കാര്യം ഇല്ലായിരുന്നു. കേൾക്കാൻ ഒരാളെ കിട്ടിയതുതന്നെ, വീണുകിട്ടിയ സുകൃതം ആയിട്ടാണ് അദ്ദേഹം കരുതിയത്.

സാമ്പത്തികവും സാമൂഹികവും വിദ്യാഭ്യാസപരവുമായി, സാധാരണ ബ്രിട്ടീഷ് പൗരനെക്കാളും വളരെ മുൻപിൽ എത്തിയ ഈ തിരുവിതാംകൂറുകാരുടെ ആദ്യതലമുറ മാനസികമായ പിരിമുറുക്കത്തിലാണ്. സർപ്പക്കാവിൽ കയറിയ മട്ട്. കയ്ച്ചിട്ടിറക്കാനും വയ്യ. മധുരിച്ചിട്ട് തുപ്പാനും വയ്യ എന്ന നില. പുതുതലമുറയുടെ ഭൂരിപക്ഷവും ജീവിത ലഹരിയിലാണ്. ഒന്നിച്ചു താമസവും ചേർച്ച പരിശോധനയും. ഒത്തുപാകമെന്നാൽ വിവാഹവും. പുതുമ നശിക്കുമ്പോൾ മോചനവുമായി ജീവിതം പന്താടുകയാണ് അവർ. വീട്ടിൽ കഠിന ശിക്ഷണത്തിലാണെങ്കിലും പൊതുവേദിയിലെ ജീവിത ചര്യയിൽനിന്നുമവർ എങ്ങനെ മുഖം തിരിക്കും. മലയാളി തരുണിയുടെ ശാലീനത. അന്തർമുഖത്വമായി വ്യാഖ്യാനിക്കപ്പെട്ട്. മുഖ്യധാരയിൽനിന്നും മാറ്റപ്പെടുന്നവരായും ഉണ്ട് ഒരു ന്യൂനപക്ഷം. എങ്ങനെ നോക്കിയാലും കേരള ഗ്രാമങ്ങളിലും പട്ടണങ്ങളിലും ഒതുങ്ങിക്കൂടാൻ വിധിക്കപ്പെട്ട അഭ്യസ്തവിദ്യർ വിഭാവനം ചെയ്യുന്ന പച്ചമേച്ചിൽപ്പുറമൊന്നുമല്ല പടിഞ്ഞാറൻ ജീവിതം എന്നു പറയേണ്ടിയിരിക്കുന്നു.

(തുടരും)

---

പക്ഷെ. അനവസരത്തിലുള്ള ആ അനൗദ്യോഗിക പ്രമേയാവതരണം മുഖ്യമന്ത്രിയെ വേദനിപ്പിക്കുകയും നിരാശനാക്കുകയും ചെയ്തു. മറുപടി പ്രസംഗത്തിൽ ആ വികാരങ്ങൾ അദ്ദേഹം മറച്ചു വച്ചില്ല.

"പിന്നോക്ക ജനതയുടെയും പിന്നോക്ക പ്രദേശങ്ങളുടെയും അഭിവൃദ്ധി മറ്റ് എന്നത്തേതിനെക്കാൾ കേന്ദ്രീകൃത പ്രശ്നമായി നാം കൈകാര്യം ചെയ്യുന്ന ഈ ഘട്ടത്തിൽത്തന്നെ ഇത്തരം ഒരു പ്രമേയം ഈ സഭയിൽ ചർച്ചയ്ക്കു വന്നതിൽ എനിക്ക് അതിയായ ഖേദമുണ്ട്... ഇന്ത്യയിലെ ഏറ്റവും ഉന്നതമായ മാനദണ്ഡം പുലർത്തുന്ന ഒരു നിയമസഭയിൽ കുറേക്കൂടി സമചിത്തതയോടെ കൈകാര്യം ചെയ്തുകൊണ്ട്. രാജ്യത്ത് മറ്റു നിലയിലുള്ള അകൽച്ച ഉണ്ടാകാതിരിക്കാൻ ശ്രമിക്കുന്നതായിരിക്കും ഉത്തമം..എന്നാണ് എന്റെ അഭിപ്രായം...."

അവസാനം പ്രമേയം വോട്ടിനിട്ടപ്പോൾ അനുകൂലിക്കാൻ എൻ.ഡി.പി.യിലെ നാലംഗങ്ങൾ മാത്രമേ ഉണ്ടായിരുന്നുള്ളൂ. കേരളാ കോൺഗ്രസ്സ് അംഗങ്ങൾ നിഷ്പക്ഷത പാലിച്ചു. പ്രതിപക്ഷാംഗങ്ങൾ ഉൾപ്പെടെ മറ്റുള്ളവരെല്ലാം പ്രമേയത്തെ എതിർക്കുകയും ചെയ്തു.

എൻ.ഡി.പി.ക്ക് നേട്ടമൊന്നും ഉണ്ടായില്ല: പക്ഷെ. കോട്ടം വന്നത് ഭരണമുന്നണിക്കായിരുന്നു. ശ്രീ.പാട്യം ഗോപാലൻ അത് തുറന്നുകാട്ടുകയും ചെയ്തു.

(തുടരും)





അനിൽ

# അടുക്കളയ്ക്ക് തീപിടിക്കുന്നു

**സ്ത്രീകളുടെ ജീവിതത്തിനുചുറ്റും കേരളത്തിൽ ഇന്നൊരു നരകമുണ്ട്. ഈ നരകത്തിനെതിരെ സ്ത്രീകൾ പല രീതിയിലും പ്രവർത്തിക്കുന്നുമുണ്ട്. ഇക്കഴിഞ്ഞ ആഗസ്റ്റ് 11-ന് കാസർകോട്ടെ കൊല്ലാട ഗ്രാമം സ്ത്രീകളുടെ പ്രതീകാത്മകമായ ഒരു സമരത്തിന് സാക്ഷ്യം വഹിച്ചു.**

**അടുക്കളമുദ്രാവാക്യങ്ങളുമായി പുറത്തിറങ്ങിയ ഒരു ദിവസം**



സമര കേരളത്തിൽ പെൺപോരിന്റെ ശബ്ദം കേട്ടാണ് കാസർകോട്-കണ്ണൂർ ജില്ലാ അതിർത്തിയിലെ കൊല്ലാട ഗ്രാമം കഴിഞ്ഞ ആഗസ്റ്റ് 11-ന് ഉണർന്നത്. ആൺകോയ്മ സമരക്കൊടി പിടിച്ച കേരളത്തിൽ പെണ്ണുങ്ങൾ സംഘടിപ്പിച്ച സമരം ശക്തവും പ്രതീകാത്മകവുമായി. ആണ് പെണ്ണിന് നരകമായിത്തീരുന്ന പരുക്കൻ യാഥാർത്ഥ്യത്തിനെതിരേപ്രതീകാത്മകമായി സ്ത്രീകൾ പ്രതികരിക്കുകയായിരുന്നു അടുക്കള സമരത്തിലൂടെ.

കൂലിപ്പണിക്കാരായ ഗ്രാമീണർ താമസിക്കുന്ന കൊച്ചു ഗ്രാമമാണ് കൊല്ലാട. സഹജീവി കാമകിങ്കരന്മാരാൽ കൊത്തിപ്പറിക്കപ്പെട്ടപ്പോൾ വളരെ വൈകിയാണെങ്കിലും ഗ്രാമം സമരപാതയിലിറങ്ങി. കൊല്ലാടയുടെ പ്രതിഷേധം ലോകം മുഴുവനും അറിഞ്ഞു. പ്രതിഷേധസൂചകമായി ഒരു പകൽ മുഴുവൻ ഗ്രാമത്തിലെ സ്ത്രീകൾ ഒന്നടങ്കം അടുക്കള ബഹിഷ്കരിച്ചു. തീപുകയാത്ത അടുപ്പുകളും പ്രതിഷേധക്കനലെരിയുന്ന സ്ത്രീമനസ്സുകളും കൊല്ലാട ഗ്രാമത്തോടൊപ്പം കേരളവും കണ്ടു.

മാറുമറയ്ക്കാനുള്ള അവകാശത്തിനുവേണ്ടി ഫ്യൂഡൽ കേരളത്തിൽ പെണ്ണുങ്ങൾ സഹനസമരം നടത്തിയിട്ടുണ്ട്. അന്ന് മാറുമറയ്ക്കാനുള്ള സ്വാതന്ത്ര്യം സ്ത്രീകൾ നേടിയെടുത്തു. ഇന്ന് മാറിടം സംരക്ഷിക്കാനുള്ള പോരാട്ടമാണു നടക്കുന്നത്. സ്ത്രീകൾക്കെതിരേ ഉണ്ടായിക്കൊണ്ടിരിക്കുന്ന കൈയേറ്റങ്ങൾക്കെതിരേയുള്ള കനത്ത താക്കീതാണ് ആഗസ്റ്റ് 11-ന് കൊല്ലാടയിൽ ഉയർന്നത്.

അൻപതോളം വരുന്ന സ്ത്രീകളുടെ പ്രകടന ശബ്ദം കേട്ടാണ് ഗ്രാമം അന്ന് ഉറക്കമുണർന്നത്. കാലത്ത് ഏഴുമണിക്ക് അടുക്കള വിട്ടെറിഞ്ഞ് സ്ത്രീകൾ മുഷ്ടി ചുരുട്ടി റോഡിലിറങ്ങി. വീറോടെ മുദ്രാവാക്യം മുഴക്കി അവർ ഗ്രാമത്തെ ഉണർത്തി. പെണ്ണിന് മാനംമര്യാദയായി ജീവിക്കാനുള്ള സാഹചര്യം വേണമെന്ന് അവർ ആവശ്യപ്പെട്ടു. കൊച്ചു പ്രകടനം ഗ്രാമം ചുറ്റി തിരിച്ചെത്തുമ്പോഴേക്കും കനത്ത മഴയായിരുന്നിട്ടും അതിൽ കൂടുതൽക്കൂടുതൽ പെൺപോരാളികൾ ഇഴുകിച്ചേർന്നിരുന്നു.

ഉല്പാദന മണ്ഡലം പുരുഷനും പ്രത്യുല്പാദന മണ്ഡലം സ്ത്രീക്കും തീറെഴുതിവെച്ച സമൂഹത്തിൽ പെണ്ണുങ്ങൾ പ്രസവിക്കാൻ തയ്യാറല്ലെന്നു പ്രഖ്യാപിച്ചാൽ എങ്ങനെയിരിക്കുമെന്നത് ആൺകോയ്മ സ്ഥാനം നേടിയ പുരുഷമനസ്സിന്റെ ഫാന്റസിയായിരുന്നു. ആ ഫാന്റസി യാഥാർത്ഥ്യമാകാൻ അധികകാലം വേണ്ടെന്നതിന്റെ സൂചനയായിരുന്നു കൊല്ലാടയിലെ അടുക്കള സമരം. കരിപിടിച്ച അടുക്കളമുറികളിൽ തളയ്ക്കപ്പെട്ട സ്ത്രീകൾ ഒരുനാൾ കെട്ടുപൊട്ടിച്ച് പുറത്തുചാടുമെന്ന് സാംസ്കാരിക കേരളം തിരിച്ചറിഞ്ഞു. പുരുഷന് വെച്ചും വിളമ്പിയും അവന്റെ രതിയെ പീഡനമായി ഏറ്റുവാങ്ങിയും ശീലിച്ച പെണ്ണുങ്ങൾ ഇനിയും തങ്ങൾക്കിതൊന്നും സഹിക്കാനാവില്ലെന്ന് അടുക്കള സമരത്തിലൂടെ പ്രഖ്യാപിച്ചു. ആ പ്രഖ്യാപനം ആൺകോയ്മ വളർത്തിയെടുത്ത ഭീരുത്വത്തിന്റെ, സദാചാരത്തിന്റെ കോട്ടയെ നെടുകെ പിളർന്നു. ആരുടെ ചെലവിലാണോ പുരുഷൻ കരുത്തനും. തന്റേടിയുമായത് ആ ശക്തിയാണ് സ്വാതന്ത്ര്യത്തിലേക്കു വിലയം പ്രാപിക്കാനുള്ള വെമ്പലോടെ അടുക്കള വിട്ടിറങ്ങിയത്. ഒതുങ്ങലും ഒതുക്കലുമല്ല ജീവിതമെന്ന് കൊല്ലാടയിലെ പെണ്ണുങ്ങൾ സമൂഹത്തോട് പറയുന്നു. അവരുടെ ഇച്ഛാശക്തിക്കു മുന്നിൽ സാംസ്കാരിക കേരളത്തിന് തലകുനിക്കേണ്ടിവന്നത് അഭിമാന ചിഹ്നമായി കരുതേണ്ടിയിരിക്കുന്നു.

സ്വന്തം ഭർത്താവിനാൽ ഒറ്റുകൊടുക്കപ്പെട്ട ഒരു യുവതിയുടെ വേദന ഉൾക്കൊള്ളാൻ കൊല്ലാടയിലെ പെണ്ണുങ്ങൾക്കു കഴിഞ്ഞത് ഗ്രാമത്തിലെ വീടുകൾക്ക് ചുറ്റുമതിലോ ഗെയ്റ്റോ ഇല്ലെന്നതിനാലാണ്. സാറ്റലൈറ്റ് കിരണങ്ങൾ ഗ്രാമത്തിലെ പെണ്ണുങ്ങളുടെ മനസ്സിനെ മലിനപ്പെടുത്തിയില്ല. ഒരു [illegible] കേവല ദു[illegible] തിരിച്ചറിയാൻ [illegible] വേലികളില്ലാത്ത [illegible] നൊമ്പരം രോഷമായി കത്തിപ്പടർന്നു. തങ്ങൾക്കിടയിലെ ഒരു പെണ്ണിന്റെ മാനം പോയത് സ്വന്തം മാനംപോയതിനു തുല്യമാണെന്ന് അവർ തിരിച്ചറിഞ്ഞു. ആത്മബോധമുള്ള ജനതയെ ബലാൽസംഗമെന്ന അധികാരമുറയ്ക്ക് കീഴ്പ്പെടുത്താനാവില്ലെന്ന് പെൺകൂട്ടായ്മ ലോകത്തെ അറിയിച്ചു. അടുക്കള ബഹിഷ്കരണത്തിലൂടെ ആൺപെരുമയുടെ കുമ്പുവാ[illegible] പെണ്ണുങ്ങൾക്കായി [illegible]രിക്കുന്ന [illegible]മാണ് അടുക്കള ബഹിഷ്കരണം.



കൊല്ലാടയിൽ നടന്ന സ്വാഭിമാനസമ്മേളനം അജിത ഉദ്ഘാടനം ചെയ്യുന്നു

മൂന്നുവർഷം മുമ്പ് കൊല്ലാട ഗ്രാമത്തിലെ ഒരു സാധു മുസ്‌ലിം യുവതി ക്രൂരമായി കൂട്ടബലാൽസംഗം ചെയ്യപ്പെട്ടു. സ്വന്തം ഭർത്താവിനാൽ ഒറ്റുകൊടുക്കപ്പെടുകയായിരുന്നു യുവതി. 1993 ഒക്ടോബർ ആറിനാണ് യുവതി കണ്ണൂർ കോട്ടയിൽ ബലാൽസംഗം ചെയ്യപ്പെട്ടത്. ഏഴുപേർ യുവതിയെ മാനഭംഗപ്പെടുത്തി. ഭർത്താവിനെ കെട്ടിയിട്ട് യുവതിയെ ബലാൽസംഗം ചെയ്തു എന്നായിരുന്നു ആദ്യം പുറത്തുവന്ന വാർത്ത. പിന്നീടാണ് യുവതിയെ ഒറ്റുകൊടുത്തതിൽ ഭർത്താവിനുള്ള പങ്ക് വ്യക്തമായത്.

ബാംഗ്ളൂരിലെ ജോലിക്കാരൻ എന്നുപറഞ്ഞാണ് 92-ൽ യുവതിയെ വിവാഹം കഴിക്കാൻ യുവാവ് എത്തിയത്. ബന്ധുക്കളുടെ അന്വേഷണത്തിൽ ഇയാൾ കുഴപ്പക്കാരനാണെന്നു കണ്ടില്ല. വിവാഹം നടന്നു. ഇയാൾക്ക് വേറെയും ഭാര്യയുണ്ടെന്ന് വൈകി യുവതിക്ക് ബോദ്ധ്യമായി.

ബാംഗ്ളൂരിലെ ജോലിസ്ഥലത്തേക്ക് എന്നുപറഞ്ഞാണ് യുവതിയെ ഭർത്താവ് കണ്ണൂരിൽ കൊണ്ടുവന്നത്. 93 ഒക്ടോബർ ആറിന് ഉച്ചയോടെ ഇവർ കണ്ണൂർ ബസ് സ്റ്റാന്റിൽ എത്തി. ബാംഗ്ളൂരിലേക്ക് പിറ്റേദിവസമേ ബസ്സുള്ളൂ എന്നുപറഞ്ഞ് ഭർത്താവ് ടൗണിലെ ഒരു ലോഡ്ജിൽ മുറിയെടുത്തു. അവിടെനിന്നാണ് ഇരുവരും കോട്ട കാണാൻ ഓട്ടോറിക്ഷയിൽ പുറപ്പെട്ടത്. വഴിക്കുവെച്ച് രണ്ടുപേർ ഓട്ടോയിൽ കയറി. ഭർത്താവുമായി പരിചയമുള്ളതുപോലെയായിരുന്നു അവരുടെ പെരുമാറ്റമെന്ന് യുവതി പറയുന്നു. കോട്ടയിൽ എത്തിയപ്പോൾ സംഘബലം ഏഴായി. കോട്ടയിൽ വിജനമായ സ്ഥലത്തുവെച്ച് ഏഴുപേരും യുവതിയെ ക്രൂരമായി ബലാൽസംഗം ചെയ്തു.

ഭർത്താവിനെ പിടിച്ചുകെട്ടി യുവതിയെ ബലാൽസംഗം ചെയ്തു എന്ന നിലയിലായിരുന്നു കേസ്. കണ്ണൂർ ഡി.വൈ.എസ്.പിയായിരുന്ന ഹക്കീം ബത്തേരിയാണ് കേസന്വേഷണം നടത്തിയത്. രാഷ്ട്രീയ ഇടപെടലുകൾ ഉണ്ടായപ്പോൾ അന്വേഷണം തണുത്തു. വ്യക്തമായ തെളിവുകളുടെ പിൻബലം കേസ് രജിസ്ട്രറിൽ ഉൾപ്പെട്ടില്ലെന്ന് ആരോപണമുയർന്നു. മുസ്‌ലിം ലീഗ് പ്രവർത്തകരായിരുന്നു കേസിലെ പ്രതികൾ. ഭരണത്തിന്റെ നിഴലിൽ അവർ നിയമത്തിനു മുന്നിൽനിന്ന് രക്ഷപ്പെട്ടു. ബലാൽസംഗത്തിന് ഇരയായ സ്ത്രീയുടെ ചാരിത്ര്യശുദ്ധിയിൽ സംശയം പ്രകടിപ്പിക്കാനാണ് അന്വേഷണ ഉദ്യോഗസ്ഥൻ തിടുക്കപ്പെട്ടത്. ആ നിലയിൽ കേസിനെ തണുപ്പിക്കാൻ കൊണ്ടുപിടിച്ച ശ്രമം നടന്നു.

ഈ സമയത്താണ് സ്ത്രീനീതി സമിതി പ്രവർത്തകർ യുവതിയെ സമീപിക്കുന്നത്. ആരെയോ പേടിച്ചുകഴിഞ്ഞിരുന്ന യുവതി ആദ്യം ഒന്നും പുറത്തു പറഞ്ഞില്ല. സ്ത്രീനീതി സമിതി യുവതിയെ പരിരക്ഷിക്കാൻ തയ്യാറായതോടെ തന്നെ ഒറ്റുകൊടുത്തതിൽ ഭർത്താവിനുള്ള പങ്ക് യുവതി വ്യക്തമാക്കി.

യാഥാസ്ഥിതിക മുസ്‌ലിം വീട്ടിലെ കുട്ടിയാണ് യുവതി. ബലാൽസംഗത്തിൽ തനിക്കുള്ള പങ്ക് പുറത്തുപറഞ്ഞാൽ ഊമയായിപ്പോകുമെന്നും പള്ളിയിൽ നേർച്ച നേർന്നിട്ടുണ്ടെന്നും ഭർത്താവ് ഭീഷണിപ്പെടുത്തി. വീട്ടിൽ ഒരനിയത്തി ഊമയായതിനാൽ പേടിച്ച് ആദ്യമൊന്നും യുവതി ഭർത്താവിന്റെ പേരുപറഞ്ഞില്ല. ഭർതൃഗൃഹത്തിൽ താൻ വധിക്കപ്പെടുമെന്ന നില വന്നപ്പോൾ സ്വന്തം ചേച്ചിയോട് യുവതി എല്ലാം തുറന്നുപറയുകയായിരുന്നു. ഇതോടെ ഭർത്താവ് യുവതിയെ ഉപേക്ഷിച്ചു.

മാനംപോയി പുറത്തിറങ്ങാനാവാതെ കുടിലിൽ കഴിഞ്ഞ യുവതിക്ക് സഹായഹസ്തവുമായി സ്ത്രീനീതി സമിതി പ്രവർത്തകർ എത്തി. കാര്യങ്ങൾ ബോധ്യപ്പെടുത്തി യുവതിയെ പൊതുധാരയിലേക്ക് ഉയർത്താനുള്ള ശ്രമങ്ങളും ആരംഭിച്ചു.

കേസന്വേഷണം ഊർജ്ജിതമാക്കണമെന്ന ആവശ്യവുമായി സമിതി പ്രക്ഷോഭത്തിനിറങ്ങി. നിർബന്ധം മുറുകിയപ്പോൾ നാലുപേരെ പൊലീസ് പ്രതി ചേർത്തു. കണ്ണൂർ നഗരത്തിലെ ചില കുബേര കുമാരന്മാർക്ക് പോറലേല്ക്കാതെ പൊലീസ് അതിക്രൂരമായി കേസ് കൈകാര്യം ചെയ്തു.





കാമകിങ്കരന്മാരാൽ ബലാൽസംഗം ചെയ്യപ്പെട്ട യുവതി നിയമത്തിനു മുന്നിൽ വീണ്ടും മാനംകെട്ടു.

കൂടുതൽ സ്ത്രീ സംഘടനകൾ രംഗത്തിറങ്ങിയപ്പോൾ ഹക്കീം ബത്തേരിയെ അന്വേഷണ സ്ഥാനത്തുനിന്ന് മാറ്റി. കേസ് ഡി.വൈ.എസ്.പി പി.വി.നാരായണനെ ഏല്പിച്ചു. ഇതിനിടെ കേസന്വേഷണം ഊർജ്ജിതപ്പെടുത്തണമെന്ന കണ്ണൂർ ജുഡീഷ്യൽ ഫസ്റ്റ് ക്ളാസ് കോടതിയുടെ വിധിയും ഉണ്ടായി. തിരിച്ചറിയൽ പരേഡ് നടത്താമെന്നും മുഴുവൻ പ്രതികളെയും അറസ്റ്റ് ചെയ്യാമെന്നും പൊലീസ് ഉറപ്പു നല്കി. ഉറപ്പ് പാലിക്കപ്പെട്ടില്ല.


സ്ത്രീകൾ അടുക്കളബഹിഷ്കരിച്ചപ്പോൾ പുരുഷന്മാർ അടുക്കളയിൽ ജോലിചെയ്ത് സമരത്തോട് ഐക്യപ്പെടുന്നു

ഇതിനിടെ സ്ത്രീനീതി സമിതി ഹൈക്കോടതിയെ സമീപിച്ചു. കോടതിയുടെ നിർദ്ദേശപ്രകാരം കണ്ണൂർ ഫസ്റ്റ് ക്ളാസ് മജിസ്ട്രേട്ട് കോടതി യുവതിയുടെ മൊഴിയെടുത്തു. ഭർത്താവടക്കം എട്ടുപേർ കുറ്റക്കാരാണെന്ന് യുവതി മൊഴി നൽകി. ഭർത്താവടക്കം കുറ്റക്കാരായ മുഴുവൻ പേരെയും അറസ്റ്റ് ചെയ്യണമെന്ന് യുവതി അഭ്യർത്ഥിച്ചു.

സൂര്യനെല്ലി മാതൃകയിൽ കേസന്വേഷണം പുനരാരംഭിക്കണമെന്ന് ആവശ്യപ്പെട്ടാണ് സ്ത്രീനീതി സമിതി ആഗസ്റ്റ് 11-ന് അടുക്കള ബഹിഷ്കരണത്തിന് ആഹ്വാനം നൽകിയത്.

സ്ത്രീനീതി സമിതി യുവതിക്കായി സ്വാശ്രയ നിധി രൂപീകരിച്ചു. സമാന ചിന്താഗതിക്കാരായ ആളുകളിൽനിന്നു ശേഖരിച്ച തുക ബാങ്കിൽ നിക്ഷേപിച്ചു. മനസ്സിന് ശക്തി പകർന്നതിലൂടെ യുവതി കൂലിപ്പണിക്കു പോകാൻതുടങ്ങി.

സ്ത്രീനീതി സമിതി അടുക്കള ബഹിഷ്കരണത്തിന് ആഹ്വാനം ചെയ്തപ്പോൾ അത് ഉൾക്കൊള്ളാൻ ആദ്യം ആളുകൾക്കായില്ല. സമരം പുരുഷന്മാർക്ക് എതിരല്ലെന്നും നീതിക്കുവേണ്ടിയാണെന്നും പ്രചരിപ്പിച്ചപ്പോൾ പുരുഷന്മാരടക്കം സഹായവുമായി രംഗത്തിറങ്ങി. സമരം ഭരണത്തിന് എതിരാണെന്നു ചിന്തിച്ച സി.പി.എം പ്രവർത്തകർ ആദ്യം വിട്ടുനിന്നെങ്കിലും പിന്നീട് സഹകരിച്ചു.

സമരം കൊല്ലാടയിൽ നല്ല ചലനം ഉണ്ടാക്കി. ചെറൂർപ്പ, ചെരുവപ്പാടി, കാട്ടിപ്പൊയിൽ, കച്ചല്ലൂർ തുടങ്ങിയ സമീപഗ്രാമങ്ങളിലും സമര ദിവസം അടുപ്പ് പുകഞ്ഞില്ല.

അടുക്കള ബഹിഷ്കരിച്ച സ്ത്രീകൾ കൊല്ലാട എസ്.എൻ.ഡി.പി ഹാളിൽ സ്വാഭിമാന സമ്മേളനം ചേർന്നു. വനിതാ വിമോചക നേതാവ് കെ. അജിത ഉദ്ഘാടനം ചെയ്തു.

കേരളത്തിന്റെ സാമൂഹികരംഗത്ത് പലതും സംഭവിക്കാൻ പോകുന്നതിന്റെ മുന്നോടിയാണ് അടുക്കള സമരമെന്ന് അജിത അഭിപ്രായപ്പെട്ടു. സ്ത്രീയെ അടിമയാക്കുന്ന വേദിയാണ് അടുക്കള. അതിനാൽ അടുക്കള സമരത്തിന് വൻ പ്രാധാന്യമുണ്ട്. സ്ത്രീ പീഡനത്തിനെതിരേ ലോകത്തിന്റെ വിവിധ ഭാഗങ്ങളിൽ സമരം നടന്നുവരികയാണ്. അതിൽനിന്നെല്ലാം വ്യത്യസ്തമാണ് അടുക്കള സമരം. പെണ്ണായി പിറന്നാൽ മരിക്കുംവരെ പീഡനം അനുഭവിക്കേണ്ടിവരുന്ന പെണ്ണിന്റെ അവസ്ഥയ്ക്ക് മാറ്റം വേണമെന്ന് അജിത പറഞ്ഞു. സ്വാഭിമാന സമ്മേളനത്തിൽ ജെ.സുൽഫത്ത് അദ്ധ്യക്ഷത വഹിച്ചു.

കോഴിക്കോട് യൂണിവേഴ്സിറ്റി കോളേജ് വിദ്യാർത്ഥികൾ, മയ്യിൽ സ്ത്രീനീതി സമിതി പ്രവർത്തകർ, അന്വേഷി, സ്ത്രീവേദി സംഘടനകളുടെ പ്രവർത്തകർ തുടങ്ങിയവർ അടുക്കള സമരത്തിന് ഐക്യദാർഢ്യം പ്രകടിപ്പിക്കാൻ കൊല്ലാടയിൽ എത്തിയിരുന്നു.

സ്ത്രീനീതി സമിതി പ്രവർത്തകരുടെ ആത്മാർത്ഥ ശ്രമമാണ് അടുക്കള സമരം വിജയിപ്പിച്ചത്. സമരത്തിന് ഒരുമാസം മുമ്പേ ഗ്രാമത്തിൽ വീടുകയറി പ്രചാരണം തുടങ്ങി. അന്യദേശത്തുനിന്നു വന്ന് കൊല്ലാടയിൽ സമരം സംഘടിപ്പിക്കുന്നതിനെ ആദ്യം ഭീഷണിയുടെ സ്വരത്തിൽ രാഷ്ട്രീയക്കാർ എതിർത്തു. ബോധവൽക്കരണം എതിരാളികളെക്കൂടി സമരപാതയിൽ എത്തിച്ചു. ഗ്രാമത്തിൽ ഐക്യദാർഢ്യസമിതി രൂപീകരിക്കപ്പെട്ടു. രണ്ടാഴ്ച സമരം പ്രചരിപ്പിക്കാൻ വീടുവീടാന്തരം കയറിയിറങ്ങി. സമരത്തിന്റെ നാൾ എത്തിയപ്പോഴേക്കും അതൊരു ആവേശമായി മാറി.


അടുക്കളസമരത്തോട് ഐക്യദാർഢ്യംപ്രകടിപ്പിച്ചുകൊണ്ട്... കാലിക്കറ്റ് സർവ്വകലാശാലാ വിദ്യാർത്ഥികൾ കൊല്ലാടയിൽ നടത്തിയ പ്രകടനം

ബലാൽസംഗത്തിന് ഇരയായ സ്ത്രീക്ക് നീതി കിട്ടുംവരെ പൊരുതുമെന്ന് ഐക്യദാർഢ്യ സമിതി കൺവീനർ മാത്യു മാസ്റ്റർ പറഞ്ഞു. സർക്കാർ നീതി കാണിക്കുമെന്ന് അദ്ദേഹം അഭിപ്രായപ്പെട്ടു.

ബദറുന്നീസ, സുൽഫത്ത്, ഷൈനി മാത്യു, നാരായണി തുടങ്ങിയ സ്ത്രീകളാണ് അടുക്കള സമരത്തിന് നേതൃത്വം നൽകിയത്. ഇപ്പോൾ യുവതിയെ പരിരക്ഷിച്ചുവരുന്നത് ഈ സംഘടനാ പ്രവർത്തകരാണ്. യുവതിയുടെ ഭർത്താവിനെ അറസ്റ്റു ചെയ്ത് ചോദ്യം ചെയ്താൽ വിവരങ്ങളെല്ലാം പുറത്തുവരുമെന്ന് അവർ പറയുന്നു.

സംഭവത്തിനുശേഷം പലതവണയായി ഭർത്താവ് ആളുകളെ കൂട്ടിവന്ന് യുവതിയെ ഭീഷണിപ്പെടുത്തിയതായി സമിതി പ്രവർത്തകർ പറയുന്നു. ഏറ്റവും ഒടുവിൽ സമരത്തിന്റെ പ്രചാരണം നടക്കുമ്പോൾ ഭർത്താവും സംഘവും യുവതിയുടെ വീട്ടിൽ എത്തിയിരുന്നു. വിവരം അറിഞ്ഞ് സ്ത്രീകളടക്കം ഗ്രാമത്തിലെ ജനാവലി യുവതിയുടെ വീട്ടിലെത്തി. അപ്പോഴേക്കും സംഘം രക്ഷപ്പെട്ടു.

കേരളത്തിലെ അടുക്കളകൾക്ക് തീപിടിക്കുകയാണ്. പെണ്ണിന്റെ നൊമ്പരങ്ങളുടെ കനലിൽനിന്നു പടർന്ന തീയാണത്. മാനംപോയ പെണ്ണ് നീതിക്കായി നടത്തുന്ന സമരത്തെ ഇനിയും ഉൾക്കൊള്ളാൻ വൈകുന്നത് അപകടം വരുത്തും.













പി. സുജാതൻ

# സോമർവെല്ലിന്റെ പാട്ടുപോലെ

**ഡോ. സോമർവെൽ കർമ്മംകൊണ്ട് ഒരു സംഗീതജ്ഞനായിരുന്നില്ല. മനുഷ്യശരീരം കീറിമുറിച്ച് രോഗരഹസ്യം തിരക്കി മടുത്ത സർജനായ അദ്ദേഹം പുല്ലാങ്കുഴൽ ആലപിച്ച് തന്റെ മനസ്സിനെ ശാന്തമാക്കി. മനോഹരമായി പാടിയ ആ ഡോക്ടറെപ്പോലെ മലയാള സാഹിത്യത്തിലെ ജീവിതസ്വപ്നങ്ങൾ തേടി ഒരു സംഘം ഡോക്ടർമാർ വന്നു; അമേരിക്കയിൽ നിന്ന്. അമേരിക്കയിലെ മലയാളി ഡോക്ടർമാരുടെ സംഘടന കൊച്ചിയിൽ നടത്തിയ സാഹിത്യ സമ്മേളനങ്ങളുടെ റിപ്പോർട്ട്.**

**ലോ**കത്തിന്റെ എല്ലാ കോണിലും മലയാളി എത്തിയിട്ടുണ്ടെന്ന് അഭിമാനം കൊള്ളുന്നു. പക്ഷേ. മലയാളഭാഷയും സംസ്കാരവും അവർ പോയ അന്യനാടുകളിലെങ്ങും ഇതുവരെ എത്തിയിട്ടില്ല. നാനാദേശത്തുനിന്നു വന്നുചേർന്നവരുടെ സങ്കര സംസ്കാരത്തിനു മുകളിൽ കെട്ടിപ്പടുത്തിട്ടുള്ള അമേരിക്കൻ സമ്പന്നതയിലും ദേശാടനപ്രിയരായ മലയാളികളുടെ സംസ്കാരത്തിന്റെ വിദൂരസ്വാധീനംപോലുമില്ല. ഇത് നമ്മുടെ സാഹിത്യത്തിന്റെയും സംസ്കാരത്തിന്റെയും ഒരു രോഗമായി കരുതാമെങ്കിൽ അതിനു ചികിത്സാവിധിയുമായി എത്തിയിരിക്കുകയാണ് ഒരുകൂട്ടം ഡോക്ടർമാർ.

അമേരിക്കയിലെ മലയാളി ഡോക്ടർമാരുടെ സംഘടനയായ അസോസിയേഷൻ ഓഫ് കേരള മെഡിക്കൽ ഗ്രാഡ്വേറ്റ്സ് (എ.കെ.എം.ജി) അതിന്റെ 17-ാം വാർഷിക സമ്മേളനം ആഗസ്റ്റ് രണ്ടാംവാരം കൊച്ചിയിൽ നടത്തി. എയ്ഡ്സ്, കാൻസർ എന്നിവപോലുള്ള മാരകരോഗത്തിന്റെ ചികിത്സയെക്കുറിച്ചോ, കോളറയും പ്ലേഗുംപോലുള്ള പകർച്ചവ്യാധിയെപ്പറ്റിയോ അല്ല ഈ ഡോക്ടർമാരുടെ സമ്മേളനം മുഖ്യമായി ചർച്ച ചെയ്തത്. അവരുടെ സംസാരങ്ങളിലും വിചാരങ്ങളിലും കൈരളിയോടുള്ള ദാഹമുണ്ടായിരുന്നു. മാതൃഭാഷയിലെ സാഹിത്യസംഭവങ്ങൾ അറിയുവാനുള്ള തീവ്രമായ ആഗ്രഹമുണ്ടായിരുന്നു. ഡോക്ടർമാരുടെ സമ്മേളനത്തിലെ മുഖ്യമായ കാര്യപരിപാടികളെല്ലാം സാഹിത്യവും സംസ്കാരവുമായി ബന്ധപ്പെട്ടവയായിരുന്നു. ചർച്ചാസമ്മേളനങ്ങൾക്ക് എ.കെ.എം.ജി ക്ഷണിച്ചുവരുത്തിയത് മലയാളത്തിലെ എണ്ണപ്പെട്ട എഴുത്തുകാരെ ആയിരുന്നു. 'കൈരളിയുടെ ഇതിഹാസം', 'സംസ്കാരങ്ങളിൽ മലയാളം' തുടങ്ങിയവയായിരുന്നു അമേരിക്കൻ മലയാളി ഡോക്ടർമാരുടെ ചർച്ചാവിഷയങ്ങൾ.

സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് തകഴി ശിവശങ്കരപ്പിള്ള ശ്രദ്ധേയമായ ഒരു നിർദ്ദേശം വച്ചു. എം.ബി.ബി.എസ് കോഴ്സിനു മലയാള സാഹിത്യം പഠിപ്പിക്കണം. ചികിത്സകർക്ക് ജീവിതാവബോധം ഉണ്ടാകാൻ അവരുടെ മാതൃഭാഷയിലെ. ജീവിതനിരീക്ഷണങ്ങൾ നിറഞ്ഞ സാഹിത്യംകൂടി അറിഞ്ഞേ പറ്റൂ എന്നു തകഴി അഭിപ്രായപ്പെട്ടു. രോഗിയുടെ പൾസും പ്രേഷറും മാത്രം നോക്കിക്കഴിയുന്ന ഒരു വിഭാഗമായി ചികിത്സകന്മാർ മാറുമ്പോൾ തകഴിയുടെ നിർദ്ദേശത്തിനു കൂടുതൽ അർത്ഥവ്യാപ്തി ഉണ്ടാകുന്നു. ദൈന്യവുമായി തന്റെ മുന്നിലെത്തുന്ന രോഗിയുടെ ജീവിതപശ്ചാത്തലം ചികിത്സകൻ അറിഞ്ഞിരിക്കണമെന്ന് ആയുർവേദ ചികിത്സാപദ്ധതി വിഭാവന ചെയ്ത ഋഷീശ്വരന്മാർ നിർദ്ദേശിച്ചിട്ടുള്ള കാര്യം തകഴി ചൂണ്ടിക്കാട്ടി. ശരീരശാസ്ത്രത്തോടൊപ്പം സാഹിത്യകലയും ഗ്രഹിക്കുന്ന ഒരു ഡോക്ടർക്ക് മനുഷ്യജീവിതത്തെപ്പറ്റി വ്യത്യസ്തവും ഉന്നതവുമായ ഒരു കാഴ്ചപ്പാടുണ്ടാകുമെന്നതു തീർച്ചയാണ്. ഡോക്ടറുടെ കൈപ്പുണ്യം എന്നു പറയാറില്ലേ? കലയിൽനിന്നും സാഹിത്യത്തിൽനിന്നുമല്ലാതെ ഈ 'പുണ്യം' അവർക്ക് എവിടുന്നു കിട്ടാനാണ്?

എം.ടി. വാസുദേവൻനായർ ഈ ആശയം കൂടുതൽ വിശദീകരിച്ചു. ശരീരത്തിന്റെ താളക്കേടും രോഗവുമാണ് ചികിത്സകർ കണ്ടുപിടിച്ചു മാറ്റാൻ ശ്രമിക്കുന്നത്. എഴുത്തുകാർ സമൂഹത്തിന്റെ രോഗവും താളപ്പിഴയുമാണ് കണ്ടുപിടിക്കുന്നത്. ഡോക്ടർ രോഗത്തിനു ചികിത്സകൂടി വിധിക്കുന്നു. എഴുത്തുകാരൻ സമൂഹത്തിന്റെ രോഗത്തെപ്പറ്റി ഒരു മുന്നറിയിപ്പു നല്കുക മാത്രമേ ചെയ്യുന്നുള്ളൂ. എം.ബി.ബി.എസ്സിനു സാഹിത്യം പാഠ്യവിഷയമാക്കുക തന്നെ വേണം. പരീക്ഷയും മാർക്കിടലുമൊന്നും വേണമെന്നില്ല- എം.ടി പറഞ്ഞു.

കവിതയുടെ എതിരല്ല ശാസ്ത്രം എന്ന് ഒ.എൻ.വി. കുറുപ്പ് ഓർമ്മിപ്പിച്ചു. ശസ്ത്രക്രിയാവിദഗ്ദ്ധനായിരുന്ന ഡോ. സോമർവെല്ലിന്റെ കഥ അദ്ദേഹം പറഞ്ഞു. ഓരോ ശസ്ത്രക്രിയ കഴിഞ്ഞും സോമർവെൽ ഓടക്കുഴൽ വായിക്കുമായിരുന്നു. തന്റെ തൊഴിലിന്റെ സംഘർഷം അകറ്റാൻ പുല്ലാങ്കുഴൽ നാദം അദ്ദേഹത്തിനു മരുന്നായിരുന്നു. സമസ്വച്ഛ ശാന്തമായ കലയുടെ അവസ്ഥയെപ്പറ്റി വൈലോപ്പിള്ളി "കത്തിയും മുരളിയും" എന്ന കവിത എഴുതി. സംഗീതത്തിനു മാത്രമല്ല എല്ലാ കലാരൂപങ്ങൾക്കും ശാസ്ത്രത്തിനെന്നപോലെ ഒരു കണക്കുണ്ട്. പൂർണ്ണത[illegible]ിലെത്താനുള്ള ഒരു വഴിയും ശ്രമവുമാണത്.

മലയാളിയുടെ ഭാഷാഭിമാനം നമ്മിൽത്തന്നെ അലിഞ്ഞുതീരാതിരിക്കാൻ ശ്രമിക്കണമെന്ന് ഡോ. കെ. അയ്യപ്പപ്പണിക്കർ തന്റെ മുഖ്യ പ്രഭാഷണത്തിൽ ആവശ്യപ്പെട്ടു. നമ്മുടെ സാഹിത്യരചനകൾ തീരെ മോശമാണ്, നല്ലതെല്ലാം അങ്ങു വെളിയിലാണ് എന്നു നിരന്തരം, ആഴ്ചതോറും അറിയിച്ചുകൊണ്ടരിക്കുന്നവരെ നമുക്കു വിട്ടുകളയാം. വിവർത്തനത്തിന് എന്തെല്ലാം പരിമിതികളുണ്ടായാലും സാംസ്കാരിക വിനിമയത്തിന് അത് അനുപേക്ഷണീയമാണ്. മികച്ച മലയാളരചനകൾ പരിഭാഷയിലൂടെ പടിഞ്ഞാറോട്ടു പോകട്ടെ. നൂറ്റഞ്ചുകൊല്ലംമുമ്പ് ഡ്യൂമർ സായിപ്പ് ചന്തുമേനോന്റെ 'ഇന്ദുലേഖ' ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്തിയത് എഴുത്തുകാരനോട് എന്തു വിനയവും ആദരവും കാട്ടിക്കൊണ്ടാണെന്ന്. ആ കൃതിയുടെ മുഖവുരയിൽനിന്നു ഗ്രഹിക്കാം. കഥകളി പഠിക്കാൻ ഫ്രാൻസിൽനിന്നു വന്ന മാർട്ടിന ഷമാന ചില ആട്ടക്കഥകൾ ഫ്രഞ്ചിലേക്കു പരിഭാഷപ്പെടുത്തിയിട്ടുണ്ട്. ബംഗാളിയും കന്നടവുമാണ് ഇന്ത്യയ്ക്കു പുറത്തു പോയിട്ടുള്ള ഇന്ത്യൻ ഭാഷാസാഹിത്യങ്ങൾ. ലോകമെങ്[illegible] മലയാളി സഞ്ചരിച്ചിട്ടും ഈ പദവി മലയാളഭാ[illegible]യ്ക്കു കിട്ടിയില്ല. ഇത് നമ്മുടെ സംസ്കാരത്തി[illegible] ഒരു രോഗമാണ്. ഗ്ലോബൽ പെഴ്സണാലി[illegible] വനാണ് മലയാളി. പക്ഷേ. സ്വന്തം സം[illegible]കാരത്തിൽനിന്നു വേറിട്ടു പോകാതിരിക്കാൻ അവർ മനസ്സു വയ്ക്കണം. സോളമന്റെ കാലത്ത് [illegible]ഫെസ് കേരളത്തിൽനിന്നു പോയിരുന്നു [illegible] നമുക്കു സ്പൈസ് [illegible] ആണ [illegible]

ഗന്ധവ്യഞ്ജനക്കടത്തിന്റെ കാലത്തെ സാംസ്കാരിക വിനിമയ സുഗന്ധം വീണ്ടെടുക്കുന്നതിനെപ്പറ്റി അയ്യപ്പപ്പണിക്കർ തമാശ പറഞ്ഞു.

മലയാള സാഹിത്യവും സംസ്കാരവും വിദേശങ്ങളിൽ എത്തിയില്ലെന്നതു പോകട്ടെ: ഇന്ത്യയുടെ ഇതരഭാഗങ്ങളിൽപ്പോലും എത്തിനോക്കിയിട്ടില്ലെന്നിടത്താണ് ഡോ. അയ്യപ്പപ്പണിക്കരുടെ അഭിപ്രായത്തിന്റെ തീവ്രത നാം അറിയുന്നത്.

സങ്കര സംസ്കാരത്തിനു പഴയ വള്ളുവനാടൻ താലൂക്കിൽനിന്നു വന്ന എഴുത്തുകാർ നല്കിയ സംഭാവനകളുടെ മഹത്ത്വം ഓർമ്മിപ്പിച്ച എൻ.പി. മുഹമ്മദ്, മുസ്‌ലിങ്ങൾ കേരളത്തിന്റെ അമ്മ പെറ്റ മക്കളാണെന്നു പറഞ്ഞു. അറബിനാട്ടിൽനിന്നു കച്ചവടത്തിന് ഇവിടെ വന്നവർ ഒപ്പം സ്ത്രീകളെ കൊണ്ടുവന്നിരുന്നില്ല. അവർക്ക് ഇവിടുത്തെ പെണ്ണുങ്ങളിൽ പിറന്നവരാണ് മുസ്‌ലിങ്ങൾ. മദ്ധ്യപ്രദേശിലെ സ്കൂൾക്കുട്ടികൾ ഹിന്ദു എന്ന പദത്തിന്റെ വിപരീതമായി മുസ്‌ലിം എന്ന വാക്കു പഠിക്കുന്നു എന്നറിയുമ്പോൾ കേരളത്തിൽ അവ പര്യായപദങ്ങളായിരുന്നു എന്നു നമ്മുടെ സംസ്കാരം വിളിച്ചുപറയുന്നു. ഗുരുവായൂരും പൊന്നാനിയും രണ്ടു മതവികാരങ്ങളുടെ നഗരങ്ങളാണ്. സ്വകീയമായ ഈ ചുറ്റുവട്ടത്തുനിന്നു വന്ന എഴുത്തുകാർ മിശ്രവിവാഹംപോലെ സാംസ്കാരിക സമന്വയത്തിനു വഴിയൊരുക്കി. ഇടശ്ശേരി "കൂട്ടുകൃഷി" എന്ന നാടകം എഴുതിയത് ഒരു മുസ്‌ലിം യുവതിയെയും ഹിന്ദു യുവാവിനെയും യോജിപ്പിക്കാനായിരുന്നു. "ഇസ്‌ലാമിക വന്മല" എന്ന ഇടശ്ശേരിക്കവിതയിലും ഈ സമന്വയത്തിന്റെ കാഹളമുണ്ട്. എം.ടി. വാസുദേവൻനായരുടെ 'ഗോവിന്ദൻകുട്ടി' എന്ന കഥാപാത്രം മതം മാറുന്നതിനു പിന്നിൽ 'നബീസ'യോടുള്ള ഗൂഢാനുരാഗത്തിന്റെ പ്രേരണയുണ്ടെന്നാണ് എന്റെ വിശ്വാസം. 'ഉമ്മാച്ചു'വിലെ അദ്ധ്യാപികയായ ചിന്നമ്മുവിനെ അബ്ദു സമീപിക്കുന്നതു നോക്കുക. ഒരുകാര്യം പറയാനുണ്ട് എന്ന് അബ്ദു അറിയിക്കുമ്പോൾ "വേണ്ട. വീട്ടിൽ നാലുകാലുള്ള ഒരു കട്ടിൽ ഉണ്ട്" എന്നാണ് ചിന്നമ്മുവിന്റെ പ്രതികരണം. അവർക്കു ജനിച്ച കുഞ്ഞിനെ നോക്കി ചിന്നമ്മുവിന്റെ പിതാവ് രഹസ്യമായി ആഹ്ളാദിക്കുന്നു. സങ്കര സംസ്കാരത്തിന്റെ സമന്വയം ഇവിടെ വള്ളത്തോൾ മുതൽ രാധാകൃഷ്ണൻവരെയുള്ള എഴുത്തുകാരിൽ നിലനിന്നുപോരുന്നു. വിദേശ തത്ത്വചിന്തയുടെ ഭാരമില്ലാതെ പിറന്ന കൃതികൾ ഇവിടെനിന്നു വിദേശഭാഷയിലേക്കു പരിഭാഷപ്പെടുത്തണം. നമ്മുടെ ഗ്രാമങ്ങളിൽ കൃഷിക്കാർ ഇപ്പോഴും നാളികേരപ്രായത്തിലാണ്. അമേരിക്കക്കാർ ഈ ഗ്രാമീണജീവിതം പരിഭാഷയിലൂടെ തിരിച്ചറിയട്ടെ. ആഫ്രിക്കൻ സാഹിത്യത്തിന് അംഗീകാരം കിട്ടുന്നത് വലിയ പ്രസാധകന്മാരെ അവർക്കു ലഭിച്ചതുകൊണ്ടാണ്. മലയാള സാഹിത്യത്തിനും വിദേശത്തു വൻ പ്രസാധകർ ഉണ്ടാകണമെന്ന് എൻ.പി. മുഹമ്മദ് നിർദ്ദേശിച്ചു.

മലയാളത്തിൽ പുസ്തകങ്ങളുടെ സുവർണ്ണകാലം 1950 മുതൽ 80 വരെ ആയിരുന്നു എന്നു ഡി.സി. കിഴക്കേമുറി പറഞ്ഞു. നമ്മുടെ ജനസംഖ്യയുടെ നൂറിലൊന്നു മാത്രമുള്ള സ്വീഡനിൽ നമ്മെക്കാൾ പുസ്തകം ചെലവാകുന്നു. പുസ്തകം എഴുതുന്നതിലും പ്രയാസം പ്രസിദ്ധപ്പെടുത്തുന്നതിലാണ്. അതിനെക്കാൾ പ്രയാസം വില്ക്കാനാണ്. മലയാളത്തിൽ മുമ്പു സാഹിത്യം അദ്ധ്യാപകരുടെ കുത്തകയായിരുന്നു. ഇപ്പോൾ അദ്ധ്യാപകരിൽ വായനാശീലമില്ല. സാഹിത്യം അവരെ കൈവിട്ടുകഴിഞ്ഞു. അതുവഴി കുട്ടികളിലും വായനയുടെ ലഹരി കെട്ടുപോയിരിക്കുന്നു. 25-ാമത്തെ ലോകഭാഷയായ മലയാളത്തിന് ഇങ്ങനൊരു തകർച്ച നേരിട്ടതെന്തെന്ന് ഡി.സി വികാരപൂർവ്വം ചോദിച്ചു.

മലയാള സാഹിത്യകൃതികൾക്ക് ഇംഗ്ലീഷ് വിവർത്തനം ഉണ്ടാകേണ്ടത് അമേരിക്കക്കാർക്കു വേണ്ടി മാത്രമല്ല. ഇവിടുത്തെ കുട്ടികൾക്കും ഇപ്പോൾ മലയാളം അറിയില്ലെന്നു സുഗതകുമാരി പരിതപിച്ചു. കേരളത്തിലെ കുട്ടികൾക്കും ഇംഗ്ലീഷ് വിവർത്തനത്തിലൂടെ മാത്രമേ മലയാളഗ്രന്ഥങ്ങൾ ഗ്രഹിക്കാനാവൂ. കുഞ്ഞിനു മലയാളം അറിയില്ലെന്ന് തെല്ല് അഭിമാനത്തോടെ പറയുന്ന അച്ഛനമ്മമാരുടെ നാടാണിത്. ആത്മഹത്യ. മദ്യപാനം. കൂട്ട ബലാത്സംഗം തുടങ്ങിയ കാര്യ









ങ്ങളിൽ മുൻപന്തിയിലെത്തിയിരിക്കുന്ന ആധുനിക കേരളത്തിന്റെ ഭീകരമുഖം വരച്ചുകാട്ടിയ സുഗതകുമാരി ഒരു സാന്ത്വനംപോലെ "സ്നേഹത്തിനെന്തേ നിറം" എന്ന കവിത ചൊല്ലി. വി. മധുസൂദനൻനായരുടെ കാവ്യാലാപനവും ഉണ്ടായിരുന്നു.

'കൈരളിയുടെ ഇതിഹാസം' എന്ന പേരിൽ ശനിയാഴ്ച (ആഗ: 10) നടന്ന സെമിനാറിൽ പ്രൊഫ: എം.കെ. സാനു കാലഘട്ടങ്ങളെയും പ്രസ്ഥാനങ്ങളെയും തരംതിരിച്ചു മലയാള സാഹിത്യത്തിന്റെ ആധുനിക ചരിത്രം വിവരിച്ചു. അയർലണ്ടിന് അഞ്ചു നോബൽസമ്മാനം കിട്ടാമെങ്കിൽ മലയാളത്തിലെ എഴുത്തുകാർക്കും ആ ലോകോത്തര സമ്മാനത്തിന് അർഹതയുണ്ടെന്ന് പ്രൊഫ: സാനു സോദാഹരണം തെളിയിച്ചു. ടി.എസ്. എലിയട്ടും സ്റ്റീഫൻ സ്പെണ്ടറും രചന നടത്തിയ അതേ കാലത്തുതന്നെ അത്തരം ആശയങ്ങൾ മലയാളകൃതികളിലും ആവിഷ്കരിക്കപ്പെട്ടിട്ടുണ്ടെന്ന് പ്രൊഫ: എസ്. ഗുപ്തൻനായർ അഭിപ്രായപ്പെട്ടു. എൻ.എൻ. കക്കാടിന്റെ '1963', ഡോ. അയ്യപ്പപ്പണിക്കരുടെ 'കുരുക്ഷേത്രം' തുടങ്ങിയ കൃതികൾ അദ്ദേഹം ഉദാഹരിച്ചു. ആധുനികമനുഷ്യന്റെ പ്രശ്നങ്ങൾ നിരത്തുന്ന The Struggle of Modern Man സ്പെണ്ടർ എഴുതിയ 63-ലാണ് കക്കാട് '1963' എന്ന കവിതയിൽ അത്തരം പ്രശ്നങ്ങൾ ആവിഷ്കരിച്ചത്. എം.എൻ. പാലൂരും അക്കാലത്തുതന്നെ "അനാസിനാക്കുന്നു പ്രഭാതഭക്ഷണം" എന്ന് എഴുതിയിരുന്നു.

> **അമേരിക്കൻ മലയാളികൾ അമേരിക്കക്കാരെപ്പോലെ ജീവിക്കാനാണ് ശ്രമിക്കേണ്ടത്. മലയാളത്തിനും കേരളത്തിനും മാത്രമായി വലിയ മഹത്വമൊന്നുമില്ല. നാം ചെന്നു ചേരുന്ന സാഹചര്യവുമായി ഇണങ്ങുകയാണ് വേണ്ടത്. ചന്ദനക്കുറിയും കസവുസാരിയുമണിഞ്ഞാൽ മലയാളിയാകുമോ?**
> **-മാധവിക്കുട്ടി**

അമേരിക്കൻ മലയാളികൾ അമേരിക്കക്കാരെപ്പോലെ ജീവിക്കാനാണ് ശീലിക്കേണ്ടതെന്ന് മാധവിക്കുട്ടി ഉപദേശിച്ചു. മലയാളത്തിനും കേരളത്തിനും മാത്രമായി വലിയ മഹത്ത്വമൊന്നുമില്ല. നാം ചെന്നുചേരുന്ന സാഹചര്യവുമായി ഇണങ്ങുകയാണു വേണ്ടത്. ചന്ദനക്കുറിയും കസവുസാരിയും അണിഞ്ഞാൽ മലയാളിയാകുമോ? തിരുവാതിരയ്ക്ക് ആതിരപ്പൂ ചൂടിയാലും മലയാളിത്തം ലഭിക്കില്ല. ഒരു സംസ്കാരവും ആരിലും അടിച്ചേല്പിക്കരുത്. അമേരിക്കൻ മലയാളികളുടെ കുട്ടികൾക്ക് ഏറ്റവും വലിയ പ്രശ്നം അവരുടെ രക്ഷാകർത്താക്കളാണ്. കുട്ടികളെ അവരുടെ പാട്ടിനു വിടാൻ മാധവിക്കുട്ടി പറഞ്ഞു.

മലയാള സാഹിത്യ കൃതികൾ ഇംഗ്ലീഷിലേക്കു പരിഭാഷപ്പെടുത്താൻ എ.കെ.എം.ജി ആവിഷ്കരിച്ചിട്ടുള്ള പദ്ധതിയെപ്പറ്റി എൻ.ആർ.എസ്. ബാബു വിശദീകരിച്ചു. ആദ്യ സംരംഭമെന്ന നിലയിൽ കഥ പരിഭാഷപ്പെടുത്താൻ ഒരു മത്സരം നടത്തിയിരുന്നു. സേതുവിന്റെ 'ദൂത്' എന്ന കഥ പരിഭാഷ ചെയ്ത എ.ജെ. തോമസ് ഒന്നാംസമ്മാനാർഹനായി. ടി. പദ്മനാഭന്റെ 'കാലഭൈരവൻ' എന്ന കഥ ഇംഗ്ലീഷിലാക്കിയ കെ. പ്രഭാകരൻനായർ രണ്ടാം സമ്മാനവും എം.ടിയുടെ 'വാനപ്രസ്ഥം' പരിഭാഷപ്പെടുത്തിയ ഗീതാകൃഷ്ണൻകുട്ടി മൂന്നാം സമ്മാനവും നേടി. പതിനായിരം രൂപയും അമേരിക്കൻ യാത്രാടിക്കറ്റുമാണ് ഒന്നാം സമ്മാനം. സമ്മാനാർഹരെ എൻ.ആർ.എസ്. ബാബു പരിചയപ്പെടുത്തി. ഡോ. എം.വി. പിള്ള, ഡോ: മാത്യു തെക്കേടത്ത്, ജോസഫ് ഐപ്പ്, കർമ്മചന്ദ്രൻനായർ തുടങ്ങിയവരാണ് സമ്മേളന പരിപാടികൾ നിയന്ത്രിച്ചത്. സംസ്ഥാനത്തെ ആരോഗ്യ വിദ്യാഭ്യാസരംഗം നവീകരിക്കാൻ ഉതകുന്ന ചില കർമ്മപദ്ധതികൾ എ.കെ.എം.ജി സർക്കാരിന്റെ പരിഗണനയ്ക്കു വച്ചിട്ടുണ്ട്. ഡോ. അടൂർ അമാനുള്ളയെ സംഘടനയുടെ പുതിയ പ്രസിഡന്റായി അവരോധിച്ചു.

കേരളത്തിലെ വിദ്യാലയങ്ങളിൽ മലയാള ഭാഷാപഠനം നിർബന്ധമാക്കണമെന്ന എഴുത്തുകാരുടെ കൂട്ട അഭ്യർത്ഥനയോടെയാണ് സാഹിത്യ സമ്മേളനത്തിനു സമാപ്തി കുറിച്ചത്. ഭാഷാപഠനം കർശനമാക്കാൻ സംസ്ഥാന സർക്കാരിന് ഒരു ഒപ്പിന്റെ ആവശ്യമല്ലേയുള്ളുവെന്ന് എം.ടിയും ഒ.എൻ.വിയും സദസ്സിലിരുന്ന മന്ത്രി എ.സി. ഷൺമുഖദാസിനെ ചൂണ്ടിപ്പറഞ്ഞപ്പോൾ. ആ നിർദ്ദേശം സർക്കാരിന്റെ ശ്രദ്ധയിൽപ്പെടുത്താമെന്നു മന്ത്രി ഉറപ്പു നല്കി. 'ഭാഷയ്ക്ക് ഒരു ഡോളർ' എന്ന ഡോ. എം.വി. പിള്ളയുടെ സ്നേഹവായ്പിന്റെ പ്രതീകമായിരുന്നു വെല്ലിംഗ്ടൺ ഐലൻഡിലെ ടാജ് മലബാർ ഹോട്ടൽ അങ്കണത്തിൽ നടന്ന പ്രവാസികളുടെ ഈ സംഗമം. കൈനിക്കര കുടുംബത്തിലെ അംഗമായ ഡോ. പിള്ള അമേരിക്കക്കാരുടെ കാൻസർ രോഗം മാറ്റാൻ പരിശ്രമിക്കുന്നതോടൊപ്പം മാതൃഭാഷയ്ക്ക് ഒരു മുത്തം കൊടുക്കുന്നു. സോമർവെല്ലിന്റെ പുല്ലാങ്കുഴൽ വായനപോലെ. ചികിത്സകൻ മാതൃഭാഷാ സാഹിത്യം പഠിക്കണമെന്നു തകഴി പറഞ്ഞത് എത്ര ശരി.

(8-ാം പേജിൽ നിന്നും തുടർച്ച)

ശ്രമിക്കുകയാണുവേണ്ടത്. അതിന് സഹായകരമായ സമീപനമാണ് ആന്റണിയും സഹപ്രവർത്തകരും അംഗീകരിച്ചിട്ടുള്ളത് എന്നതിൽ എനിക്ക് കൃതാർത്ഥതയുണ്ട്.

ചോദ്യം: ഡി.വൈ.എഫ്.ഐ പ്രവർത്തകരെ പാർട്ടിയിൽ സജീവമാക്കുകയാണ് ഈ പദ്ധതിയുടെ ലക്ഷ്യമെന്ന് ഒരു കോൺഗ്രസ്സ് എം.പി. ഈയിടെ പറയുകയുണ്ടായി. സാക്ഷരതാ പ്രവർത്തനം പോലെ ജനകീയമാവേണ്ട ഈ പദ്ധതിയെ ഇത്തരം അഭിപ്രായഗതികൾ സ്വാധീനിക്കുമോ? എങ്കിൽ അതിനുള്ള മറുപടി എന്താണ്?

ഇ.എം.എസ്: അങ്ങനെയൊരു അഭിപ്രായം പറഞ്ഞ കോൺഗ്രസ്സ് എം.പി.പോലും ജനകീയാസൂത്രണ പ്രവർത്തനത്തിൽ സജീവമായി പങ്കുകൊള്ളും എന്നാണ് ഞാൻ ആശിക്കുന്നത്.

ചോദ്യം: കല്യാശ്ശേരി മാതൃകയിൽ ഓരോ പഞ്ചായത്തിലും Resource Maping സമ്പ്രദായം നടത്തി വികസനത്തിന് പുതിയ ആസൂത്രണം സംജാതമാക്കുമോ?

ഇ.എം.എസ്: കല്യാശ്ശേരി മാതൃകയെക്കൂടി ആസ്പദമാക്കി നടത്തിയ ചർച്ചകളിൽ നിന്നാണ് ജനകീയാസൂത്രണ പ്രസ്ഥാനം രൂപപ്പെട്ടിട്ടുള്ളത്.

ചോദ്യം: കേരളമിന്ന് അഭിമുഖീകരിക്കുന്ന ഗുരുതരമായ പ്രശ്നങ്ങളിലൊന്ന് കുടിവെള്ളക്ഷാമമാണ്. ഇത് പരിഹരിക്കുക. കേരളത്തിൽ മലിനമായിക്കൊണ്ടിരിക്കുന്ന കായലുകൾ, ഒരു വാട്ടർ മാനേജ്മെന്റ് പദ്ധതി. വികസനത്തെ ബാധിക്കുന്ന പരിസ്ഥിതി പ്രശ്നങ്ങൾ തുടങ്ങി ഒട്ടനവധി ചോദ്യങ്ങൾ ഒൻപതാം പദ്ധതി അഭിമുഖീകരിക്കുന്നുണ്ട്. ജനകീയ പങ്കാളിത്തത്തോടെ ഈ കാര്യങ്ങൾ ഒമ്പതാം ജനകീയ പദ്ധതി എങ്ങനെയാണ് കൈകാര്യം ചെയ്യുന്നത്?

ഇ.എം.എസ്: ചോദ്യത്തിൽ ഉന്നയിച്ച പ്രശ്നം പൊതുവേ നോക്കിയാൽസാങ്കേതികമാണ്. ആ മേഖലയിൽ ഞാനൊരു വിദഗ്ദ്ധനല്ല. പക്ഷേ വിദഗ്ദ്ധരായ ധാരാളം ആളുകളും. അവരുടെ നേതൃത്വത്തിൽ പ്രവർത്തിക്കുന്ന സംഘടനകളും കേരളത്തിലുണ്ട്. അവരെയും. പഞ്ചായത്തീരാജ്, നഗരസഭാ സ്ഥാപനങ്ങളെയും ഒന്നിപ്പിക്കലാണ് ജനകീയാസൂത്രണ പ്രസ്ഥാനത്തിന്റെ പ്രധാന ജോലി. ആ വഴിക്കു മാത്രമേ കുടിവെള്ളം. കായൽ ജലമലിനീകരണം. പരിസ്ഥിതി തുടങ്ങിയ ജീവൽ പ്രശ്നങ്ങൾക്ക് പരിഹാരം ഉണ്ടാക്കാൻ കഴിയൂ.

അധികാര വികേന്ദ്രീകരണവും കേരളത്തിലെ ഒമ്പതാം പദ്ധതിയും ഇന്ത്യയിലെ ഇതര സംസ്ഥാനങ്ങൾക്ക് മാതൃകയാവുമെന്ന വിശ്വാസമാണ് ഇ.എം.എസ് പ്രകടിപ്പിച്ചത്. ആത്യന്തികമായ വികസനമാവണം ലക്ഷ്യം. അതിന് രാഷ്ട്രീയമായ വിട്ടുവീഴ്ചകൾക്ക് തയ്യാറാവണം. ഇ.എം.എസ് പറഞ്ഞവസാനിപ്പിച്ചു. അപ്പോഴേക്കും അടുത്ത സന്ദർശകരെത്തുകയാണ് കല്ക്കട്ടാ മേയറും ഹൗറ മേയറും. അധികാര വികേന്ദ്രീകരണത്തിന്റെ സാധ്യതകളെക്കുറിച്ച് അവരോടും അദ്ദേഹം സംസാരിക്കുന്നു.

(23-ാം പേജിൽ നിന്നും തുടർച്ച)

ഒഴുകിയാണ് നദി തിരുവട്ടാറിലെത്തുന്നത്. ഇഷ്ടികച്ചൂളകൾ ഇരുവശത്തേയും മൺതിട്ടകളെ വിഴുങ്ങിക്കഴിഞ്ഞിരിക്കുന്നു. നദിക്കരയിലെ വയലുകളും പുരയിടങ്ങളും നദിയോളം ആഴത്തിൽ കുഴിച്ച് മണ്ണെടുത്തിരിക്കുന്നു. പോയ വർഷങ്ങളിൽ മലവെള്ളപ്പാച്ചിൽ തടുത്തുനിറുത്താൻ മൺതിട്ടകളില്ലാതെ ഗ്രാമത്തിന്റെ അതിർത്തികൾ കടന്ന് ഉള്ളിലെ വീടുകളെ തകർത്ത് താണ്ഡവം ചെയ്ത നദി ഇപ്പോൾ ഇടവപ്പാതിയിലും ശുഷ്കിച്ച ഒരു നീർച്ചാൽ മാത്രമാണ്. നദിയുടെ ആത്മാവ് നാഗരിക സംസ്കാരത്തിന്റെ ലോറികൾ കടത്തിക്കൊണ്ടുപോകുന്നത് താമ്രപർണ്ണിക്കരയിലെ നിത്യ ദൃശ്യമായിരിക്കുന്നു. തിരുവനന്തപുരം ജില്ലയിലെ കെട്ടിടങ്ങൾ നിർമ്മിക്കാനുപയോഗിക്കുന്ന മണലിന്റെ ഏറിയകൂറും താമ്രപർണ്ണിയിൽനിന്ന് ഊറ്റിയെടുത്തതാണ്.

പ്രകൃതി നമ്മിൽനിന്നും സജീവമായ സഹവർത്തിത്വം ആവശ്യപ്പെടുന്നുണ്ട്. നമ്മളത് നിരാകരിക്കുമ്പോൾ പ്രകൃതിയുടെ ജൈവഘടനതന്നെ താറുമാറാകുകയും ഘടനാപരമായ അതിന്റെ ഏകരൂപത്തിന് ശൈഥില്യം വന്നുചേരുകയും ചെയ്യുന്നു. വികസനം നാഗരികതയുടെ ആത്മമന്ത്രമാണെങ്കിൽ പരിസ്ഥിതി സന്തുലനം ജീവരാശിയുടെ ശ്വാസവായുവാണ് എന്ന കാര്യം മറക്കരുത്. സിവിൽ എൻജിനീയറിംഗ് സാങ്കേതികവിദ്യയാണ് നദിയുടെ അനർഗ്ഗള പ്രയാണങ്ങൾക്ക് വിഘ്നം വരുത്തുന്നത്. സിവിൽ എൻജിനീയറിംഗിന് ക്ലിപ്തവും കാർക്കശ്യമേറിയതുമായ ഒരു സദാചാര സംഹിതയുണ്ട്. കോൺക്രീറ്റിന്റെ വ്യാകരണമാണത്. ഈ ഭാഷ നമ്മുടെ നിത്യജീവിതത്തിന്റെ ഭാഷയാക്കി നമ്മൾ ഏറ്റുവാങ്ങുമ്പോൾ പ്രകൃതി നമ്മിൽനിന്നും അകന്നുപോകുന്നു. ലോകത്തെവിടെയും സംഭവിക്കുന്നത് ഇതുതന്നെയാണ്. താമ്രപർണ്ണിയുടെ പ്രായണങ്ങളിലും നാഗരികത ഇത്തരം ഇടപെടലുകൾ നടത്തുന്നു. നദിക്കുന്നത് നദി. ശബ്ദകോശങ്ങൾ ഇങ്ങനെ അർത്ഥം പറയുന്നു. പക്ഷേ നദി നമ്മുടെ മനസ്സുകളെപ്പോലൊരു തരിശുഭൂമിയായിത്തീർന്നത് ശബ്ദകോശങ്ങളിലെ അക്ഷരങ്ങൾക്ക് ഇനിയും ബോധ്യപ്പെട്ടിട്ടില്ല. അതിന്റെ നേരറിയണമെങ്കിൽ മലിനപ്പെട്ട ഭൂമിയുടെ ആത്മാവിന്റെ രോദനം ചെവിയോർക്കണം. മലകൾക്കും പുഴകൾക്കും ഇന്ന് സ്ഥാനം അർത്ഥശാസ്ത്രത്തിന്റെ നിഘണ്ടുക്കളിലാണ്. പണത്തിന്റെ സ്രോതസ്സുകളാണവ എന്നറിയുന്നവർ മുന്നും പിന്നും നോട്ടമില്ലാതെ അവയെ ചൂഷണം ചെയ്യുകയാണല്ലോ.

താമ്രപർണ്ണി ഉദ്ദേശം 25900 ഹെക്ടർ നിലത്തിലെ ഇരുപ്പൂകൃഷിക്ക് ജലം നല്കുന്നു. കന്യാകുമാരിയുടെ ഹരിത സമൃദ്ധിയുടെ ഏറിയപങ്കും താമ്രപർണ്ണിയുടെ സംഭാവനയാണ്. തിരുനെൽവേലി ജില്ലയിലെ രാധാപുരം താലൂക്കിലെ കൃഷിയിടങ്ങൾ വരെ ഒഴുകിച്ചെന്നെത്തുന്നുണ്ട് താമ്രപർണ്ണിയിലെ നദീജലം. താമ്രപർണ്ണിയുടെ നിരവധി പോഷക നദികളിൽ പ്രധാനപ്പെട്ടവ മുല്ലയാറും ചിറ്റാറും പറളിയാറുമാണ്. കോതയാറിനു കുറുകേ പേച്ചിപ്പാറ അണയും പറളിയാറിനു കുറുകേ പെരുഞ്ചാണി അണയും പ്രധാന ജലശേഖരങ്ങൾ. പറളിയാറിൽ മാത്തൂരിൽ കെട്ടപ്പെട്ട അകിഡക്ട് ഏഷ്യയിലെ ഇത്തരത്തിലുള്ള ഏറ്റവും വലിയ പാലമാണ്. നൂറ്റിപ്പതിനഞ്ചടിയോളം ഉയരവും ഒരു കിലോമീറ്ററോളം നീളവുമുള്ള ഈ പാലത്തിലൂടെ താമ്രപർണ്ണിയുടെ ഒരു കനാൽശാഖ ഒഴുകിപ്പോകുന്നു. പേച്ചിപ്പാറയിലെ ജലം മാത്രമാശ്രയിച്ചാണ് സമതലത്തിലെ കൃഷി നടക്കുന്നത്. കൂടങ്കുളത്ത്റഷ്യൻ സഹകരണത്തിൽ ആണവനിലയ പദ്ധതി വന്നപ്പോൾ പേച്ചിപ്പാറയിലെ വെള്ളം അവിടേക്ക് തിരിച്ചുവിടാനുള്ള തയ്യാറെടുപ്പുകൾ നടന്നിരുന്നു. സോവിയറ്റ് യൂണിയന്റെ തകർച്ച ആണവനിലയ പദ്ധതിയെ തളർത്തിയപ്പോൾ നാഞ്ചിനാടിലെ കർഷകന്റെ മനസ്സിൽ ആളിയുയർന്ന തീ തെല്ലു ശമിച്ചു. ഇടയ്ക്കിടെ വീണ്ടും ആണവനിലയം ചർച്ചാവിഷയമാകുമ്പോൾ കർഷകരുടെ നെഞ്ചിൽ വീണ്ടും ആശങ്കകളാണ്.

പുഴ അവസാനിക്കുന്നിടത്ത് പൊഴിയിൽ സമുദ്രത്തിന്റെ രൗദ്രസംഗീതം. കൂറ്റൻ അലമാലകളിൽനിന്നു ചാറിവീഴുന്ന ഉപ്പുവെള്ളത്തിന്റെ മഴ. തെങ്ങുകളുടെ നീണ്ട നിരകളിൽ പതുങ്ങിക്കിടക്കുന്ന തേങ്ങാപ്പട്ടണത്തിന് പുരാതനമായ ചരിത്രത്തിന്റെ ഭൂതകാലമുണ്ട്. അറേബ്യയിലേക്ക് ഉണക്ക മത്സ്യവും തേങ്ങയും കയറും സ്രാവിൻചിറകും കയറ്റിക്കൊണ്ടുപോയ പത്തേമാരികൾ തിരിച്ചുവന്നെത്തുന്നതുകാത്ത് സമുദ്രനീലിമയിലേക്ക് ഉറ്റുനോക്കിനിന്ന കടലോരഗ്രാമം. 'ഒരു കടലോര ഗ്രാമത്തിൻ കഥൈ'എന്ന തമിഴ് നോവലിൽ തോപ്പിൽ മുഹമ്മദ് മീരാൻ പറഞ്ഞുവെച്ച കഥ ഈ ഗ്രാമത്തിന്റേതാണ്. തമിഴിലെ ആധുനിക സാഹിത്യം പ്രതിഫലമായി മീരാന് അതിന്റെ ഹൃദയത്തിലൊരിടം നല്കി. തോപ്പിൽ മുഹമ്മദ് മീരാന്റെ മാതൃഭാഷ മലയാളമാണെന്ന് കൂട്ടത്തിൽ പറഞ്ഞുവയ്ക്കട്ടെ. താമ്രപർണ്ണിയുടെ പടിഞ്ഞാറെ പൊഴിമുഖത്തുനിന്നും മീരാൻ ജീവിതം തേടി ചേക്കേറിയത് തിരുനെൽവേലിയിലാണ്. അവിടെയാണല്ലോ മറ്റൊരു താമ്രപർണ്ണിയുടെ പ്രവാഹപഥം. അംശി നാരായണപിള്ള എന്ന സ്വാതന്ത്ര്യസമരത്തിന്റെ കവിയും ഇവിടെയായിരുന്നു ജനിച്ചുജീവിച്ചത്.

പൊഴിമുഖം അടയുമ്പോൾ താമ്രപർണ്ണി കരയിലെ ഗ്രാമങ്ങളിലേക്ക് ഇഴഞ്ഞുകയറും. പൈങ്കുളത്തിലേയും വൈക്കലൂരിലേയും നടവഴികൾ വർഷംതോറും പുതിയതാകുന്നതതുകൊണ്ടാണ്. ഇവിടെ നദി ജനജീവിതത്തിലെ നിതാന്ത സാന്നിദ്ധ്യമാണ്. നദിയെ അവഗണിക്കുക അസാദ്ധ്യമെന്നതിനാൽ നാഗരികതയുടെ കടന്നേറ്റം ഈ ഗ്രാമഭൂമിക്ക് സഹിക്കേണ്ടിവരുന്നില്ല.

താമ്രപർണ്ണിക്കരയിലെ രണ്ടു കുടിയേറ്റ കഥകളിലൊന്നിനു രംഗഭൂമിയായത് തേങ്ങാപ്പട്ടണം. കോഴിക്കോട്ടുനിന്നും കുടിയേറിയവരാണത്രേ തേങ്ങാപ്പട്ടണത്തിലെ മുസ്ലിം ജനവിഭാഗം. 1200 വർഷത്തെ ചരിത്ര പഴക്കം അവകാശപ്പെടുന്ന മുസ്ലിം പള്ളി അറബികൾ തിരുവിതാംകൂർ രാജാക്കന്മാരുടെ അനുവാദ ആശിസ്സുകളോടെ കെട്ടിയുയർത്തിയതാണെന്നും പഴമക്കാർ പറയുന്നു.

കുലശേഖരത്തിന്റെ കുടിയേറ്റകഥ വർത്തമാനകാലത്താണ് അരങ്ങേറിയത്. താമ്രപർണ്ണിക്കരയിലെ ഈ മലയോരം റബർകൃഷിക്ക് അനുയോജ്യമാണെന്ന കണ്ടെത്തലാണ് കോട്ടയത്തുനിന്നുള്ള കുടിയേറ്റത്തിനു പിന്നിലെ പ്രചോദനം. റബറിന്റെ മണമുള്ള, പണത്തിന്റേയും പലിശയുടെയും ഒരുപാടു കഥകൾ കുലശേഖരത്തിന്റെ പുതിയ ചരിത്രത്തിലുണ്ട്. മലനിരകളിലെ മഴക്കാടുകൾ പിഴുതുമാറ്റി നിരയൊപ്പിച്ച് റബർ മരങ്ങൾവളർന്നപ്പോൾ ചോർന്നൊലിച്ചുപോയത് മലയിലെ കരിമണ്ണു മാത്രമല്ല. മലങ്കാണികൾ സമതലങ്ങളിൽ വില്പനയ്ക്കെത്തിച്ചിരുന്ന കാട്ടുതേനിന്റെ സുഗന്ധം കൂടിയായിരുന്നു. റബർക്കാടുകൾ പൂക്കുമ്പോൾ തേൻകൂടുകളിൽ ഇപ്പോൾ കയ്ക്കുന്ന തേനാണു നിറയുന്നത്. കാണികൾ തേൻ ശേഖരിക്കുന്ന വിദ്യ കൗതുകകരമായ ഒരു ദൃശ്യമാണ്. തേൻകൂടുകളിലേക്ക് അറ്റത്ത് നൂലുകെട്ടിയ അമ്പുകൾ എയ്തു തറപ്പിക്കുന്നു. അമ്പിന്റെ അറ്റത്തു തൂങ്ങിക്കിടക്കുന്ന നൂൽ താഴെ, കുപ്പിയിൽ തേനെത്തിക്കും. ലളിതമായ സാങ്കേതികവിദ്യ.

താമ്രപർണ്ണിയുടെ വൃഷ്ടിപ്രദേശത്തു പന്തലിച്ചുനില്ക്കുന്ന വനച്ഛായ അപൂർവ്വമായ ജൈവസമൃദ്ധിയുടെ സമ്പന്ന ഖനിയാണ്. ഇരവികുളം നാഷണൽ പാർക്കിൽ ശക്തമായ സുരക്ഷാബോധത്തോടെ വരയാടുകൾ അലഞ്ഞുനടക്കുമ്പോൾ പേച്ചിപ്പാറ മലയിടുക്കുകളിൽ അവ അരക്ഷിതരാണ്. വംശനാശം സംഭവിച്ചുകൊണ്ടിരിക്കുന്ന ഈ അപൂർവ്വ ജന്തുസഞ്ചയം ദിനംപ്രതി വേട്ടയാടപ്പെടുകയാണ്. വിലക്കപ്പെട്ട മൃഗത്തിന്റെ മാംസം പലരുടെയും അത്താഴത്തിന് വിശിഷ്ടമായ സ്വാദുകൾ ഇപ്പോഴും നല്കുന്നുണ്ടെന്ന് ശ്രുതി. ഇടതൂർന്ന കാട് വെളിമ്പ്രദേശമായിക്കൊണ്ടിരിക്കുന്നുവെന്നത് മറ്റൊരു സത്യം. തിരുനെൽവേലിയിലെ ഊഷരത ഒരു വിളിപ്പാടകലെ മാത്രമാണെന്നും ഭൂഗർഭത്തിലെ കാരുണ്യങ്ങൾ ഉൾവലിഞ്ഞാൽ മരുഭൂമി സഹ്യന്റെ പടിഞ്ഞാറെ ചരിവിലും പടർന്നു വളർന്നുകൂടായ്കയില്ല എന്നും പലരും വിസ്മരിക്കുന്നു. എങ്കിലും പുഴ ഒഴുകുകതന്നെയാണ്. നാടൻകഥാകോവിദന്മാരായ ഗ്രാമവൃദ്ധന്മാർ അതിന്റെതണുരാശികളിലിരുന്ന് കഥയുടെ കെട്ടുകളഴിക്കുന്നു. പുഴയുടെ. വാഴ്‌വിന്റെ. തളർച്ചയും ഉയർച്ചയും അവരുടെ നാവുകളിൽ വാഴ്ത്തുപാട്ടായി.

ഓരോ പുഴയും ഗൃഹാതുരതയുണർത്തുന്ന നിരവധി സ്മൃതികളുടെ ഒഴുക്കാണ്. ആറ്റുവഞ്ചികളുലയുന്ന, ചാഞ്ഞ തെങ്ങിൻതലപ്പുകളുടെ പുള്ളിനിഴൽ വീണ ആറ്റിറമ്പുകൾ സ്മൃതിയിലെ നിർവ്വചനാതീതമായ ഉണർവ്വുകളായി പുനർജ്ജന്മം കൊള്ളുന്നു. പുഴയുടെ അഭിയാനങ്ങൾ മനുഷ്യസംസ്കാരങ്ങളുടെ തടഭൂമികളിൽ വിളയിച്ചത് സമ്പന്നമായ പൈതൃകമായിരുന്നു. നദി വരളുമ്പോൾ സംസ്കാരത്തിന്റെ വളർച്ചയും മുരടിക്കുകയാണല്ലോ.



നജീബ്
രവിശങ്കർ

# അറുപതു തികഞ്ഞ വിദ്യാർത്ഥി പ്രസ്ഥാനം



ഇന്ത്യാ സ്വാതന്ത്ര്യ സമരകാലത്തെ ഒരനിവാര്യതയായി ജനിച്ചുവീണ സംഘടിത വിദ്യാർത്ഥി പ്രസ്ഥാനം ഇന്ത്യയിലെ രാപകലുകളും ഇന്ത്യയിലെ അച്ഛനമ്മമാരും വെടിയുണ്ടകൾക്കു മുന്നിലേക്ക് നെഞ്ചുവിരിച്ചിറങ്ങുമ്പോൾ. തൂക്കുമരങ്ങളിലേക്ക് തലയുയർത്തി നടന്നുപോകുമ്പോൾ കാമ്പസുകളിൽ മനസ്സ് അസ്വസ്ഥമായ വിദ്യാർത്ഥി, തെരുവിന്റെ കലാപങ്ങളിലേക്കിറങ്ങി. കർഷകനോടൊപ്പം തൊഴിലാളിയോടും യുവാക്കളോടുമൊപ്പം തെരുവുകളിൽ പുതഞ്ഞുചേർന്ന ചോരയിൽ വിദ്യാർത്ഥിയുടെ ചോരയും ചേർന്നു. രക്തസാക്ഷി പരമ്പരകളിൽ എഴുതിച്ചേർക്കാൻ ഹേമുകലാനി മുതൽ വിദ്യാർത്ഥിപ്പോരാളികളുടെ പേരുകളുണ്ടായി. അങ്ങനെ ചരിത്രത്തിന്റെ ചുവടുകൾക്കൊപ്പം നടന്ന ഒരു വിദ്യാർത്ഥി പ്രസ്ഥാനം ഇന്ത്യാരാജ്യം സ്വാതന്ത്ര്യത്തിന്റെ സുവർണ്ണ ജൂബിലി വർഷത്തിലേക്കു കടക്കുന്നതിന് മൂന്നുനാൾ മുമ്പ് അതിന്റെ 60 പ്രവർത്തന വർഷങ്ങൾ പൂർത്തിയാക്കി. 1936 ആഗസ്റ്റ് 12-ന് തീക്ഷ്ണമായ സ്വാതന്ത്ര്യസമരത്തിന്റെ ഗർഭ ഗേഹങ്ങളിൽനിന്ന് പിറന്നുവീണ എ.ഐ.എസ്.എഫ് ആണ് ആ വിദ്യാർത്ഥി സംഘടന. സ്വാതന്ത്ര്യത്തിനു മുമ്പും പിന്നീടും ഇന്ത്യയുടെ വിജയങ്ങൾക്കും പരാജയങ്ങൾക്കും പ്രതിസന്ധികൾക്കും പരിഹാരങ്ങൾക്കും ഒരുപോലെ സാക്ഷ്യംനിന്ന. അതുകൊണ്ടുതന്നെ ചരിത്രത്തിന്റെ കൂടെ നടന്ന ഇന്ത്യയിലെ ഏക വിദ്യാർത്ഥി പ്രസ്ഥാനമാണ് എ.ഐ.എസ്.എഫ്.

ഇന്ത്യയിൽ ദേശീയാടിസ്ഥാനത്തിൽ യുവജനങ്ങൾക്ക് സംഘടിതരൂപമുണ്ടാകാൻ സ്വാതന്ത്ര്യം നേടി 1959 മേയ് 3 വരെ കാത്തിരിക്കേണ്ടിവന്നു. 1945-ൽ ലോകയുദ്ധത്തിന്റെ ശവഭൂമിയിൽ നിന്ന് ഉയിർക്കൊണ്ട ലോകജനാധിപത്യ യുവജന ഫെഡറേഷനിൽ സ്ഥാപകാംഗമാകാനും ലോകജനതയുടെ ഐക്യദാർഢ്യത്തിന്റെ കൂടെ നിൽക്കാനും കഴിഞ്ഞ ഇന്ത്യൻ സംഘടന. അതുകൊണ്ടുതന്നെ എ.ഐ.എസ്.എഫ് ആയിരുന്നു. 60 വർഷം പൂർത്തിയാകുന്നതിന്റെ ഭാഗമായി ഒരു വർഷം നീണ്ടുനിൽക്കുന്ന ആഘോഷ പരിപാടികളാണ് സംഘടനയുടെ ദേശീയ കൗൺസിലും വിവിധ സംസ്ഥാന ഘടകങ്ങളും സംഘടിപ്പിച്ചത്. 95 ആഗസ്റ്റ് 12 മുതൽ കൽക്കട്ടയിൽ വച്ചാണ് ആഘോഷ പരിപാടികൾ തുടങ്ങിയത്. അറുപതുവർഷം പൂർത്തിയാകുന്ന ഇക്കഴിഞ്ഞ ആഗസ്റ്റ് 12 മുതൽ 14 വരെ തൃശ്ശൂരിൽ നടന്ന വിവിധ പരിപാടികളോടെ ആഘോഷങ്ങൾ സമാപിച്ചു.

കേരള സാഹിത്യ അക്കാദമി. സംഗീത നാടക അക്കാദമി, ലളിതകലാ അക്കാദമി തുടങ്ങിയ സ്ഥാപനങ്ങൾ കൊണ്ടും ഒട്ടനവധി ചരിത്ര സംഭവങ്ങൾക്കും സാംസ്കാരിക മുന്നേറ്റങ്ങൾക്കും സാക്ഷ്യം വഹിച്ചും നേതൃത്വം നൽകിയും പുകഴ്പെറ്റ നാടാണ് തൃശ്ശൂർ. കേരളത്തിന്റെ സാംസ്കാരിക തലസ്ഥാനമെന്നറിയപ്പെടുന്ന തൃശ്ശൂരിൽ വച്ചാണ് 1940-കളിൽ ആദ്യത്തെ കേരള വിദ്യാർത്ഥി സമ്മേളനം ചേർന്നത്. ദിവാൻ ഭരണത്തിനും ബ്രിട്ടീഷ് ആധിപത്യത്തിനുമെതിരായ വിദ്യാർത്ഥി മുന്നേറ്റങ്ങൾ തൃശ്ശൂരിനും അനവധിയായിരുന്നു. അതിന്റെയെല്ലാം ഓർമ്മകളോടെ പേരെടുത്ത വിദ്യാർത്ഥി കോർണറിൽ നിന്ന് തുടികൊട്ടി നീങ്ങിയാരംഭിച്ച. നഗരവീഥികൾക്ക് ഒരു അപൂർവ്വാനുഭവം കൂടി നൽകിയ സാംസ്കാരിക ഘോഷയാത്രയോടെയാണ് ആഘോഷ പരിപാടികൾ തുടങ്ങിയത്. കേരളത്തിന്റെ 14 ജില്ലകളിൽനിന്നെത്തിയ കലാരൂപങ്ങളും വ്യത്യസ്ത സംസ്ഥാനങ്ങളിൽ നിന്നെത്തിയ പ്രതിനിധികളും അണിനിരന്നുകൊണ്ടുള്ള ഘോഷയാത്ര നഗരം നിറഞ്ഞൊഴുകിയപ്പോൾ കൊഴുപ്പേകാൻ പൂരത്തിന്റെ നാട്ടിൽ നെറ്റിപ്പട്ടം കെട്ടിയ ഗജവീരന്മാരുമണിനിരന്നു. കഥകളി. കൂടിയാട്ടം. തെയ്യങ്ങൾ. പുലികളി. കോൽക്കളി; കളരിപ്പയറ്റ്, പടയണി. കുത്തിയോട്ടം. കാവടി. രാധാ-കൃഷ്ണ വേഷങ്ങൾ, ടാബ്ളോകൾ തുടങ്ങിയവ ആകർഷകമാക്കിയ ഘോഷയാത്ര ടൗൺഹാളിൽ സമാപിച്ചപ്പോൾ വിദ്യാർത്ഥി ഫെഡറേഷന്റെ ആദ്യകാല നേതാക്കളിൽ പ്രമുഖനായിരുന്ന പി.കെ.വി. പതാക ഉയർത്തി. സംഘടനയുടെ അഖിലേന്ത്യാ പ്രസിഡന്റ് രാഹുൽ ബൈജിയുടെ അദ്ധ്യക്ഷതയിൽ നടന്ന സമ്മേളനത്തിൽ വച്ച് കേന്ദ്ര ആഭ്യന്തര വകുപ്പുമന്ത്രി ഇന്ദ്രജിത്ഗുപ്ത ഉദ്ഘാടന കർമ്മം നിർവ്വഹിച്ചു.

> ഇന്ത്യയിലെ ചരിത്ര പാരമ്പര്യമുള്ള ഒരേയൊരു വിദ്യാർത്ഥി പ്രസ്ഥാനമാണ് എ.ഐ.എസ്.എഫ്. ആ പ്രസ്ഥാനം അറുപതു വർഷം പിന്നിടുന്നു

ഇന്ത്യയെ പുതുക്കിപ്പണിയാനും പുതിയ സമൂഹത്തെ സൃഷ്ടിക്കാനും യുവജന വിദ്യാർത്ഥി പ്രസ്ഥാനങ്ങൾക്ക് വലിയ പങ്കു വഹിക്കാനുണ്ടെന്ന് ഗുപ്ത ഓർമ്മിപ്പിച്ചു. ഇന്ത്യയിലെ അധ:സ്ഥിത ജനവിഭാഗങ്ങളിലെ ബുദ്ധിശക്തികൊണ്ടും കഴിവുകൊണ്ടും മുന്നിൽ നിൽക്കുന്ന എന്നാൽ സാമൂഹ്യ ചുറ്റുപാടുകൾ കൊണ്ട് അവഗണിക്കപ്പെടുന്നവരെ കണ്ടെത്തി നാടിന്റെ വികാസപരിണാമങ്ങളുടെ ഭാഗമാക്കുക എന്നത് ഈ രാജ്യത്തിന്റെ മുന്നോട്ടുള്ള പ്രയാണത്തിന് അനിവാര്യമാണ്. 21-ാം നൂറ്റാണ്ടിലേക്ക് കാലെടുത്തുവയ്ക്കുന്ന ഇക്കാലത്ത് രാജ്യത്തിന്റെ ഐക്യവും മതേതരത്വവും നിലനിർത്തുന്നതിനായുള്ള പോരാട്ടത്തിൽ വിദ്യാർത്ഥി പ്രസ്ഥാനങ്ങൾ അണിനിരക്കണമെന്നും നേതൃത്വമേറ്റെടുക്കണമെന്നും അദ്ദേഹം അഭ്യർത്ഥിച്ചു. നിരക്ഷരത. അഴിമതി. സ്ത്രീകൾക്കെതിരേയുള്ള അസമത്വം. സാമൂഹ്യ പിന്നോക്കാവസ്ഥ എന്നിവയുമായി 21-ാം നൂറ്റാണ്ടിലേക്ക് ഈ ഇന്ത്യയെ എത്തിക്കാതിരിക്കാൻ ഈ സാമൂഹ്യ ദുരിതങ്ങൾ തുടച്ചുനീക്കുന്നതിനുള്ള ത്യാഗപൂർണ്ണമായ പ്രവർത്തനങ്ങൾക്ക് വിദ്യാർത്ഥികൾ നേതൃത്വം നൽകണമെന്ന് ഗുപ്ത വിദ്യാർത്ഥികളെ ആഹ്വാനം ചെയ്തു. പി.കെ.വി. ജെ.ചിത്തരഞ്ജൻ റഷ്യൻ പ്രതിനിധി ഡറിയാ മിചിനാ. അതുൽ കുമാർ അഞ്ചൻ. മന്ത്രിമാരായ കെ.ഇ. ഇസ്മയിൽ. വി.കെ. രാജൻ. മീനാക്ഷി തമ്പാൻ എം.എൽ.എ തുടങ്ങിയവർ പ്രസംഗിച്ചു.

സമ്മേളന നഗരിയിൽ ഉയർത്താനുള്ള പതാക തിരുവനന്തപുരം ജയപ്രകാശ് രക്തസാക്ഷി മണ്ഡപത്തിൽനിന്ന് പിക്കുമണി ദത്തയുടെ നേതൃത്വ




ഇന്ദ്രജിത് ഗുപ്ത സമ്മേളനം ഉദ്ഘാടനം ചെയ്യുന്നു

ത്തിലും ബാനർ കയ്യൂർ രക്തസാക്ഷി ഗ്രാമത്തിൽ നിന്ന് ഉജ്ജ്വൽ രഞ്ചൻ ത്ധായുടെ നേതൃത്വത്തിലുമാണ് കൊണ്ടുവന്നത്.

ഇന്ത്യയിലെ വിദ്യാഭ്യാസത്തിന്റെ പ്രതിസന്ധികളും പരിഹാരങ്ങളും ചർച്ച ചെയ്തതായിരുന്നു രണ്ടാം ദിവസം റീജിയനൽ തിയേറ്ററിൽ നടന്ന വിദ്യാഭ്യാസ സെമിനാർ. മുൻ കോഴിക്കോട് സർവ്വകലാശാലാ വൈസ് ചാൻസലർ ഡോ:ടി.എൻ. ജയചന്ദ്രന്റെ അദ്ധ്യക്ഷതയിൽ സെമിനാർ കേരള വിദ്യാഭ്യാസമന്ത്രി പി.ജെ. ജോസഫ് ഉദ്ഘാടനം ചെയ്തു. ഇന്ത്യയുടെ വിദ്യാഭ്യാസം പരീക്ഷയെ മാത്രം ആസ്പദമാക്കിയുള്ളതാണെന്നും ആ ഒരു സമ്പ്രദായം പുതുക്കിപ്പണിയാനുള്ള ശ്രമങ്ങൾ തുടങ്ങിയിട്ടുണ്ടെന്നും മന്ത്രി പ്രസ്താവിച്ചു. അറ്റ്ലാന്റുകൾ നമുക്ക് അപ്രാപ്യമാകുന്നതിന് വിദ്യാഭ്യാസത്തിന്റെ പോരായ്മ ഒരു കാരണമാണെന്ന് അദ്ദേഹം ചൂണ്ടിക്കാട്ടി. വൻകിട രാജ്യങ്ങളിൽ സംഗീതവും കലയും കായികാഭ്യാസവും പാഠ വിഷയങ്ങളാകുമ്പോൾ നമ്മുടെ ഗവൺമെന്റുകളുടെ മുമ്പിലുള്ള പുതിയ വിദ്യാഭ്യാസ പരിഷ്കാര നിർദ്ദേശങ്ങളിൽപ്പോലും ഇവയൊന്നും ഉൾപ്പെടുന്നില്ല എന്നത് ഖേദകരമാണ്. നമുക്ക് പ്രാഥമിക വിദ്യാഭ്യാസതലം തൊട്ട് കലാ-കായിക രംഗത്തെ പ്രതിഭകളെ കണ്ടെത്താനും ബുദ്ധിശക്തിയുള്ളവരെ കണ്ടെത്തി പരിശീലിപ്പിക്കാനും കഴിയുംവിധം വിദ്യാഭ്യാസത്തെ പുതുക്കിപ്പണിയണമെന്ന് അദ്ദേഹം പറഞ്ഞു.



*റഷ്യൻപാർലമെന്റംഗം മിഥിന സംസാരിക്കുന്നു*

തൊഴിലിനെക്കുറിച്ചുള്ള അവബോധം ജനങ്ങളിൽ വളർത്താൻ ഇന്ത്യൻ വിദ്യാഭ്യാസം സഹായിക്കുന്നില്ലെന്ന് സെമിനാറിൽ പങ്കെടുത്ത കണ്ണൂർ എൻജിനീയറിംഗ് കോളേജ് പ്രിൻസിപ്പൽ ഡോ: ആർ.വി.ജി.മേനോൻ പറഞ്ഞു. ബ്യൂറോക്രസിയെ ഉദാത്തവൽക്കരിക്കുകയും മറ്റുള്ളവയോട് ഉദാസീനത വളർത്തുകയും ചെയ്യുന്നതാണ് ഇന്നത്തെ വിദ്യാഭ്യാസം. തൊഴിലിനെക്കുറിച്ചുള്ള അവബോധം ജനങ്ങളിൽ വർദ്ധിപ്പിക്കുന്നില്ലെങ്കിൽ തൊഴിലധിഷ്ഠിത വിദ്യാഭ്യാസം പരീക്ഷകളിലും സെമിനാറുകളിലും അവസാനിക്കുമെന്നും വിദ്യാഭ്യാസം യഥാസ്ഥിതിയിൽ തുടരുമെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

ഹൃദയങ്ങൾ തമ്മിൽ ബന്ധിപ്പിക്കുന്ന കടമയാണ് വിദ്യാഭ്യാസം ചെയ്യുന്നത്. അദ്ധ്യക്ഷനായിരുന്ന എൻ. ജയചന്ദ്രൻ പറഞ്ഞു. കൂടുതൽ വിദ്യാഭ്യാസത്തിന് നീക്കിവച്ചതുകൊണ്ടുമാത്രമായില്ല അത് പ്രായോഗികമായി ഉപയോഗിക്കുക എന്നതാണ് സുപ്രധാനം. വിദ്യ നേടുന്ന ഒരു സമൂഹം അവന്റെ അവകാശങ്ങൾക്കായി പോരാട്ടത്തിന് സന്നദ്ധമാകുന്നു. അങ്ങനെയുള്ള സമൂഹം ഈ ഇന്ത്യയുടെ അവശ്യഘടകങ്ങളിൽ ഒന്നാണ്. അതിന് ഒരു സമാന്തര വിദ്യാഭ്യാസരേഖയ്ക്ക് രൂപം നൽകുകയും അതിന് വിദ്യാർത്ഥിസമൂഹം പോരാടുകയും ചെയ്യണമെന്ന് അദ്ദേഹം അഭ്യർത്ഥിച്ചു.

ഇന്ത്യയിലെ വിദ്യാഭ്യാസം പരിമിതികളിൽനിന്ന് പരിമിതികളിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നുവെന്ന് കൊച്ചി സർവ്വകലാശാലാ വൈസ് ചാൻസലർ വി.എൻ. രാജശേഖരൻ പിള്ള പറഞ്ഞു. ടി. ശ്രീനിവാസ് സ്വാഗതവും പ്രശാന്ത്കുമാർ മിശ്ര നന്ദിയും പറഞ്ഞു.

ഇന്ത്യൻ വിദ്യാഭ്യാസത്തെക്കുറിച്ച് പ്രതിപാദിക്കുന്ന വിശദമായ വിദ്യാഭ്യാസ നിർദ്ദേശങ്ങൾ സംഘടനയുടെ അഖിലേന്ത്യാ സെക്രട്ടറിയായിരുന്ന സോണി ബി. തെങ്ങമം സെമിനാറിനു മുമ്പിൽ അവതരിപ്പിച്ചിരുന്നു. ഇന്ത്യൻ വിദ്യാഭ്യാസത്തോടുള്ള സംഘടനയുടെ കാഴ്ചപ്പാടും രേഖയിൽ വിശദമായി തന്നെ പ്രതിപാദിച്ചിരുന്നു. ഉച്ചകഴിഞ്ഞു ചേർന്ന ഐക്യദാർഢ്യ സമ്മേളനം സി.പി.ഐ ദേശീയ സെക്രട്ടേറിയറ്റംഗം അതുൽകുമാർ അഞ്ചൻ ഉദ്ഘാടനം ചെയ്തു. ലോകജനാധിപത്യ യുവജന ഫെഡറേഷൻ സെക്രട്ടറി ജനറലും എ.ഐ.വൈ.എഫ് സെക്രട്ടറിയുമായ ഹർചന്ദ് സിംഗ്ബാത്ത്. റഷ്യൻ കമ്മ്യൂണിസ്റ്റ് ലീഗ് സെക്രട്ടറിയും ഡ്യൂമാ മെമ്പറുമായ ഡാറിയ മിച്നാ എന്നിവർ പ്രസംഗിച്ചു. ചെക്ക് റിപ്പബ്ളിക്, പാലസ്തീൻ. സ്വീഡൻ. മെഡിറ്ററേനിയ. ജപ്പാൻ. ബംഗ്ളാദേശ് തുടങ്ങിയ രാജ്യങ്ങളിലെ സംഘടനകളും ലോക വിദ്യാർത്ഥി യൂണിയനും സന്ദേശങ്ങളിലൂടെ ഐക്യദാർഢ്യ സമ്മേളനത്തെ അഭിവാദ്യം ചെയ്തു. ഉജ്ജ്വൽ രഞ്ചൻത്ധാ അദ്ധ്യക്ഷ്യം വഹിച്ചു.

തുടർന്നുനടന്ന സാംസ്കാരിക പരിപാടികൾ സമ്പുഷ്ടമായിരുന്നു. പവനന്റെ അദ്ധ്യക്ഷതയിൽ ഒ.എൻ.വി അമ്മന്നൂർ മാധവചാക്യാരെ പൊന്നാടയണിയിച്ചാദരിച്ചു. കലാമണ്ഡലം ക്ഷേമാവതിയുടെ നേതൃത്വത്തിൽ നടന്ന ഭരതനാട്യം. മോഹിനിയാട്ടം. കുച്ചുപ്പുടി. ഇരിങ്ങാലക്കുട ഉണ്ണായിവാര്യർ സ്മാരകനിലയം അവതരിപ്പിച്ച കഥകളി. ഒപ്പന തുടങ്ങി രാത്രിയിൽ നിറഞ്ഞൊഴുകിയ സംഗീതത്തിന്റെയും നടനത്തിന്റെയും സമ്മോഹന രൂപങ്ങൾ നവ്യാനുഭൂതി വിതച്ചു പടർന്നുകയറി.

തലമുറകളുടെ സംഗമത്തിനു വേദിയൊരുക്കിക്കൊണ്ടുനടന്ന പൂർവ്വകാല നേതാക്കളുടെ ഒത്തുചേരലോടെ ആഗസ്റ്റ് 14-ന് പരിപാടികൾ സമാപിച്ചു. സംഘടന പിറന്നുവീണ 1936-ൽ നേതൃസ്ഥാനത്തു പ്രവർത്തിച്ച കല്ലാട്ട് കൃഷ്ണൻ മുതൽ കഴിഞ്ഞ വർഷങ്ങളിൽ നയിച്ചവർവരെ ഒത്തുചേർന്ന ചടങ്ങ് ഗൃഹാതുരതയെ നെഞ്ചേറ്റുന്നതായിരുന്നു. ഓരോ കാലത്തെയും വിദ്യാർത്ഥിയുടെ കൂട്ടായ്മയ്ക്കും പോരാട്ടങ്ങൾക്കും നേതൃത്വം കൊടുത്തവർ ഒത്തുകൂടിയപ്പോൾ അത് കാലഘട്ടങ്ങളുടെ ഒത്തുചേരലായി. സ്വാതന്ത്ര്യസമരഘട്ടം മുതൽ തങ്ങളുയർത്തിപ്പിടിച്ച പോരാട്ടത്തിന്റെ പതാക ഏറ്റെടുത്ത് മുന്നോട്ടുപോകുന്ന, അദ്ധ്യക്ഷനായിരുന്ന ഒ.എൻ.വി.യുടെ വാക്കുകളിലൂടെ. "ഞങ്ങളെല്ലാം ലക്ഷ്യമാക്കിയ ഇനിയുമെത്തിച്ചേർന്നിട്ടില്ലാത്ത വാഗ്ദത്ത ഭൂമിയിലെത്താനുള്ള ലക്ഷ്യബോധവും നിശ്ചയദാർഢ്യവുമായി കടമകൾ ഏറ്റെടുത്ത" പുതിയ തലമുറയെ അഭിമുഖീകരിക്കുമ്പോൾ വാക്കുകൾ നഷ്ടപ്പെടുന്ന വികാര മുഹൂർത്തങ്ങൾക്ക് ചടങ്ങ് സാക്ഷിനിന്നു. എല്ലാവരുടെയും ഓർമ്മകളിലൂടെ സമരത്തിന്റെയും സഹനത്തിന്റെയും അനുഭവകഥകൾ പുനർജ്ജനിച്ചു. ബംഗാളിലെ വിദ്യാർത്ഥി പോരാട്ടങ്ങളിൽ നിന്നു വളർന്ന് ഇന്ത്യൻ പാർലമെന്റിലെ പ്രഗല്ഭ അംഗവും സി.പി.ഐ ദേശീയ എക്സിക്യൂട്ടീവ് അംഗവുമായിത്തീർന്ന ഗീതാമുഖർജി ഉദ്ഘാടനം ചെയ്തു. പി.കെ.വി., റിട്ട. ജസ്റ്റിസ് വി.ശിവരാമൻനായർ. കല്ലാട്ട് കൃഷ്ണൻ, കെ.ഗോവിന്ദപ്പിള്ള, ഡോ: പുതുശ്ശേരി രാമചന്ദ്രൻ, തോപ്പിൽ ഗോപാലകൃഷ്ണൻ. ഗിരിജാ ബാലകൃഷ്ണൻ, അതുൽകുമാർ അഞ്ചൻ. രവീന്ദ്രനാഥ് റായി, ലക്ഷ്മി നാരായണ, സോണി ബി. തെങ്ങമം എന്നിവർ പ്രസംഗിച്ചു. ബിനോയ് വിശ്വം. ഓമന വിശ്വനാഥൻ, പി.സി. രുഗ്മിണിയമ്മ. എം.എസ്. രാജേന്ദ്രൻ, ജെ. ഉദയഭാനു, ദാസരി നാഗഭൂഷണ റാവു, അഡ്വ.കെ. ബാലകൃഷ്ണൻ. അഡ്വ.കെ.പി. രാജേന്ദ്രൻ, എച്ച്.രാജീവൻ. അഡ്വ. എം.റഹ്മത്തുള്ള, റോബ്സൺപോൾ, സി.എൻ. ചന്ദ്രൻ, ആർ. വിജയകുമാർ, വി.കെ. മോഹനൻ. ടി.ആർ. രമേശ്കുമാർ, ഡി. സുരേഷ്ബാബു. ജി.ശശി തുടങ്ങി ദേശീയ രാഷ്ട്രീയത്തിലെ നിറഞ്ഞ സാന്നിദ്ധ്യങ്ങളായിത്തീർന്നവർ. കവിതയിലൂടെ മലയാളത്തെ ലോകോത്തരമാക്കിയവർ. നിയമജ്ഞരും ഉദ്യോഗസ്ഥരുമായിത്തീർന്നവർ. അഭിഭാഷകരായവർ വിവിധ ജില്ലകളിലും സംസ്ഥാനതലങ്ങളിലും രാഷ്ട്രീയരംഗത്ത് സജീവമായി പ്രവർത്തിക്കുന്നവർ. പത്രപ്രവർത്തകരായവർ. വെറും വീട്ടമ്മമാരായി ഒതുങ്ങിക്കഴിയുന്നവർ എന്നിങ്ങനെ രണ്ടു ഡസനിലധികം പേരാണ് ചടങ്ങിനെത്തിയത്.

ഈ അപൂർവ്വമായ അനുഭവങ്ങളെ നെഞ്ചേറ്റി പുതിയ കാലത്തെ പോരാളികൾ. നാടിന്റെ സമസ്താഭിമാനങ്ങളും കാക്കാനും പ്രശ്നങ്ങൾ പരിഹരിക്കാനും മുൻഗാമികൾ ഏല്പിച്ച തീപന്തങ്ങളണയാതെ സൂക്ഷിക്കാനും കണ്ണും കാതും തുറന്നുനിന്ന് ജാഗ്രത പാലിക്കുമെന്ന് പ്രതിജ്ഞ ചെയ്തതോടെ ദേശീയ ആഘോഷങ്ങൾക്ക് തിരശ്ശീല വീഴുകയായിരുന്നു.





ചന്ദ്രശേഖർ നാരായണൻ


*പുതൂർ ഉണ്ണികൃഷ്ണൻ*

# ക്ഷുഭിതാത്മാവിന്റെ ഹൃദയസ്പന്ദനങ്ങൾ

**മനുഷ്യസങ്കല്പങ്ങൾക്ക് കാല്പനികഭാവങ്ങൾ നൽകി അനശ്വരനാക്കിയ കഥാകാരനും നോവലിസ്റ്റുമാണ് പുതൂർ ഉണ്ണികൃഷ്ണൻ. വള്ളുവനാടൻ ജീവിതം മൺതനിമയോടെ അദ്ദേഹത്തിന്റെ കഥാലോകത്ത് തലനീട്ടിയിട്ടുണ്ട്.**



ഗുരുവായൂരിൽ ബസ്സിറങ്ങിയപ്പോഴേക്കും മാനം തെളിഞ്ഞിരുന്നു. പരിപാവനമായ ക്ഷേത്രപരിസരം. നാഴികമണിയുടെ നെഞ്ചിടിപ്പും, ബലിക്കല്ലിന്റെ അസുരതാളവും താളുകളിൽ കുറിച്ചിട്ട പുതൂരിന്റെ നാട്.

ആനക്കാരുടെയും അശരണരുടെയും വേശ്യകളുടെയും ഉരൽപ്പുരയിൽ നെല്ലുകുത്തുന്ന പഥികരുടെയും ആത്മനിന്ദയുടെ രേഖാചിത്രങ്ങൾ ആദ്യമായി മലയാളിക്കു പറഞ്ഞുതന്ന കഥാകാരൻ.

ചാരിയിട്ടിരുന്ന ഇരുമ്പുഗേറ്റ് തള്ളിത്തുറന്നു. ഒരിടത്തരം ഓടിട്ട ഭവനം. നടവഴിക്കിരുപുറവും ചിട്ടയില്ലാതെ നട്ടുവളർത്തിയിരിക്കുന്ന ചെടികളും വൃക്ഷങ്ങളും. കതകിൽ പതുക്കെ ഒന്നു മുട്ടി ഞാൻ വെളിയിലേക്കു നോക്കിനിന്നു. മരപ്പാളികൾ വലിച്ചുതുറക്കുന്ന 'കിരുകിരാ' ശബ്ദം. ഞാൻ അക്ഷമനായി. വാതിലുകൾ മലർക്കെ തുറന്നു. അതാ എനിക്കു മുന്നിൽ ജന്മാന്തര സൗഹൃദത്തിലെ മറവിപോലെ വിനയാന്വിതനായി പുതൂർ.

"ആരാ?"

വിദഗ്ദ്ധനായ ചെണ്ടക്കാരന്റെ പരുക്കനെങ്കിലും പൗരുഷത്തിന്റെ താളാത്മകമായ ശബ്ദം (തായാട്ട് ശങ്കരൻ).

"ഞാനിന്നലെ വിളിച്ചിരുന്നു."

"ഓ.... എന്റെ കർക്കടകമാസത്തിലെ വിരുന്നുകാരൻ. കയറിവരൂ."

ഞാൻ മരക്കസേരയിൽ പുതൂരിന് അഭിമുഖമായി ഇരുന്നു. ബാഗ് ടീപ്പോയിൽ വച്ച് ക്യാമറയും ടേപ്പും പുറത്തെടുത്തു.

പുതൂർ എന്നെത്തന്നെ നോക്കുകയാണ്. ഒരുപക്ഷേ, ഞാൻ കാലു വിറപ്പിക്കുന്നത് ഇഷ്ടപ്പെട്ടു കാണില്ല.

"നിറയെ കൊതുവാണല്ലോ."

പുതൂരൊന്നു ചിരിച്ചുവോ?!

"ഫാനിട്ടോളൂ. ഗുരുവായൂര് താൻ എന്നെക്കുറിച്ചല്ല എഴുതേണ്ടത്. കൊതുവിനെക്കുറിച്ചാ. കേരളത്തില് ഇത്രയധികം കൊതുവുള്ള ഒരു സ്ഥലം വേറെ കണ്ടിട്ടില്ല. പകലും രാത്രിയും ഒരുപോലെയാ. ഇതൊന്നും ശ്രദ്ധിക്കാൻ ഇവിടെ ആർക്കും നേരല്ല്യാ. ഓരോ ദിവസവും എത്ര ആയിരങ്ങളാ ഇവിടെ വന്നുപോകുന്നത്. അവർക്കുവേണ്ട പ്രാഥമിക സൗകര്യങ്ങൾ ഒരുക്കാൻപോലും ഇവിടെ ആർക്കും സമയല്ല്യാ."

ഈ അറുപത്തിമൂന്നാം വയസ്സിലും അശാന്തവും വ്യഥിതവുമായ മനസ്സോടെ കഥയെഴുതുന്ന പുതൂരിന്റെ മുഖത്ത് സ്ഥായിയായ നിസ്സംഗതയിലുറഞ്ഞ അസ്വസ്ഥത കനംവച്ചു. ഉള്ളുതുറന്നൊന്നു ചിരിക്കാൻ മറന്നുപോയ പുതൂരിന്റെ ആത്മവ്യഥയുടെ ജാതകപ്പൊരുൾ എന്റെ മുമ്പിൽ നിവർത്തി.

'പട്ടിണിയും ദാരിദ്ര്യവും അവഗണനയും അടിച്ചമർത്തലും ചവിട്ടിമെതിക്കലുമൊക്കെയാണ് എന്നെ ഒരു എഴുത്തുകാരനാക്കിത്തീർത്തത്. ഇപ്പോഴും ശാന്തികിട്ടാത്ത ഒരു മനസ്സാണ് എന്റേത്.

തൃശൂർ ജില്ലയിലെ ഏങ്ങണ്ടിയൂർ എന്ന തീരപ്രദേശ ഗ്രാമത്തിലായിരുന്നു എന്റെ ജനനം. അച്ഛൻ ശങ്കുണ്ണിനായർ. അമ്മ ജാനകി. എനിക്ക് ഒന്നര വയസ്സുള്ളപ്പോൾ എന്റെ കുടുംബം ഗുരുവായൂർക്കു പോന്നതാണ്. അച്ഛന് ഇവിടെയുള്ള ജോലിയായിരുന്നു വീടുമാറ്റത്തിനു കാരണം. വിട്ടിൽ പറയത്തക്ക കലാസാഹിത്യ പാരമ്പര്യമൊന്നുമുണ്ടായിരുന്നില്ല. അച്ഛൻ എന്നും എന്റെ സാഹിത്യാഭിരുചിക്ക് എതിരായിരുന്നു. അമ്മയായിരുന്നു എനിക്കെല്ലാവിധ പ്രോത്സാഹനവും തന്നത്. എന്റെ കഥകൾ വായിച്ച് അമ്മ പലപ്പോഴും കോലായിലിരുന്നു കണ്ണീർ തുടയ്ക്കുന്നതു ഞാൻ കണ്ടിട്ടുണ്ട്. എനിക്ക് എന്റെ അമ്മയോടുള്ള കടപ്പാട് എത്ര ജന്മങ്ങൾ തീർത്താലും തീരില്ല.

അറുനൂറോളം ചെറുകഥകൾ ഞാൻ എഴുതി. നാനൂറ്റി അറുപതിലേറെ പുസ്തകരൂപത്തിലാക്കി. മുപ്പത് കഥാസമാഹാരങ്ങൾ. പതിനഞ്ചു നോവലുകൾ. കൂടാതെ ആഞ്ഞം തിരുമേനിയുടെ ജീവചരിത്രവും, കല്പകപ്പൂമഴ എന്നൊരു കവിതാസമാഹാരവും, ഗജരാജൻ ഗുരുവായൂർ കേശവൻ എന്നീ ചലചിത്രകഥകളും എഴുതിയിട്ടുണ്ട്. പിന്നെ ഒട്ടനവധി ദേശീയവും വിദേശീയവുമായ മൊഴിമാറ്റങ്ങളും.

ചോദ്യം: ആദ്യത്തെ കഥ

ഉ: 'മായാത്ത സ്വപ്നം.' ചങ്ങമ്പുഴ കൃഷ്ണപിള്ളയെക്കുറിച്ചായിരുന്നു കഥ. 1952-ൽ പത്താംതരത്തിൽ [illegible]ക്കുമ്പോൾ പ്രസിദ്ധീകരിക്കപ്പെട്ടു. ചങ്ങമ്പുഴയുടെ ശവകുടീരത്തിൽ സാഹിത്യകാരനാവണം [illegible] ഗ്രഹിക്കുന്ന ഒരു ചെറുപ്പക്കാരൻ ചെല്ലുന്നു. ഈ സമയത്ത് അശരീരിരൂപത്തിൽ ചങ്ങമ്പുഴ പറയുകയാണ്: "അനിയാ. സാഹിത്യം ജീവിച്ചിരിക്കുമ്പോ

വല്ലാത്ത കുരിശാണ്. ജീവിച്ചിരിക്കുമ്പോൾ എന്നെ ഉപദ്രവിച്ചതേയുള്ളൂ. ഞാനെന്റ ഓടക്കുഴൽ ഇവിടെ ഇട്ടിട്ടു പോകുന്നു. ഇനിയിത് എന്റെ അനന്തര തലമുറയ്ക്ക് ഇഷ്ടപ്രകാരം എടുത്ത് ഊതാം." ഇതായിരുന്നു കഥാസാരം. ഇതു വളരെ നല്ല കഥയായി അന്ന് അംഗീകരിക്കപ്പെടുകയും, കൊടുങ്ങല്ലൂരിൽനിന്നും ഇറങ്ങിയിരുന്ന 'കേരളജനത' എന്ന മാസികയിൽ പ്രസിദ്ധീകരിക്കുകയുമുണ്ടായി.

ചോദ്യം: പ്രസിദ്ധീകരണത്തിന് ബുദ്ധിമുട്ട്?

ഉ:വളരെയധികം ബുദ്ധിമുട്ടുണ്ടായിട്ടുണ്ട്. അയയ്ക്കുന്നതെല്ലാം തിരിച്ചുവരുന്നത് ഒരു പതിവു തന്നെയായിരുന്നു. എന്നാലും തോറ്റില്ല. നിന്റെ പത്രത്തിൽ എന്റെ കഥ വന്നില്ലെങ്കിലും ഞാനൊരു കഥാകാരനാവും എന്ന വാശിയായിരുന്നു. നാലു കഥ അയയ്ക്കുമ്പോഴേക്കും തളരരുത്. എന്റെ ജീവിതത്തിൽ ഞാനെന്തെങ്കിലും ആവും. എന്റെ ജീവിതം അതിനുവേണ്ടി എറിഞ്ഞുടയ്ക്കും എന്നൊരു വാശിയുണ്ടെങ്കിലേ നമ്മൾ വിചാരിക്കുന്നതിന്റെ കാൽഭാഗത്തോളമെങ്കിലും എത്താൻ കഴിയൂ.

ഞാൻ എന്റെ ആദ്യ കഥാസമാഹാരം പ്രസിദ്ധീകരിച്ചത് എന്റെ അമ്മയുടെ കൈയിലെ സ്വർണ്ണാഭരണങ്ങൾ വിറ്റിട്ടാണ്. പത്തണയായിരുന്നു പുസ്തകത്തിന്റെ വില. ആ പുസ്തകവുമായി ഞാൻ പലേടത്തും കയറിയിറങ്ങിയിട്ടുണ്ട്. പലരും എന്നെ അടച്ചാക്ഷേപിച്ചിട്ടുണ്ട്. എന്റെ വീട്ടുകാരുപോലും ഇതിനെതിരായിരുന്നു. അച്ഛൻ എന്റെ മുഖത്തു നോക്കി പറഞ്ഞിട്ടുണ്ട്: "വാഴ വയ്ക്കാൻ പൊക്കൂടെടാ ചെക്കാ, സാഹിത്യംകൊണ്ട് നടന്നട്ടൊന്നും നീ എവിടെ്യം എത്താൻ പോണില്ല." എന്നാലും എന്റെ അമ്മ, അവരായിരുന്നു എന്റെ ശക്തി.

ഇങ്ങനെ പുസ്തകങ്ങളും തോളിലേറ്റി വീടുവീടാന്തരം കയറിയിറങ്ങി നാടുചുറ്റലിനിടയിലാണ് 1954-ൽ ഞാൻ കോട്ടയത്തുവച്ച് ബഷീറിനെ കണ്ടുമുട്ടുന്നത്. അന്നു ബഷീർ ഒരു നോവലെഴുതാൻ വേണ്ടി കോട്ടയത്ത് ഒരു വാടകവീട്ടിൽ താമസിക്കുകയായിരുന്നു.

ചോദ്യം: ബഷീറുമായുള്ള ബന്ധത്തെക്കുറിച്ച്?

ഉ:ഞാൻ വളരെയധികം ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന എഴുത്തുകാരനാണ് ബഷീർ. അന്നു ഞാൻ പുസ്തകക്കെട്ടുമായി പെരുവഴികൾ താണ്ടി തളർന്നു ബഷീറിന്റെ അരികിലെത്തിയപ്പോൾ എന്നോട് അദ്ദേഹം ചോദിച്ചു: "എന്തിനാ വന്നത്?" ഞാനെന്റെ പത്തണ വിലയുള്ള കഥാപുസ്തകത്തിന്റെ കാര്യം പറഞ്ഞപ്പോൾ ബഷീർ എന്നെ നന്നായൊന്നു നോക്കി. എന്നിട്ടു ചോദിച്ചു: വല്ലതും കഴിച്ചോ എന്ന്. ഞാൻ ഒന്നും മിണ്ടിയില്ല. എനിക്ക് എന്തു പറയണമെന്നും അറിയില്ലായിരുന്നു. പിന്നെ ഇലയിൽ ചോറു വരുന്നതാണു കണ്ടത്. ഞാൻ ആർത്തിയോടെ കഴിക്കുന്നത് ബഷീർ ഇമയനക്കാതെ നോക്കിയിരുന്നു. ബഷീറിന്റെ കണ്ണുകളിൽ വെള്ളം നിറഞ്ഞു. ശേഷം പോരുമ്പോൾ ബഷീർ എനിക്ക് അഞ്ചു രൂപയും 'അനിയാ. ഈ കഷ്ടപ്പാടുകൾക്ക് അറുതി വരുന്ന കാലമുണ്ടാകും. എഴുതുക. ഇമ്മി ബല്ല്യെ ആളാവു'ന്ന് അനുഗ്രഹിക്കുകയും ചെയ്തു. ബഷീർ ഒരു മനുഷ്യനായ എഴുത്തുകാരനായിരുന്നു. പച്ച മനുഷ്യൻ.

ആ 'ഉപ്പുപ്പാന്റെ കുയ്യാനകൾ' വന്ന കാലത്ത് വളരെ ഒച്ചപ്പാടുണ്ടാക്കിയതല്ലേ? രഘുനാഥൻനായര്. വിലാസിനി എന്റെ പേരിൽ രണ്ടുലക്ഷത്തിന് മാനനഷ്ടത്തിനു കേസുകൊടുത്തു. അന്നു വളരെ കുറച്ചുപേരേ ബഷീറിന്റെകൂടെ നിന്നുള്ളു. ബഷീറിനെ ബഷീറാക്കിയത് അനുഭവങ്ങളാണ്. ബഷീറിനോടുള്ള എന്റെ സ്നേഹവും ആദരവും വാക്കുകളിലൊതുക്കാൻ കഴിയുന്നതല്ല.

ചോദ്യം: ഏതെങ്കിലും പത്രാധിപന്മാരുടെ പ്രോത്സാഹനം?

ജയകേരളം പത്രാധിപർ സി.കെ. അപ്പുക്കുട്ടി ഗുപ്തൻ, ആർ.എം. മാണിക്കത്ത് മുതലായവർ എന്നെ പ്രോത്സാഹിപ്പിച്ചിട്ടുണ്ട്.

ചോദ്യം: മറ്റു പ്രോത്സാഹനങ്ങൾ?





ഉ:ആരിൽനിന്നും പറയത്തക്കതായി ലഭിച്ചിട്ടില്ല. പിന്നെ ഞാൻ ജീവിച്ചിട്ടുള്ളത് എന്റെ ശത്രുക്കളോടൊപ്പമാണ്. എനിക്കു മിത്രങ്ങൾ വളരെ കുറവേയുള്ളൂ.

ചോദ്യം: ആദ്യത്തെ പ്രതിഫലം?

ഉ:മദിരാശിയിൽനിന്നും ഇറങ്ങിയിരുന്ന 'ലോകവാണി' മാസികയിൽ 'രണ്ടെണ്ണം ഉണ്ടായിരുന്നെങ്കിൽ' എന്ന കഥ പ്രസിദ്ധീകരിച്ചതിനാണ് ആദ്യമായി പതിനഞ്ചു രൂപ പ്രതിഫലം കിട്ടിയത്.

ചോദ്യം: അപ്പോൾ എന്തു തോന്നി?

ഉ:ഇന്നത്തെ പതിനയ്യായിരം രൂപയുടെ സന്തോഷം തോന്നി. 1954-ലാണ് ഇതു കിട്ടുന്നത്.

ചോദ്യം: ആ കാശ് എന്തുചെയ്തു?

ഉ:അമ്മയ്ക്കൊരു മുണ്ടുവാങ്ങി. എനിക്കൊരു ചെരിപ്പ്. കൂട്ടുകാർക്കെല്ലാം ചായയും പുസ്തകത്തിന്റെ ഓരോ കോപ്പിയും.

ചോദ്യം: എഴുത്തിന്റെ സമയം?

ഉ:രാവിലെ അഞ്ചു മുതൽ പതിനൊന്നുവരെ. രാത്രി ഒന്നരവരെ. ഉറക്കം കുറവാണ്. ചിലപ്പോൾ ഒന്നും എഴുതില്ല.

ചോദ്യം: എത്രവട്ടം മാറ്റിയെഴുതും?

ഉ:മൂന്നുപ്രാവശ്യമെങ്കിലും തിരുത്തി എഴുതും.

ചോദ്യം: ഒരു കഥ മനസ്സിൽ വന്നാൽ ആരോടെങ്കിലും ചർച്ചചെയ്യാറുണ്ടോ?

ഉ: ആരോടും ചർച്ചചെയ്യാറില്ല. എനിക്കങ്ങനെ ചർച്ചചെയ്യാൻ പറ്റുന്ന സുഹൃത്തുക്കളും ഗുരുവായൂരിലില്ല. എഴുത്തിൽ ഒരുതരം അനാഥനായിരുന്നു ഞാൻ. കുറേ എഴുതി. കുറേ പതിരുണ്ട്. കുറേ നല്ലതുമുണ്ട്. എനിക്ക് ആരും ഒന്നും പറഞ്ഞുതന്നിട്ടില്ല.

ചോദ്യം: ഭാര്യയുമായി?

ഉ:ഇല്ല. സാഹിത്യകാര്യങ്ങളിലൊന്നും എന്റെ ഭാര്യയ്ക്കു താത്പര്യമില്ല. എന്റെ ഒരു കഥപോലും അവരു വായിച്ചിട്ടില്ല.

ചോദ്യം: കൃതിക്കു പേരിടൽ എങ്ങനെ?

ഉ:എഴുതിക്കഴിഞ്ഞശേഷമാണ് പേരിടാറ്. കഥയുമായി പേരിനു ബന്ധമുണ്ടായിരിക്കണമെന്ന് എനിക്കു നിർബന്ധമാണ്.

ചോദ്യം: ആദ്യകാല വായന?

ഉ:കൈയിൽ കിട്ടിയതെല്ലാം വായിക്കുമായിരുന്നു. ഇപ്പോൾ അല്പം സെലക്ടീവായിട്ടുണ്ട്.

ചോദ്യം: ഏറ്റവും ഇഷ്ടപ്പെട്ട സാഹിത്യകാരൻ?

ഉ:ദസ്തയേവ്സ്കി. ലോകത്തിലെ ഏറ്റവും മഹാനായ എഴുത്തുകാരനാണ് അദ്ദേഹം. സങ്കീർണ്ണമായ ജീവിതത്തിന്റെ നാനാത്വങ്ങളെ ഇത്രയും പച്ചയായി ആവിഷ്കരിച്ച ഒരു നോവലിസ്റ്റ് അദ്ദേഹത്തെപ്പോലെ വേറെയില്ലെന്നു പറയാം. കസാൻദ് സാക്കീസ്, ടോൾസ്റ്റോയി തുടങ്ങിയവരേയും ഇഷ്ടമാണ്.

ചോദ്യം: മലയാളത്തിൽ?

ഉ:ബഷീർ, പൊറ്റെക്കാട്ട്, ഉറൂബ്, തകഴി, വർക്കി, അന്തർജ്ജനം, ചങ്ങമ്പുഴ, പിന്നെ എന്റെ സമകാലികനായ എം.ടി. തുടങ്ങിയവരുടെ കൃതികളെല്ലാം ഇഷ്ടമാണ്.



ചോദ്യം: യാത്രചെയ്യാറുണ്ടോ? വിദേശയാത്രകൾ?

ഉ:ഒരുപാടു യാത്ര ചെയ്യാറുണ്ട്. വളരെ ഇഷ്ടമാണ്. വിദേശത്തൊന്നും പോയിട്ടില്ല. ഇന്ത്യയിൽ എല്ലായിടത്തും എത്തിയിട്ടുണ്ട്. വിദേശയാത്രയൊക്കെ തരപ്പെടണമെങ്കിൽ ഇവിടെ പലരുടെയും കാലു പിടിക്കണം. എനിക്കതിനു കഴിയില്ല.

ചോദ്യം: എഴുതാൻ കഴിയാത്ത അവസരങ്ങൾ ഉണ്ടായിട്ടുണ്ടോ

ഉ:കഴിഞ്ഞ അഞ്ചുവർഷമായിട്ട് കാര്യമായ എഴുത്തൊന്നുമില്ല. വായനയാണു കൂടുതലും.

ചോദ്യം: പുതൂരിന്റെ കഥകളിൽ അപമൃത്യുവിന്റെയും മാറാവ്യാധിയുടെയും ഉൽക്കടമായ മാനസികാവസ്ഥയുമായി സഞ്ചരിക്കുന്ന പഥികരുടെയും രോഗികളുടെയും ഞരക്കങ്ങൾ ഉയർന്നു കേൾക്കാറുണ്ടെന്നു പറഞ്ഞാൽ?



ഉ:ദുഃഖിതരുടെയും നിന്ദിതരുടെയും പീഡിതരുടെയും അവശരുടെയും കഥയാണ് ഞാൻ ഏറെയും എഴുതിയിരിക്കുന്നത്. അവരുടെ ദീനവിലാപങ്ങൾ സ്വാഭാവികമായും എന്റെ കഥകളിൽ കാണാം.

ചോദ്യം: 'കഥാകാരന്മാർ എപ്പോഴും നിഗൂഢവും അശാന്തവുമായ ഒരുതരം വ്യഥിതഭാരം ചുമക്കുന്ന മനസ്സുള്ളവരായിരിക്കും. അങ്ങനെയുള്ളവരിൽനിന്നേ ആത്മാവിനെ എരിപൊരികൊള്ളിക്കുന്ന രചനകൾ ആസ്വാദകർക്കു ലഭിച്ചിട്ടുള്ളൂ.' താങ്കളുടെ മാനസികാവസ്ഥയെ മുൻനിർത്തി ഇതിനൊരു വിശദീകരണം നല്കാമോ?

ഉ:അസ്വസ്ഥതയുണ്ടാകണം. അസ്വസ്ഥമായ മനസ്സിൽനിന്നുതന്നെയാണ് ഹൃദയത്തെ എരിപൊരികൊള്ളിക്കുന്ന രചനകൾ ഉണ്ടാകൂ. എന്നെ സംബന്ധിച്ചിടത്തോളം ശാന്തി എനിക്കില്ല. ശാന്തമായിട്ടുള്ള ഒരു മനസ്സുമല്ല എന്റേത്. (ഒരു മഹാശാപംപോലെ പിന്തുടരുന്ന ഈ അസ്വസ്ഥതതന്നെയാണ് പുതൂരിന്റെ കഥകളുടെ കാരണം- 'പുതൂരിന്റെ തിരഞ്ഞെടുത്ത കഥകൾ-തായാട്ട് ശങ്കരൻ) വലിയ എഴുത്തുകാർ മുഴുവനും ഈ അസ്വസ്ഥത അനുഭവിച്ചിട്ടുള്ളവരും, അനുഭവിക്കുന്നവരുമായിരിക്കും. (വലിയ എഴുത്തുകാരനായിട്ടു പറയുകയല്ല) ഇനി ഒരു ചെറിയ ഉദാഹരണം പറയാം. ഇവിടെ ഒരു പൂച്ച പെറ്റു. മൂന്നു കുട്ടികളുണ്ട്. എവിടെനിന്നോ വന്നുകേറിയതാണ്. ഞാൻ വളർത്തുന്നതൊന്നുമല്ല. ഇപ്പോ അകത്തെ, കട്ടിലിന്റെ അടിയിലാ മക്കളും തള്ളയും താമസം. എപ്പോഴും കരച്ചിലും ബഹളവുംതന്നെ. കണ്ടോടത്തു മുഴുവനും വൃത്തികേടും ആക്കും. എന്നാലും അവറ്റയെ തല്ലിയോടിക്കാനോ, ചാക്കിൽക്കെട്ടി റെയിൽവേ സ്റ്റേഷനിലോ, ബസ് സ്റ്റാൻഡിലോ കൊണ്ടുകളയാനോ എന്റെ മനസ്സ് അനുവദിക്കുന്നില്ല. ഇതാണ് എന്റെ അവസ്ഥ. നമ്മളെപ്പോലെ ജീവനുള്ള ഒന്നല്ലേ അവറ്റയും. എങ്ങന്യാ അതിനെ നശിപ്പിക്കാ! ഒരു ജീവൻ കൊടുക്കുവാൻ നമുക്കു കഴിവില്ലല്ലോ എന്നെല്ലാമാണ് എന്റെ അസ്വസ്ഥത. പിന്നെ മനുഷ്യന്റെ കാര്യം പറയാതിരിക്കാ നല്ലത്. അനവധി പ്രശ്നങ്ങളുള്ള ആളുകളാ ദിവസംപ്രതി ഇവിടെ വന്നുകൊണ്ടിരിക്കുന്നത്. ചികിത്സയ്ക്കു സഹായം ചോദിച്ച്, വിദ്യാഭ്യാസത്തിനു സഹായം ചോദിച്ച്, എന്തെങ്കിലും ഭക്ഷണം ചോദിച്ച്. അപ്പോഴൊന്നും എനിക്കു വാതിലടയ്ക്കാനും പറ്റുന്നില്ല. എനിക്കെന്തെങ്കിലും കൊടുക്കണം. ഇതൊക്കെ വേണമെങ്കില് നമുക്കു സമ്പാദിക്കാം. പലരും പണം സമ്പാദിച്ചു വലിയ രാജകീയ ഭോഗങ്ങള് അനുഭവിക്കുന്നവരുണ്ട്. പക്ഷേ, എനിക്കതിലൊന്നും ഇതുവരെ ആഗ്രഹം തോന്നിയിട്ടില്ല. മനുഷ്യരോടു സാമാന്യമായി നീതി പുലർത്താൻ കഴിയുമോ എന്നതാണ് എന്റെ വലിയ പ്രശ്നം.

ചോദ്യം: കഥാപാത്രങ്ങളെ സ്വീകരിക്കുമ്പോൾ മനുഷ്യനെ നിരീക്ഷിക്കാറുണ്ടോ?

ഉ:കാലങ്ങളായി ഞാൻ നിരീക്ഷണം തുടങ്ങിയിട്ട്. മനുഷ്യനെ പഠിക്കുക. ഓരോരോ മനുഷ്യനെയും പഠിക്കണം. കാരണം മനസ്സിലാക്കാൻ കഴിയാത്ത ഒരു സാധനമാണ് മനുഷ്യൻ. ഇന്നലെ സ്നേഹിതനായിരിക്കും. നാളെ ശത്രുവാകും. ഉറ്റ സുഹൃത്താവും നമുക്കു നല്ലൊരു പാരവയ്ക്കുന്നത്. അവൻതന്നെ നാളെ മിത്രവുമാകും. അങ്ങനെ ജീവിതത്തില് വ്യവച്ഛേദിച്ചു നിർവ്വചനം കൊടുക്കാൻ കഴിയാത്തൊരു സാധനമാണ് മനുഷ്യൻ. മനുഷ്യന്റെ ഓരോരോ അംശങ്ങളേയും ഞാൻ സൂക്ഷ്മനിരീക്ഷണം നടത്താറുണ്ട്. ഭക്ഷണം, വസ്ത്രം, നടത്തം, ചിരി, വർത്തമാനം, സെക്സ് തുടങ്ങിയവയെല്ലാം.

ചോദ്യം: താങ്കൾ വെജിറ്റബിളാണോ, നോൺ വെജിറ്റബിളാണോ ഉപയോഗിക്കുന്നത്?

ഉ:ഞാൻ അറുപത്തിയെട്ടുവരെ നോണായിരുന്നു. മദ്യം, മാംസം തുടങ്ങി എല്ലാ വെട്ടിക്കൂട്ടുകളും കഴിച്ചിരുന്നു. അറുപത്തിയെട്ടിലെ എന്റെ അച്ഛന്റെ മരണത്തോടുകൂടി ഞാനാകെ മാറുകയായിരുന്നു. തികച്ചും ആന്തരികമായിപ്പോലും. ഒരു സാത്വികനായി. ഈ സാത്വിക ഭക്ഷണത്തിനു വലിയ മാറ്റങ്ങൾ ചെയ്യാൻ കഴിയും മനുഷ്യന്. ഈ മൃഗങ്ങളെയൊക്കെ അറുത്തു ചോര കട്ടപിടിച്ച മാംസവും: അതിലൊക്കെ ഒരു പാപത്തിന്റെ അംശമുണ്ടെന്ന് എനിക്കു തോന്നിത്തുടങ്ങി. ആത്മശാന്തിയുണ്ടാവാൻ സാത്വികഭക്ഷണത്തിനു വളരെയധികം കഴിവുണ്ട്. ഞാനെന്റെ അനുഭവമാണ് പറയുന്നത്. അധികം ഹിപ്പോക്രാറ്റുകളും മാസംഭോജികളാണ്.

"അന്തിമയക്കത്തിൽ ശ്വാസനാള-
ങ്ങളിലേന്തിവലിക്കും
വ്യഥകളുമേറ്റുകൊണ്ടച്ഛൻ തളർന്നു
കിടക്കുന്ന രാവിൽ
ഒച്ചയുണ്ടാക്കാതെ വന്നു നീ വീട്ടിൽ
താതശുശ്രൂഷയിൽ താത്പര്യമില്ലാതെ
താന്തോന്നിയാം ഉച്ചക്കിറുക്കി-
ന്ന പഥമാം വേഴ്ചയിൽ."

ചോദ്യം: അച്ഛന്റെ മരണത്തെപ്പറ്റി കുറിച്ചുവച്ചിട്ടുണ്ടല്ലോ?

ഉ:അച്ഛന്റെ മരണം എന്റെ ജീവിതത്തിന്റെ ഒരു വഴിത്തിരിവുതന്നെയായിരുന്നു. ആകസ്മികമായ ഒരു യാത്രകഴിഞ്ഞു വരുമ്പോഴാണ് അച്ഛന്റെ മരണം. അച്ഛൻ പോകരുത് എന്നു പറഞ്ഞ യാത്രയായിരുന്നു അത്. പ്രകോപനപരമായ എന്റെ ജീവിതത്തിന്റെ നിസ്സാരമായ അസ്തിത്വത്തെ അന്നാണ് ഞാൻ ആദ്യമായി തിരിച്ചറിഞ്ഞത്.

ചോദ്യം: 'ദസ്തയേവ്സ്കിയുടെ നോവലുകളെപ്പോലെ പുതൂരിന്റെ മിക്ക നോവലുകളും നിരീക്ഷണത്തിലും വലിപ്പത്തിലും മുമ്പിലാണ്' എന്നൊരു നിരൂപകൻ പറയുകയുണ്ടായി. ഈ വലിപ്പം വായനക്കാരെ അകറ്റിയിട്ടുണ്ടോ?

ഉ:ഞാൻ വലിപ്പത്തിനുവേണ്ടി വലിപ്പമുണ്ടാക്കിയതല്ല. വല്ല്യേ വലിപ്പമുണ്ടായിട്ടും കാര്യമൊന്നുമില്ല. എന്റെ കാൻവാസ് വലുതായിരുന്നു. അത്രയ്ക്കും അനുഭവങ്ങളുള്ളതിനാൽ ഒരുപാടു കഥാപാത്രങ്ങളെ കൊണ്ടുവരേണ്ടതുണ്ടായിരുന്നു. അതിനാൽ അതു വലുതായിപ്പോയതാണ്.

എനിക്കു ധാരാളം വായനക്കാരുണ്ട്. അല്ലെങ്കിൽ എന്റെ പുസ്തകങ്ങളുടെ 20,000-ഉം 30,000-ഉം കോപ്പികൾ ചെലവാകില്ലല്ലോ. വായനക്കാരൻ നിരാകരിക്കുന്ന എഴുത്തുകാരൻ പിന്നെ എന്തെഴുതിയിട്ടും കാര്യമില്ല. എന്നെ സംബന്ധിച്ചിടത്തോളം എഴുത്ത് എനിക്കൊരു ഉപാസനയാണ്. കൃത്രിമത്വമില്ല. വാക്കും മനസ്സും പ്രവൃത്തിയും ഒന്നുതന്നെ. എന്റെ അനുഭവങ്ങളെ ഞാൻ യാതൊരുവിധ വളച്ചുകെട്ടലുകളുമില്ലാതെയാണ് അവതരിപ്പിച്ചിരിക്കുന്നത്. മലയാളത്തിൽ എഴുതിയ ഇംഗ്ലീഷാണെന്നു തോന്നുകയില്ലേ ഇന്നത്തെ കൃതികൾ? ചെയ്യുന്ന ജോലിയോടു പരിപൂർണ്ണമായും ആത്മാർത്ഥത വേണം.

ഇന്നു പലരും അനുഭവത്തിന്റെ വെളിച്ചത്തിലല്ല കഥകൾ പറയുന്നത്. അവർ കഥ[illegible]ക്കു വേണ്ടി കഥകൾ മെനഞ്ഞെടുക്കുകയാണ് [illegible] പുസ്തകം പുറത്തുവന്നാൽപ്പിന്നെ പലരുടെയും കു

മ്പടയുന്നതാണ് ഇന്നു കാണുന്നത്. പിന്നെ ഇന്നു കുറേപ്പേർ എഴുത്തുകാരായി വിലസുന്നത് പത്ര മാധ്യമങ്ങളെയെല്ലാം കൈയിലെടുത്തുള്ള പബ്ളിസിറ്റിയുടെ പേരിലാണ്. താൻ പ്രവർത്തിക്കുന്ന മേഖലയോടു പരിപൂർണ്ണമായ ആത്മാർത്ഥതയുള്ള ഒരു എഴുത്തുകാരനെയും ജനങ്ങൾ കൈവിട്ടിട്ടില്ല. ഉദാഹരണത്തിന്, ചങ്ങമ്പുഴ. എത്രപേര് നശിപ്പിക്കാൻ ശ്രമിച്ചതാ. എന്നാലും സാധാരണക്കാരുടെയിടയിൽപ്പോലും ഇത്രയും ജനസമ്മതനായിട്ടുള്ള ഒരു കവി നമുക്കു വേറെയുണ്ടോ? പിന്നെ എഴുതാൻ അറിയില്ലെങ്കിൽ എഴുത്ത് നിർത്താണ് നല്ലത്. ജനങ്ങളെ എന്നും കബളിപ്പിക്കാൻ കഴിയില്ല.

ചോദ്യം: 'അഴിമുഖത്തു കെട്ടിനില്ക്കുന്ന വെള്ളംപോലെ സദാ അസ്വസ്ഥമായൊരു ഹൃദയത്തിനുടമയായതാണ് എനിക്കു വിധിക്കപ്പെട്ട ഏറ്റവും വലിയ ശാപം.' ഈ ശാപമാണോ രചനയ്ക്കു പ്രേരണ?

ഉ:ആണെന്നു പറയാം. ഈ നാട്ടില് എന്തൊക്കെ നടക്കുന്നു. അഴിമതി, കൊള്ള, കൊല, ബലാത്സംഗം, കൈക്കൂലി, കോളറ. ഒരു സാഹിത്യകാരൻ എന്ന നിലയ്ക്ക് എനിക്ക് ഇതിനെതിരെയൊന്നും പ്രതികരിക്കാൻ കഴിയുന്നില്ലല്ലോ. ഇതിനെയെല്ലാം ഇളക്കിമറിക്കാൻ എന്റെ ഒരു സാഹിത്യരചനയ്ക്കും കഴിയുന്നില്ലല്ലോ. ഒരു കൃതി വന്നു കഴിഞ്ഞാൽ അതോണ്ട് ഒരു വലിയ ചലനമുണ്ടാക്കണം. സ്ഫോടനാത്മകമായിരിക്കണം. തകഴിയുടെ 'രണ്ടിടങ്ങഴി' സമൂഹത്തിലെ മാറ്റങ്ങൾക്കു കാരണമായില്ലേ? അല്ലാതെ നോവലെഴുതി പൈസയുണ്ടാക്കല് മാത്രമല്ല. എന്റെ പല നോവലുകളും ഇത്തിരിവട്ടത്തേങ്കിലും ചലനമുണ്ടാക്കിയിട്ടുണ്ട്. ബലിക്കല്ല്. നിർദ്ധനരായും. അശരണരായും എല്ലാവരാലും ചവിട്ടിമെതിക്കപ്പെട്ട ക്ഷേത്രം ജീവനക്കാർക്ക് ഒരു ജീവിതം കൊടുക്കാൻ എനിക്കു സാധിച്ചു. അനുഭവത്തിന്റെ ഒരു ഏടായിരുന്നു അത്. ഇരുപത്തഞ്ചു വർഷം ട്രേഡ് യൂണിയൻ കൊണ്ടുനടന്ന ഒരാളാണ് ഞാൻ. ആരും ശ്രദ്ധിക്കാത്ത ആനക്കാരുടെ ലോകത്തേക്ക് ഇത്തിരിയെങ്കിലും വെളിച്ചം വീശാൻ എന്റെ 'ആനപ്പക' എന്ന നോവലിനു കഴിഞ്ഞിട്ടുണ്ട്.



ചോദ്യം: കൂടല്ലൂര് വന്നപ്പോൾ വളരെ വ്യഥിതനായിരുന്നല്ലോ. പ്രായം മനസ്സിനെ ബാധിച്ചുതുടങ്ങിയോ?

ഉ:ഇല്ല. ശരീരത്തിനു മാത്രമേ അറുപത്തിമൂന്നായിട്ടുള്ളു. ശാരീരികമായ അസ്വാസ്ഥ്യമാണ് കൂടല്ലൂര് എം.ടിയുടെ സ്വീകരണത്തിനു വന്നപ്പോൾ തോന്നിച്ചത്.

ചോദ്യം: 'നക്ഷത്രക്കുഞ്ഞ്' എന്നൊരു കഥയുണ്ടല്ലോ. ഒമ്പതു മാസം പ്രായമായ ഒരു കുട്ടിയുടെ മരണം പ്രതിപാദിക്കുന്ന അക്കഥ പ്രത്യക്ഷാനുഭവമാണോ, പരോക്ഷാനുഭവമാണോ?

ഉ:സ്വന്തം കുട്ടി മരിച്ച അനുഭവമാണത്. എനിക്ക് ആദ്യമുണ്ടായ പെൺകുട്ടി. അതിനെ ചോറുകൊടുക്കാൻ ഗുരുവായൂര് കൊണ്ടുവന്നതിന്റെ മൂന്നാം ദിവസം കുഞ്ഞു മരിച്ചു. അതും എന്റെ സ്വന്തം മടിയിൽക്കിടന്ന്. ഞാൻ ഏതോ സാഹിത്യകാരൻ വന്നപ്പോൾ എന്തോ കാര്യത്തിനുവേണ്ടി പുറത്തുപോയി വരുമ്പോഴേക്കും കുഞ്ഞ് മരണത്തോട് അടുത്തിരുന്നു. ഡോക്ടറെ കൊണ്ടുവന്നിട്ടും കാര്യമുണ്ടായില്ല. അതൊരു ക്രൂരമായ അനുഭവമായി.

കാരണം പനിപിടിച്ചു കിടക്കുമ്പോഴാണ് കുഞ്ഞിനെ ഞാൻ ഭാര്യവീട്ടിൽനിന്നും എന്റെ വീട്ടിലേക്കു കൊണ്ടുവന്നത്. ഭാര്യയുടെ അച്ഛനും അമ്മയും ഒരുപാടു വിലക്കിയതാണ്. പക്ഷേ, വാശി. ആ വാശിക്കു വലിയ വില കൊടുക്കേണ്ടി വന്നു. ഈ അസ്വസ്ഥതയുണ്ടാക്കാനുള്ള കാരണമിതാ. കാരണം ജീവിതം അങ്ങനെ എന്നെ പഠിപ്പിക്കുന്നു. വേണ്ടിയിരുന്നില്ല. പനി മാറിയിട്ടു കൊണ്ടുവന്നാമതിയായിരുന്നു. വെറും വാശി മാത്രം. മരണംവരെ അതൊരു തീരാദുഃഖവുമായി. എന്റെ രചനകളിൽ കൂടുതലും എന്റെ പ്രത്യക്ഷാനുഭവങ്ങൾതന്നെയാണ്. എന്നെനിക്കു ജീവിതാനുഭവങ്ങൾ വറ്റുന്നു അന്നു ഞാൻ എഴുത്തു നിറുത്തും.

ചോദ്യം: 'നാഴികമണി' എന്ന നോവലിൽ ആത്മകഥാംശം ഏറെയില്ലേ?

ഉ:'നാഴികമണി' എന്റെ ആത്മകഥാംശമുള്ള നോവലാണ്. ഒന്നര വയസ്സിൽ ഏങ്ങണ്ടിയൂർ എന്ന ഗ്രാമത്തിൽനിന്നും ഗുരുവായൂരെത്തി അമ്പത്തഞ്ചു വയസ്സുവരെ ഞാൻ ജീവിച്ച പശ്ചാത്തലങ്ങളാണ്. ഭാവനാപരമായ റെയ്ഞ്ചിനെക്കാളും എനിക്കു ജീവിതത്തിന്റെ റെയ്ഞ്ചാണ് കൂടുതല്.

ചോദ്യം: 'മനസ്സേ ശാന്തമാകൂ' എന്ന നോവലിന്റെ രചനാശില്പത്തിനു പിന്നിലുള്ള പ്രചോദനം? ഭാസ്കരനുണ്ണിയെ അറിയാമായിരുന്നോ?

ഉ:എന്റെ ഏറ്റവും അടുത്ത ഒരു സുഹൃത്തിന്റെ മരണമാണ് അതിലെ പ്രതിപാദ്യം. മിടുക്കനായ ഒരു സ്പോർട്സ്മാനായിരുന്നു എന്റെ സുഹൃത്ത്. അദ്ദേഹം കാൻസർ പിടിച്ചിട്ടാണ് മരിക്കുന്നത്. അവസാനംവരെയും അദ്ദേഹത്തിന് ഈ രോഗമാണെന്ന് ആരും അറിഞ്ഞിരുന്നില്ല. അന്നാണ് ഈ രോഗത്തിന്റെ ഭീകരത ഞാൻ അറിയുന്നത്.

ചോദ്യം: അശ്ലീലതയുടെ ലേബലിൽ ഏറെ ചർച്ചചെയ്യപ്പെട്ട നോവലുകളാണല്ലോ 'അമൃതമഥനവും, ആനപ്പകയും'. ഇതിനെക്കുറിച്ച്?

ഉ:മനുഷ്യന്റെ സൃഷ്ടിതന്നെ ഏറ്റവും വലിയ അശ്ലീലമല്ലേ? എന്താണ് അശ്ലീലം? നമ്മള് ജനിച്ചതുതന്നെ ഒരശ്ലീലത്തിൽനിന്നല്ലേ? അതൊക്കെ വെറുതേ ചില മുദ്രകള് കുത്തുന്നു എന്നുമാത്രം. അങ്ങനെ അശ്ലീലം ശ്ലീലമെന്നൊന്നും വ്യവച്ഛേദിക്കാൻ നമ്മുടെ ജീവിതത്തിലൊരിക്കലും പറ്റില്ല.

ഡി.എച്ച്. ലോറൻസ് വലിയ അശ്ലീലത്തിന്റെ ചക്രവർത്തിയാണെന്നു പറയുന്നു. ദസ്തെയേവ്സ്കി, എമിലി സോള അങ്ങനെ നൂറു നൂറു സാഹിത്യകാരന്മാർ. അശ്ലീലമെന്നു മുദ്രയടിക്കുന്നത് ഒരുതരം കാര്യം മനസ്സിലാക്കാതെയുള്ള അസൂയയാണ്. ഒ.വി. വിജയന്റെ 'ധർമ്മപുരാണം' മാധവിക്കുട്ടിയുടെ 'എന്റെ കഥ' ഇങ്ങനെ എത്ര കൃതികൾ അശ്ലീലങ്ങളായി മുദ്രയടിക്കപ്പെട്ടിരിക്കുന്നു. 'അമൃതമഥനവും' 'ആനപ്പകയും' എന്റെ മരണശേഷം ഏറെ ചർച്ചചെയ്യപ്പെടുമെന്നു ഞാൻ വിശ്വസിക്കുന്നു.

ചോദ്യം: നിരൂപണത്തെക്കുറിച്ച്? സ്വന്തം കൃതികളുടെ നിരൂപണം വായിക്കാറുണ്ടോ?

ഉ:നിരൂപകന്മാരെ ഒന്നും ഞാൻ ഒരുകാലത്തും വിലവയ്ക്കാറില്ല. (പിതാവിന്റെ നാഡിബലം പരിശോധിച്ചു കുഞ്ഞുങ്ങളുടെ ഭാവിയെപ്പറ്റി വിധിയെഴുതുന്ന തൊഴിലല്ല നിരൂപകന്റേത്- 'വേദനകളും സ്വപ്നങ്ങളും' എന്ന പുസ്തകത്തിന് 1956-ൽ പുതൂർ എഴുതിയ ആമുഖം) നിരൂപണം വായിക്കാറുണ്ട്. നിരൂപണം വേണമെന്നുള്ള അഭിപ്രായക്കാരനുമാണ്. നിശിതമായ വിമർശനം വേണം. പക്ഷേ, ഇപ്പോ നിരൂപണം എന്നൊക്കെപ്പറഞ്ഞു നടക്കുന്നത് ഒരു സ്തുതിപാഠകത്വമാണ്. കുറേ എഴുത്തുകാര് കുറേ നിരൂപകരെ വിലയ്ക്കു വാങ്ങിയിരിക്കുകയാണ്. അവരെക്കുറിച്ചു മാത്രം പറയും. നി



രൂപകന്മാര് എന്നെ കൊന്നു കൊലവിളിച്ചിട്ടുണ്ട്. ഒരു കൃതി എഴുതി അവന് ഒരു ചെറിയ അവാർഡു കിട്ടിയാൽ അവനെ ലോകത്ത് ഏറ്റവും വലിയ എഴുത്തുകാരനെന്നു പറയാം. അവന്റെ രണ്ടാമത്തെ കൃതി വരുന്നില്ല. അവനതോടുകൂടി ചത്തു.



പുതൂരും പത്നിയും

ചോദ്യം: അവാർഡിനെക്കുറിച്ച്?

ഉ:ഒരു ട്രപ്പീസു കളിക്കുന്ന വിദൂഷകന്മേല് കെട്ടിത്തൂക്കിയിരിക്കുന്ന കുറേ മെഡലുകളാണ് അവാർഡുകൾ. അവാർഡൊന്നുമല്ല ഒരു കൃതിയുടെ മാനദണ്ഡം. വേണമെങ്കിൽ താത്കാലികമായി ജനങ്ങളുടെ കണ്ണിൽ പൊടിയിടാം.

മുട്ടത്തുവർക്കി ജീവിച്ചിരിക്കുമ്പോ സാഹിത്യകാരനായി അംഗീകരിച്ചിട്ടില്ല. ചത്തപ്പോ സാഹിത്യകാരനായി. 33,000 രൂപയുടെ അവാർഡ് വാങ്ങുമ്പോ, ഒരു നല്ല വാക്കു പറഞ്ഞിട്ടുണ്ടോ അയാള് ജീവിച്ചിരിക്കുമ്പോ? അയാളും കുറേയൊക്കെ എഴുതിയിട്ടുള്ള ആളല്ലേ? എന്തെങ്കിലുമൊക്കെ നന്നാവില്ലേ? അതാണ് അയാളുടെ മക്കള് ചെയ്തത്. അവാർഡുണ്ടാക്കി. ഇപ്പോ സ്വർഗ്ഗത്തിലിരുന്ന് മുട്ടത്തുവർക്കി പരിഹസിക്കുകയാവും, "എടാ, നിയ്യൊക്കെ ഇത്രയേ ഒള്ളോ, ഞാൻ ജീവിച്ചിരിക്കുമ്പോ എന്നെ ചവിട്ടിമെതിച്ച് മലമൂത്രാഭിഷേകം ചെയ്ത നിങ്ങള് എന്റെ അവാർഡിപ്പോ വാങ്ങുന്നില്ലേ? ഞാനൊക്കെ വലിയ എഴുത്തുകാരൻ എന്ന നാട്യമാണ് ഏവർക്കും. ഇവന്മാരൊന്നും ഒന്നല്ല, പൂജ്യം.

ചോദ്യം: അവാർഡ് വാങ്ങിയിട്ടില്ലേ?

ഉ:ഉവ്വ്. സാഹിത്യ അക്കാദമി തുടങ്ങി ചെറുതും വലുതുമായി നിരവധി കിട്ടിയിട്ടുണ്ട്.

ചോദ്യം: തിരസ്കാരം?

ഉ:ഇല്ല. ഞാൻ അഞ്ചുരൂപ തന്നാലും തിരസ്കരിക്കില്ല. കാരണം പൈസയുടെ വില എനിക്കു നന്നായി അറിയാം.

അക്കാദമിക് തലങ്ങളിൽ കഥകൾക്കു വേണ്ടത്ര അംഗീകാരം കിട്ടിയിട്ടുണ്ടോ? ആരുടെയും സ്വാധീനവലയത്തിൽ നില്ക്കാൻ എനിക്കാഗ്രഹമില്ല.

(സ്വാതന്ത്ര്യമാണു ഞാനെന്തിലും മീതെയെൻ-
ജീവനെക്കാളും വിലമതിക്കുന്നു.
-ചിന്താസ്വാതന്ത്ര്യം

ഏതു സാഹിത്യരൂപത്തോടാണു പ്രിയം?
എനിക്കു കഥയോടാണ് ഏറെ താത്പര്യം.
'നീർമാതളപ്പൂവിതളിന്റെ മാർദ്ദവം
നീലക്കരിമ്പിൻ മധുരം.'
(മറക്കില്ല നിന്നെ)

ചോദ്യം: 'കല്പകപ്പൂമഴ'യ്ക്കുശേഷം കവിതയെ മറന്നോ?

ഉ:കവിത എഴുതിക്കൊണ്ടാണ് സാഹിത്യത്തിലേക്കു വന്നത്. ഏത് എഴുത്തുകാരന്റെ ഉള്ളിലും കവിതയുണ്ടാകും. വൈലോപ്പിള്ളിയും പിയുമൊക്കെ നിർബന്ധിച്ചതാണ്. പിന്നെ എനിക്കെന്തോ കഥയും നോവലുമാണ് കൂടുതൽ ചേരുക എന്നു തോന്നി.

ചോദ്യം: ആധുനിക നോവൽ ശൈലിയോടു താത്പര്യമുണ്ടോ? ആനന്ദിന്റെ നോവൽ?

ഉ:വായിക്കാറുണ്ട്. ഒരു ശാസ്ത്രം കൈകാര്യം ചെയ്യുന്ന രീതിയിലാണത്. പിന്നെ ഒരു കഥ തേടിപ്പിടിച്ച് ഉണ്ടാക്കിയെടുക്കുകയാണ്. എന്നാലും കുഴപ്പമില്ല. കാലത്തിനൊത്തുള്ള പുതിയൊരു അപ്രോച്ചാണ്. മാറ്റങ്ങൾ എപ്പോഴും ആവശ്യമാണ്.

ചോദ്യം: ആഞ്ഞം തിരുമേനിയുമായുള്ള ബന്ധം?

ഉ:അടിയന്തരാവസ്ഥാഘട്ടത്തില് എന്റെ ജോലി പോയി. എന്നെ പൊലീസിനെക്കൊണ്ടു പിടിപ്പിക്കാനുള്ള നീക്കങ്ങളൊക്കെ നടക്കുന്ന അവസരത്തില്. ഞാൻ ആഞ്ഞം തിരുമേനിയെ പോയിക്കണ്ടു. ഗുരുവായൂരിലുള്ള ഈ ആദ്ധ്യാത്മികാചാര്യനെ ആദ്യമൊന്നും ഞാൻ ശ്രദ്ധിച്ചിരുന്നില്ല. കാരണം ഞാനത്ര ദൈവവിശ്വാസിയൊന്നും അല്ലായിരുന്നു. ചെന്നുകണ്ടപ്പോൾ അദ്ദേഹം എന്നോടു പറഞ്ഞു: "ഒന്നും ഭയപ്പെടേണ്ട. ഈ ശത്രുക്കളൊക്കെ കാൽക്കൽ വീഴും. സത്യത്തിൽ വിശ്വസിക്കുക. ആദ്ധ്യാത്മികതയിൽ സർവ്വം സമർപ്പിക്കുക." അപ്രകാരം ഞാൻ മനശ്ശാന്തിക്കായി മൂകാംബികയിൽപ്പോയി ഭജനമിരുന്നു. എനിക്ക് ആദ്ധ്യാത്മികവിശുദ്ധിയും ചൈതന്യവും കാണിച്ചുതന്നത് ആഞ്ഞമാണ്.

ചോദ്യം: പുതിയ രചനകൾ?

ഉ:കഴിഞ്ഞ അഞ്ചുവർഷമായി ഒരു നോവലിന്റെ പണിപ്പുരയിലായിരുന്നു. തീർന്നു. ഒന്നു പകർത്തിയെഴുതണം. ചെറുതാണ്. ഇനി ഒരു വലിയ നോവലിനുള്ള ബീജം എന്റെ മനസ്സിലുണ്ട്. അതും കൂടെ എഴുതിത്തീർത്തിട്ടേ ഞാൻ മരിക്കൂ.

ചോദ്യം: ഈയിടെ ഗുരുവായൂർ ദേവസ്വം ചെയർമാനാവുന്നു എന്ന വാർത്ത കണ്ടല്ലോ?

ഉ:അതിനൊന്നും എനിക്ക് ഒരിക്കലും ആഗ്രഹമില്ല. അതൊക്കെ ചർച്ചയിൽ വന്നിരുന്ന ചില കാര്യങ്ങളാണ്. ഞാനൊക്കെ ചെയർമാനായാൽ അവിടെ പലർക്കും ഇരിക്കാൻതന്നെ പറ്റില്ല. അഴിമതി, കൈക്കൂലി, സ്വജനപക്ഷപാതം എന്നിവയ്ക്കെതിരേ മരണംവരെ ഞാൻ പോരാടും. പിന്നെ ഈ രാഷ്ട്രീയക്കാരൻ വച്ചുനീട്ടുന്ന ഉച്ചിഷ്ടം മേടിക്കാൻ ഞാൻ ആഗ്രഹിക്കുന്നില്ല. ഞാൻ ഒരു പാർട്ടിയിലും അംഗമല്ല. എന്നാൽ എന്റെ ഏറ്റവും നല്ല സുഹൃത്താണ് എം.പി. വീരേന്ദ്രകുമാർ. എന്റെ നന്മയും തിന്മയും ഉൾക്കൊള്ളാൻ കഴിയുന്ന സൗഹൃദമാണ് അദ്ദേഹത്തിന്റേത്. ചുരുക്കത്തിൽ ദരിദ്രന്റെ വീട്ടിൽ വിരുന്നു വരുന്ന ധനികനായ സുഹൃത്താണ് എം.പി.

ചോദ്യം: പെണ്ണെഴുത്തിനെക്കുറിച്ചുള്ള വാദപ്രതിവാദങ്ങൾ ശ്രദ്ധിക്കാറുണ്ടോ?

ഉ:അങ്ങനെയൊന്ന് സാഹിത്യത്തിലില്ല. സാഹിത്യത്തിൽ പെണ്ണെഴുതിയാലും ആണെഴുതിയാലും എഴുത്ത് ഒന്നേയുള്ളൂ. പിന്നെ കൈയിലൊന്നും ഇല്ലാതാവുമ്പോ രംഗത്തു പിടിച്ചുനില്ക്കാനായി ചിലവള്മാര് ഇറക്കുന്ന നമ്പറുകളാ ഇത്.

ചോദ്യം: പിന്തിരിഞ്ഞു നോക്കുമ്പോൾ?

ഉ:അസംതൃപ്തനാണ്. എഴുതാനായി ഇനിയും ഒരുപാടുണ്ടെന്ന ഖേദം.

ചോദ്യം: എഴുത്തുകൊണ്ടുള്ള നേട്ടം?

ഉ:ഒരുപാടു ശത്രുക്കളേയും, നിത്യവൃത്തിക്കുള്ള വകയും കിട്ടി.

ചോദ്യം: മക്കൾ?

ഉ:രണ്ട് ആൺമക്കൾ. മൂത്തയാൾ ഷാജു, സ്കൂൾ അദ്ധ്യാപകൻ. ഇളയവൻ ബിജു, ബി.എ കഴിഞ്ഞു.

ചോദ്യം: ഏതാ നക്ഷത്രം?

ഉ:തിരുവാതിര. ശിവന്റെ നാളാ. സംഹാരം. നായയാണ് മൃഗം. മഹാ കുഴപ്പക്കാരനാ. ഇനി കൂടുതലെന്തെങ്കിലും അറിയണമെങ്കിൽ ദാ വരുന്നു ജ്യോതിഷപണ്ഡിതനും. ചുമർചിത്രകാരനുമായ എം.കെ. ശ്രീനിവാസൻ.

ഞാൻ പിന്തിരിഞ്ഞു ശ്രദ്ധിക്കുമ്പോഴേക്കും എം.കെ.എസ് പൂമുഖത്ത് എത്തിയിരുന്നു. നിറഞ്ഞ ചിരിയുമായി എം.കെ.എസ് ചാരുകസേരയിൽ സ്ഥലംപിടിച്ചു. ഞാൻ പരിചയം ഭാവിച്ച് വീണ്ടും വർത്തമാനത്തിലേക്കു കടന്നപ്പോൾ എം.കെ.എസ്സും ഞങ്ങളോടൊപ്പം പോയ കാലങ്ങളിലേക്കു കടന്നു. വർത്തമാനത്തിന്റെ അവാച്യമായ അനുഭൂതിയിൽ സമയത്തെക്കുറിച്ചു ചിന്തിച്ചില്ല. യാത്രപറഞ്ഞിറങ്ങുമ്പോൾ ഒരു ഗൃഹാതുരത്വം തോന്നി. പിന്മടക്കത്തിന്റെ ആലസ്യവുമായി ബസ്സിലിരിക്കുമ്പോൾ ഓർത്തു, നെഞ്ചു കലങ്ങുന്ന ശബ്ദംതന്നെ.



എൻ. ഇ. സുധീർ



# ജാതിയുടെ പുതിയ അർത്ഥതലങ്ങൾ

ഭാരതത്തിലെ ജാതിവ്യവസ്ഥയ്ക്ക് ഏകദേശം നാലായിരത്തിലധികം കൊല്ലത്തെ പ്രായമാണ് കണക്കാക്കപ്പെട്ടിട്ടുള്ളത്. ഈ പഴക്കം കൊണ്ടുതന്നെ ഇതവസാനിപ്പിക്കുക അസാധ്യമാണെന്നു വ്യക്തം. ജാതിവ്യവസ്ഥയിലെ ഉയർച്ചയും. താഴ്ചയും മൂലം നിലനിന്നുപോരുന്ന സാമൂഹ്യമായ അസമത്വമാണ് അവസാനിപ്പിക്കേണ്ടത്. ഉയർന്ന ജാതിക്കാരനെന്നു നടിക്കുന്നവരും. താഴ്ന്നജാതിക്കാരെന്നു മുദ്രകുത്തപ്പെട്ടവരും ജാതിവ്യവസ്ഥയെ ഉൾക്കൊള്ളുന്നത് ഒരേ രീതിയിലാണോ? യാദൃച്ഛികമായി പിറക്കപ്പെട്ടതെങ്കിലും. ജീവിതകാലം മുഴുവനും തന്റെ ജാതിയുടെ "മഹത്വത്തിന്റെ" തണലിൽ അഹങ്കരിക്കുന്ന ഉന്നത ജാതിക്കാരന് ഇതര ജാതിയിലുള്ളവരോടുള്ള മനോഭാവത്തിന് മാറ്റം വന്നുവോ? തലമുറകളായി പിൻതുടർന്നുവന്ന അധമ മനോഭാവവും. ദുഷ്കരമായ സാമൂഹ്യ ജീവിതവും പുലർത്തിപ്പോന്ന താഴ്ന്ന ജാതിക്കാർ ഒരു മാറ്റത്തിന് പ്രാപ്തരാണോ? സാമൂഹ്യമായി ഇരുതട്ടിൽ നിലകൊള്ളുന്ന ഈ ജനവിഭാഗങ്ങളെ ഉൾക്കൊള്ളാനും, പരിരക്ഷിക്കുവാനും. മാറ്റത്തിലേക്കു കുതിക്കുന്ന സ്റ്റേറ്റിനു കഴിയുമോ?

ആധുനിക ഇന്ത്യയുടെ നീറുന്ന പ്രശ്നങ്ങളാണിവയൊക്കെ. ഇവയിൽ ചിലതൊക്കെ ഗൗരവമായി പഠിച്ചും. വിശകലനം ചെയ്തും അവതരിപ്പിക്കുന്ന ഒരു പുതിയ പുസ്തകമാണ് പ്രസിദ്ധ സോഷ്യോളജിസ്റ്റ് എം.എൻ. ശ്രീനിവാസ് എഡിറ്റു ചെയ്ത "CASTE: Its twentieth century Avatar." ഇതിലെ പതിനാലു പ്രബന്ധങ്ങളും എഴുതിയിട്ടുള്ളത് സോഷ്യോളജി പ്രൊഫസർമാരാണ്. ഇവരുടെ പഠനങ്ങളിൽ ജീവിതത്തിന്റെ സ്പന്ദനം കാണും എന്ന് ഒറ്റനോട്ടത്തിൽത്തന്നെ നമുക്ക് മനസ്സിലാകും. പറയുന്നതിൽ ഏതാണു ശരി. ഏതാണു തെറ്റ് എന്നു വ്യക്തമാക്കാൻ പലർക്കും കഴിയുന്നില്ല. എം.എൻ. ശ്രീനിവാസാകട്ടെ. തന്റെ നീണ്ട ആമുഖത്തിൽ മറ്റു ലേഖകന്മാരുടെ അഭിപ്രായങ്ങളെ ക്രോഡീകരിച്ചു എന്നുമാത്രം. പുതുതായൊന്നും പറഞ്ഞില്ല. ഒന്നും രണ്ടും എന്ന തോതിലുള്ള ശാസ്ത്രീയ നിഗമനങ്ങൾ ഇത്തരം സാമൂഹ്യശാസ്ത്ര വിഷയം കൈകാര്യം ചെയ്യുമ്പോൾ ഉപയോഗിച്ചാൽ വരാവുന്ന ദോഷങ്ങൾ ധാരാളം കടന്നുകൂടിയിട്ടുണ്ട്. ജാതിയുമായി ബന്ധപ്പെട്ട ഒട്ടനവധി കാര്യങ്ങളെക്കുറിച്ച് പഠനം നടത്താൻ ശ്രമിച്ചു എന്നത് പ്രധാന കാര്യം തന്നെ.

മതപരമായാലും. ജാതിയുടെ അടിസ്ഥാനത്തിലായാലും ഒരു സാമൂഹ്യ രീതി രൂപംകൊള്ളുന്നതിൽ ആ വിഭാഗത്തിലെ സ്ത്രീകൾ വഹിക്കുന്ന പങ്ക് വളരെ വലുതാണ്. ജാതി അനുശാസിക്കുന്ന ആചാരങ്ങൾ നിലനിർത്തുന്നതിലും. തള്ളിപ്പറയുന്നതിലും കുടുംബത്തിലെ സ്ത്രീകളാണ് തീരുമാനമെടുക്കുന്നത്. ജാതിയും സ്ത്രീകളും തമ്മിലുള്ള ബന്ധത്തെപ്പറ്റി വളരെ അടുത്തകാലത്താണ് പഠനം നടന്നുതുടങ്ങിയത്. ഈ പുസ്തകത്തിലെ ആദ്യലേഖനമായ "ജാതിയും സ്ത്രീകളും" ഈ വഴിക്കുള്ള ഒരന്വേഷണമാണ്.

ഇന്ത്യയിൽ നടപ്പിലാക്കാൻ ശ്രമിച്ച സോഷ്യലിസ്റ്റ് വികസന സിദ്ധാന്തം പരാജയപ്പെടാനുള്ള കരണങ്ങളിൽ പ്രധാനം നിലവിലുള്ള ജാതിവ്യവസ്ഥയാണ്. ജാതി അടിസ്ഥാനത്തിൽ തൊഴിലുകൾ തരംതിരിക്കപ്പെട്ടപ്പോൾ ഒരു പ്രത്യേക വിഭാഗത്തിന് സാമ്പത്തികമായി ഉയരുവാൻ കഴിയാതെപോയി. പലപ്പോഴും ജാതിതിരിച്ച് വികസനത്തോത് നിർണ്ണയിക്കേണ്ടിവരികയും. അവ തമ്മിൽ പ്രകടമായ അന്തരങ്ങളുണ്ടാവുകയും ചെയ്തു. ഇന്ത്യൻ പ്ലാനിങ്ങിന്റെ മുന്നിലെ ഒരു കീറാമുട്ടിയാണ് സമ്പദ്‌വ്യവസ്ഥയിൽ ജാതി ചെലുത്തുന്ന പങ്ക്. ഇന്ത്യയിലെ നല്ല തൊഴിൽ. നല്ല വിദ്യാഭ്യാസം. നല്ല ജീവിതരീതി ഇവയൊക്കെ ഉന്നതകുലത്തിൽപ്പെട്ട മധ്യവർഗ്ഗം (Middle Class) അവരുടെ കുത്തകയാക്കി നിലനിറുത്തിപ്പോന്നു. ഇതിനു കാരണമായത് നീണ്ടുനിന്ന കോളനി ഭരണമാണ്. ബ്രിട്ടീഷുകാർ നിലനിർത്തിപ്പോന്ന സമ്പദ്‌വ്യവസ്ഥ ജാതികൾ തമ്മിലുള്ള അസമത്വം വർദ്ധിപ്പിച്ചു. അവരുടെ കാര്യങ്ങൾ ഭംഗിയായി നടക്കുവാൻ വേണ്ടി അവർ കൂട്ടുപിടിച്ചത് ഉയർന്ന ജാതിക്കാരെയാണ്. സഹായത്തിന് ഇംഗ്ലീഷ് വിദ്യാഭ്യാസവും. ഇതൊക്കെ താഴ്ന്നവർക്ക് നിഷേധിക്കപ്പെട്ടു. നീണ്ടുനിന്ന കോളനി ഭരണം അവസാനിപ്പിച്ച് സ്വാതന്ത്ര്യത്തിലേക്ക് നാം കൈപിടിച്ചുയർത്തിയത് സാമ്പത്തികമായും. സാമൂഹ്യമായും രണ്ടു ധ്രുവങ്ങളിൽ നില്ക്കുന്ന ഒരു ജനതയെ ആണ്. സ്വാതന്ത്ര്യത്തിനുശേഷവും താഴ്ന്ന ജാതിക്കാരുടെ ഉന്നമനത്തിനായി വലുതായൊന്നും ചെയ്യാൻ നമുക്കു കഴിഞ്ഞില്ല. സർക്കാർ ജോലികളുടെ 90 ശതമാനവും മധ്യവർഗ്ഗം തട്ടിയെടുത്തു. താഴ്ന്ന ജാതിയിലുള്ളവർ അതിനു പ്രാപ്തരല്ലെന്ന് നാം വിധിയെഴുതി. എന്തുകൊണ്ട് പ്രാപ്തരായില്ല എന്നാരും അന്വേഷിച്ചില്ല. ഇതുമൂലം ജാതികൾ തമ്മിലുള്ള അന്തരം വർദ്ധിച്ചു.

വളരെ വൈകിയാണെങ്കിലും വി.പി.സിംഗിന്റെ നേതൃത്വത്തിലുള്ള ഗവൺമെന്റ് മണ്ഡൽ കമ്മിഷൻ റിപ്പോർട്ട് നടപ്പിലാക്കാൻ തീരുമാനിച്ചു. ഇതിനെതിരായി ഉദ്യോഗസ്ഥരും. ബുദ്ധിജീവികളും ഉൾപ്പെട്ട സവർണ്ണമേധാവിത്വം വൻ പ്രക്ഷോഭങ്ങൾ അഴിച്ചുവിട്ടു. അവരുടെ എതിർപ്പുകളെ തടഞ്ഞുകൊണ്ട് മുന്നോട്ടുപോകുവാൻ രാഷ്ട്രീയ നേതൃത്വം ചങ്കൂറ്റം കാട്ടി. എന്നാൽ പിന്നീടുവന്ന ഗവൺമെന്റ് സമ്പദ്‌വ്യവസ്ഥയെ ഉദാരവത്കരിക്കാനും. ആഗോളവത്കരണത്തിന്റെ ഭാഗമായി പ്രൈവറ്റൈസേഷനെ പ്രോത്സാഹിപ്പിക്കുവാനും തീരുമാനിച്ചു. അങ്ങനെ സമ്പദ്‌വ്യവസ്ഥയിലും. തൊഴിൽ മേഖലയിലും ഗവൺമെന്റിനുള്ള നിയന്ത്രണം നഷ്ടമായി. ഇത് പിന്നോക്കക്കാർക്ക് തിരിച്ചടിയായി. ഇന്ത്യയിലെ മധ്യവർഗ്ഗം ഉപഭോഗ സംസ്കാരത്തിന്റെ പിടിയിലായി. സാമൂഹ്യമായ ഉത്തരവാദിത്വബോധം അവർക്ക് നഷ്ടപ്പെട്ടു. ഇതുമൂലം സമ്പദ്‌വ്യവസ്ഥ നിയന്ത്രണാതീതമാംവിധം നാണയപ്പെരുപ്പത്തിനു കീഴടങ്ങുകയും. സാധാരണക്കാരന്റെ നിത്യജീവിതം ദുസ്സഹമാവുകയും ചെയ്തു. ജാതിമൂലമുള്ള അസമത്വം അവസാനിപ്പിക്കുവാൻ തുടങ്ങും മുമ്പേ. അതിന്റെ സാധ്യതകൾക്ക് മങ്ങലേറ്റു എന്നു സാരം. ജാതിയും സമ്പദ്ഘടനയുമായുള്ള ബന്ധത്തെക്കുറിച്ചാണ് എം.എൻ. പാണിനി എഴുതുന്നത്.

സംവരണത്തെപ്പറ്റി പറയുമ്പോൾ ആദ്യംതന്നെ വ്യക്തമാക്കേണ്ടുന്ന മൂന്ന് അടിസ്ഥാന കാര്യങ്ങളുണ്ട്. ഒന്ന്-സംവരണം തൊഴിലില്ലായ്മ പരിഹരിക്കുവാനോ കുറയ്ക്കുവാനോ ഉള്ള ഒരുപാധിയല്ല. രണ്ട്-സംവരണം കൊണ്ട് ലക്ഷ്യമാക്കുന്നത് ഒരു പ്രത്യേക വിഭാഗത്തിന്റെ സാമ്പത്തിക ഉന്നമനമല്ല. മൂന്ന്-സംവരണതത്വം മുന്നോക്ക വിഭാഗക്കാർക്കെതിരായുള്ളതല്ല. ഇതൊന്നും കണക്കിലെടുക്കാതെ. സാമൂഹ്യനീതിയും. സാമ്പത്തിക നീതിയും കൂട്ടിക്കുഴച്ച്. ചരിത്രസത്യങ്ങളെ മൂടിവച്ച് സംവരണതത്വത്തിന്റെ കാതൽ നശിപ്പിക്കുവാനുള്ള ശ്രമം നടന്നുവരികയാണിപ്പോൾ.

ഈ പ്രതിസന്ധി ഘട്ടത്തിൽ പിന്നോക്കക്കാരെ സഹായിക്കുവാൻ ഹിന്ദുമതവും. മറ്റു മതങ്ങളും തയ്യാറാവുമോ? അംബേദ്കർ ഹിന്ദുമതം ഉപേക്ഷിച്ച് ബുദ്ധമതം സ്വീകരിക്കുവാനിടയായ കാരണം ഹിന്ദുമത ധർമ്മഗ്രന്ഥങ്ങൾ അനുശാസിക്കുന്ന ചാതുർവർണ്ണ്യവും, ജാത്യാചാരങ്ങളും ഉപേക്ഷിക്കുവാൻ ഹിന്ദുമതം തയ്യാറായില്ലെന്നതുകൊണ്ടാണ്. ജാതിയുടെ പേരിലുള്ള തിന്മകളെ വളർത്തുവാനാണ് ഹിന്ദുമതം ശ്രമിച്ചുപോന്നിട്ടുള്ളത്. ജാതിവ്യവസ്ഥയുടെ നിലനില്പുകൊണ്ട് ഹിന്ദുമതത്തിന് ഗുണങ്ങളേറെയുണ്ടെന്നും. ജാതിവ്യവസ്ഥയ്ക്ക് ഹിന്ദുമതം ഒന്നുംതന്നെ തിരിച്ചുനൽകുന്നില്ലെന്നും വിശദീകരിക്കുകയാണ് "ജാതിയും ഹിന്ദുയിസവും" എന്ന ലേഖനത്തിലൂടെ എൻ.ജയരാമൻ. മുസ്ലീങ്ങളിലെയും ക്രിസ്ത്യാനികളിലെയും ജാതിയുടെ വകഭേദങ്ങളെക്കുറിച്ചും ഓരോ ലേഖനം ഉൾപ്പെടുത്തിയിട്ടുണ്ട്.



CASTE
ITS TWENTIETH CENTURY AVATAR
EDITED AND INTRODUCED BY
M. N. SRINIVAS

ഉത്തർപ്രദേശ്. ബീഹാർ. തമിഴ്നാട് എന്നിവിടങ്ങളിലെ പിന്നോക്കക്കാരുടെ പ്രശ്നങ്ങളെക്കുറിച്ചും. അവിടങ്ങളിലെ ജാതിവ്യവസ്ഥയെക്കുറിച്ചും പ്രത്യേകം പ്രത്യേകം പഠനങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്. മണ്ഡൽ കമ്മിഷൻ റിപ്പോർട്ടിനെക്കുറിച്ചും. മണ്ഡൽ ജഡ്ജ്മെന്റിനെക്കുറിച്ചും വിശദമാക്കുന്നതാണ് മറ്റു രണ്ടു ലേഖനങ്ങൾ.

സംവരണാടിസ്ഥാനത്തിൽ ഉയർന്നുവരുന്നവരുടെ കാര്യശേഷി വളരെയേറെ ചർച്ച ചെയ്യപ്പെടുന്ന ഒരു കാര്യമാണ്. താഴ്ന്ന ജാതിയിൽ പിറക്കപ്പെട്ടു എന്നതുകൊണ്ടുമാത്രം ഒരാൾ ബുദ്ധികൊണ്ട് മറ്റുള്ളവരുടെ പിന്നിലാണെന്ന് വിധിയെഴുത്തു നടത്തുന്നില്ലെങ്കിലും. അവരെക്കൊണ്ടിതിനൊന്നും കഴിയില്ല എന്നൊരു മനോഭാവം ബുദ്ധിജീവികളുൾപ്പെടെയുള്ള ഒരുകൂട്ടം സവർണ്ണർ ഇപ്പോഴും കരുതുന്നുണ്ട്. "ജോലി സംവരണവും കാര്യശേഷിയും" എന്ന എം.എം. ഷായുടെ ലേഖനം ഈ വിഷയം അവതരിപ്പിക്കുന്നു.

ഇന്ത്യാ ഗവൺമെന്റിന്റെ ചില ഡിപ്പാർട്ടുമെന്റുകളെ റിസർവേഷനിൽ നിന്നൊഴിവാക്കിയിട്ടുള്ള കാര്യം അദ്ദേഹം ചൂണ്ടിക്കാട്ടുന്നു. ഇതിന്റെ അടിസ്ഥാനം ചോദ്യം ചെയ്യപ്പെടേണ്ടതുതന്നെ. സ്പേസ് ടെക്നോളജിയെക്കാൾ മോശപ്പെട്ടതാണോ ഹൃദ്രോഗ ചികിത്സ? സ്പേസ് ടെക്നോളജി ഡിപ്പാർട്ടുമെന്റിൽ റിസർവേഷൻ ബാധകമല്ല. വൈദ്യശാസ്ത്ര രംഗത്ത് റിസർവേഷൻ തുടരുന്നുമുണ്ട്. അതുപോലെതന്നെ ഉയർന്ന ചില പോസ്റ്റുകളിൽ മാത്രം സംവരണം ഒഴിവാക്കിയതും ചർച്ച ചെയ്യപ്പെടേണ്ടതുണ്ട്. വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പഠിപ്പിക്കുന്നവരുടെ കാര്യത്തിലെ സംവരണം ഒഴിവാക്കിയില്ലെങ്കിൽ അത് ഭാവിതലമുറയെ സാരമായി ബാധിക്കും എന്നൊരു വാദഗതി ഉയർന്നിട്ടുണ്ട്. ആകെക്കൂടി സംവരണംമൂലം കാര്യശേഷി കുറഞ്ഞ ഒരു രാജ്യം എന്ന നിലയിൽ മറ്റു രാജ്യങ്ങളുടെ മുന്നിൽ ഇന്ത്യ തലകുനിക്കേണ്ടിവരുമോ എന്നൊരു സംശയം ലേഖകൻ പ്രകടിപ്പിക്കുന്നു. എന്നിട്ട് വീണ്ടും പറയുന്നു-താഴ്ന്ന ജാതിക്കാരുടെ കാര്യശേഷി വർദ്ധിപ്പിക്കുവാൻ നാം പലതും ചെയ്യേണ്ടതുണ്ടെന്ന്. ലേഖകന്റെ ഈ അവ്യക്തത നമ്മുടെ മറ്റു പല ബുദ്ധിജീവികളും. അക്കാദമിഷ്യന്മാരും വച്ചുപുലർത്തുന്നുണ്ട്. ലോകത്തിന്റെ മുന്നിൽ തലകുനിക്കാതിരിക്കാൻ നമ്മൾ നമ്മുടെ ജനതയുടെ സാമൂഹ്യനീതിയെ കൊലയ്ക്കു കൊടുക്കണമെന്നാണോ ഇവരുടെ വാദം. ഇത്തരം സമീപനങ്ങളിലുള്ള അവ്യക്തത ഈ പുസ്തകത്തിലുടനീളം കാണാനുണ്ട്.

വർണ്ണാശ്രമാടിസ്ഥാന പ്രകാരം ശൂദ്രവർഗ്ഗമെന്ന് കണക്കാക്കിയിരുന്ന ഇവിടുത്തെ പിന്നോക്ക വിഭാഗക്കാരാണ് ആദിമകാലം തൊട്ട് ഉല്പാദന പ്രക്രിയയുടെ ചുക്കാൻ പിടിച്ചിരുന്നത്. ഉല്പാദിപ്പിച്ചവ സ്വന്താവശ്യത്തിനുപയോഗിക്കാതെ മുന്നോക്ക വിഭാഗക്കാരെ ഊട്ടിയുറക്കിയവർക്ക് ഭ്രഷ്ട് കല്പിച്ച അധർമ്മത്തോടാണ് സംവരണത്തിലൂടെ നാം മറുപടി കണ്ടെത്തുന്നത്. ഇവിടെ നിലവിലുള്ള സാമൂഹ്യ അസമത്വം കണക്കിലെടുക്കാതെ നാം നടത്തുന്ന വികസന സംരംഭങ്ങളൊന്നും ലക്ഷ്യം കാണില്ലെന്നതു തീർച്ച. സംവരണ പ്രശ്നത്തിന്റെ കാതൽ മനസ്സിലാക്കുവാൻ നമ്മുടെ ചരിത്രത്തിലേക്കു നോക്കുകയേ നിവൃത്തിയുള്ളു. ഇക്കാര്യത്തിൽ ഇന്ത്യയ്ക്ക് പിന്തുടരുവാൻ മറ്റ് മാതൃകകളില്ല. ജാതിയുടെ വേരുകളിലേക്ക് ചരിത്രപരമായ ഒരന്വേഷണം ഇല്ലെന്നുള്ളത് ഈ പുസ്തകത്തിന്റെ എടുത്തുപറയാവുന്ന ന്യൂനതയാണ്.

ജാതിയുടെ പ്രസക്തിയും. അതുയർത്തുന്ന സമകാലീന പ്രശ്നങ്ങളുമാണ് ഇന്ത്യയിന്ന് നേരിടുന്ന പ്രധാന വെല്ലുവിളികൾ. അതിനെ എങ്ങനെ നേരിടുന്നു എന്നതനുസരിച്ചാണ് ഈ രാജ്യത്തിന്റെ ഭാവി നിശ്ചയിക്കപ്പെടുക. അതുകൊണ്ടുതന്നെ ഈ വിഷയത്തിൽ നിരന്തരമായ ചർച്ച അനിവാര്യമാണ്.

---

CASTE: Its Twentieth Century Avatar. Edited and Introduced by M.N. Srinivas. VIKING. Rs. 300/



(26-ാം പേജിൽ നിന്നും തുടർച്ച)

## ഇതുകൊണ്ടാർക്കും പരിഭവമരുതേ....

മാതംഗി കന്യകയാണ്. അർത്ഥം പോകുന്ന പോക്ക്!

അർത്ഥം ഗ്രഹിക്കാതെ പലരും കൈകാര്യം ചെയ്യുന്ന പദങ്ങളുണ്ട്. അതിലൊന്നാണ് സമ്രാട്ട്. ചക്രവർത്തിയെന്നാണ് സാമാന്യ അർത്ഥം. കഥാപ്രസംഗ സമ്രാട്ട്. സംഗീത സമ്രാട്ട്. പണ്ഡിത സമ്രാട്ട് എന്നൊക്കെ നമ്മൾ പ്രയോഗിക്കാറില്ലേ? പദത്തിന്റെ ശരിയായ അർത്ഥം ശബ്ദതാരാവലിക്കപ്പുറം അന്വേഷിക്കുമ്പോഴാണ് രസം.

"സിദ്ധയോഗീ ച സർവ്വജ്ഞ:<br>
ശാപാനുഗ്രഹ ശക്തിമാൻ<br>
സംസിദ്ധ ബ്രാഹ്മസാമ്രാജ്യോ<br>
യ:സ: സമ്രാഡിതിസ്മൃത:"

യോഗാഭ്യാസിയും. സർവ്വജ്ഞനും. ശാപാനുഗ്രഹ ശക്തിയുള്ളവനും. സർവ്വവ്യാപിയുമായ പരബ്രഹ്മത്തെ സാക്ഷാൽക്കരിച്ചവനുമായ ആളാണ് സമ്രാട്ട്. ഈ പദമാണ് പാട്ടുകാരനും. കാഥികനും വിശേഷണമായി വയ്ക്കുന്നതെന്നോർക്കുമ്പോൾ ഭാഷയ്ക്കു ലജ്ജ തോന്നില്ലേ? വായിക്കുന്ന നമുക്കും?

സാഹിത്യപ്രവർത്തക സഹകരണസംഘം പ്രസിദ്ധപ്പെടുത്തിയ വിശ്വവിജ്ഞാനകോശത്തിന്റെ പത്താം വാല്യത്തിൽ **സപ്തസ്വരങ്ങൾ ഏതെല്ലാമെന്നെഴുതിയിട്ടുണ്ട്. (പേജ്** 132) സപ്തസ്വരങ്ങളെന്ന നിലയിൽ സംഗീതശാസ്ത്രം അംഗീകരിച്ചിട്ടുള്ളത് സ.രി.ഗമ.പ.ധ.നി എന്നിവയാണ്. എന്നാൽ ഈ വിജ്ഞാനകോശത്തിൽ 'ധ' എന്നതിനു പകരം 'ത'യാണ് ചേർത്തിരിക്കുന്നത്. ഷഡ്ജം. ഋഷഭം. ഗാന്ധാരം. മദ്ധ്യമം. പഞ്ചമം. ധൈവതം. നിഷാദം എന്നാണ് ഈ സ്വരങ്ങൾക്ക് യഥാക്രമം ആചാര്യന്മാർ നൽകിയ പേര്. "ധൈവതം ഹേഷതേവാജി." കുതിര കരയുന്ന ശബ്ദത്തിനാണ് ധൈവതം എന്നുപറയുന്നത്. അതാണ് സപ്തസ്വരത്തിലെ ധ. ഇതിനുപകരം 'ത' കണ്ടുപിടിച്ചത് തവളയെ ഉദ്ദേശിച്ചാണെങ്കിൽ ഇതിൽപ്പരമൊരു തമാശ വേറെയുണ്ടോ?

ഏതു തെറ്റു ചെയ്താലും അതിന് പ്രായശ്ചിത്തമായി ക്ഷമിക്കണം എന്നു നമ്മൾ പറഞ്ഞു ..ല തടിതപ്പാറില്ലേ? അതുപോലെ ഭാഷാപണ്ഡിതന്മാർ പ്രയോഗസാധുത്വം എന്ന പ്രയോഗം ..ക്കികണ്ട് തെറ്റ് മറച്ചുവയ്ക്കുകയല്ലേ ചെയ്യുന്നത്? ..യാൽ

ഇതൊക്കെ അപ്പച്ചന്റെ ഒരു തമാശ എന്ന് .. മനടൂർഭാസി ഏതോ ഒരു സിനിമയിൽ പറഞ്ഞ പോലെ. ഇതൊക്കെ കവികളുടെയും മറ്റും നിർദ്ദോ താമശയായിരിക്കുകയില്ലെന്നാരറിഞ്ഞു! .. െ കള്ളമലായി കുഞ്ചൻനമ്പ്യാരുടെ ഒരു ഈരടി കുതിലേക്കു രിച്ചുകൊണ്ട് ഞാനും തൽക്കാലം ഒന്നു..ങ്ങൾ ഇരിപ്പട്ടെ: ..ാത്ത സ്ഥ

"കഥകളിലിങ്ങനെ പലതും പറയും ..ാണെങ്കിൽ<br>
അതുകൊണ്ടാർക്കും പരിഭവമരുതേ ..ബ..സോർ



എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

## ചോദ്യം, ഉത്തരം

" '**ത**ങ്കഭസ്മക്കുറിയിട്ട തമ്പുരാട്ടി' എന്നു തുടങ്ങുന്ന ഗാനത്തെക്കാൾ മനോഹരമായി വേറെ ശൃംഗാരഗാനമുണ്ടോ?"

"ആ ഗാനത്തിന് അശ്ലീലം എന്ന വിശേഷണം നല്ല പോലെ ചേരും. അതിനെക്കാൾ ആഭാസമാണ് ഇരയിമ്മൻ തമ്പിയുടെ ആ കുപ്രസിദ്ധമായ ഗാനം. രണ്ടും ഭാവാനുഭൂതി ജനിപ്പിക്കാതെ കാമവികാരത്തെ ഉദ്ദീപിപ്പിക്കുന്നു."

"പണ്ടു മഹാരാജാക്കന്മാർ കിരീടം ചൂടി സ്വർണ്ണവസ്ത്രങ്ങൾ ധരിച്ച് സുവർണ്ണ സിംഹാസനത്തിൽ ഇരിക്കുന്നതുപോലെ മറ്റൊരു ശ്രേഷ്ഠമായ കാഴ്ചയുണ്ടോ?"

"മഹാരാജാവ് സാധാരണ മനുഷ്യനാണ്. എനിക്കും നിങ്ങൾക്കുമുള്ള എല്ലാ ദൗർബല്യങ്ങളും അദ്ദേഹത്തിനു കാണും. കിരീടം ചൂടിയതുകൊണ്ടോ സ്വർണ്ണവസ്ത്രങ്ങൾ ധരിച്ചതുകൊണ്ടോ സ്വർണ്ണസിംഹാസനത്തിൽ ഇരുന്നതുകൊണ്ടോ രാജാവിന് ഔന്നത്യം വരികില്ല. ആഹാരം, വിഹാരം, മൈഥുനം, നിദ്ര ഇവ നടത്തുന്നതിൽ ഒരു തെരുവു തെണ്ടിക്കും മഹാരാജാവിനും തമ്മിൽ ഒരു വ്യത്യാസവുമില്ല."

"സോഷ്യൽ ക്ലൈംബേഴ്സ് തിരുവനന്തപുരത്തു കൂടുതലാണോ?"

"എല്ലാ ദേശങ്ങളിലെയും ആളുകൾ ഒരേ മട്ടിലല്ലേ? തിരുവനന്തപുരത്ത് മുകളിലേക്കു കയറുന്നവർ ഉള്ളതുപോലെ നിങ്ങളുടെ നാട്ടിലും അവർ ഉണ്ട്. ആരോഹണം നടത്തുമ്പോൾ പിറകോട്ടു മറിഞ്ഞുവീഴാതിരിക്കാനായി പദമുറപ്പിക്കണം. കല്ലുകളിൽ ചവിട്ടുന്നതു വേദനയുണ്ടാക്കും. എങ്കിലും മുകളിൽച്ചെന്ന് ആഹ്ലാദിക്കാം. അവിടെ നില്ക്കുമ്പോൾ കാലൊന്നു തെറ്റിയാൽ ഉരുണ്ടു താഴത്തേക്കു പോരും. സോഷ്യൽ ക്ലൈംബേഴ്സ് താഴെ വന്നുവീഴുന്നതു ഞാൻ പലപ്പോഴും കണ്ടിട്ടുണ്ട്."

"കുമാരനാശാനു വൈഷയികത്വമില്ല. വള്ളത്തോളിന് അത് ഏറെയുണ്ട്. എന്താണു കാരണം?"

"കുമാരനാശാൻ ധിഷണയ്ക്കു പ്രാധാന്യം കല്പിച്ചു. ധിഷണ കൂടുന്തോറും വൈഷയികത്വം കുറയും. വള്ളത്തോളിന്റെ കവിതയിൽ ധിഷണയുടെ വ്യാപാരം കുറവ്. അതിനാൽ അദ്ദേഹം വൈഷയിക കൗതുകം വളർത്തി."

ജീവിതത്തിൽ ഭൗതികതലമുണ്ട്, ആധ്യാത്മികതലമുണ്ട്. സൂക്ഷിച്ചുനോക്കാതെ തന്നെ സൗന്ദര്യത്തിന്റെ തലവുമുണ്ട് എന്നു മനസ്സിലാക്കാം. ഈ മൂന്നു തലങ്ങളെയും ഒരു ലയം സംയോജിപ്പിക്കുന്നു. സാഹിത്യകാരന്മാർ ഈ സംയുക്താവസ്ഥയെ വ്യഞ്ജിപ്പിച്ച് കഥയും കവിതയും എഴുതുമ്പോഴാണ് ആ രചനകൾ ഉത്കൃഷ്ടങ്ങളാവുന്നത്.

"സമൂഹത്തെ നന്നാക്കാൻ ഇറങ്ങിയവരെക്കുറിച്ച് എന്തു പറയുന്നു?"

"ബുദ്ധനും ക്രിസ്തുവും സൊക്രട്ടീസും ശ്രമിച്ചിട്ടു നന്നാകാത്ത ലോകമാണിത്. അതുകൊണ്ട് തിന്മ നിറഞ്ഞതാണ് ഈ ലോകമെന്നു മനസ്സിലാക്കി നന്മയോടെ ജീവിക്കുന്നതാണു നല്ലത്. അങ്ങനെ ഓരോ വ്യക്തിയും ജീവിക്കുമ്പോൾ സമൂഹ പരിഷ്കർത്താക്കൾ വേണ്ടിവരില്ല."

"നിങ്ങൾ ഭാവിക്കുന്നതുപോലെ ജാതിക്കും വർഗ്ഗത്തിനും അതീതനാണെങ്കിൽ എം. കൃഷ്ണൻനായർ എന്നു പേരുവയ്ക്കുന്നത് എന്തിന്? എം. കൃഷ്ണൻ എന്നു പോരേ? [ഇതു തുടർച്ചയായി എനിക്കു കിട്ടുന്ന ചോദ്യമാണ്. ഇപ്പോൾ ഉത്തരമെഴുതുന്നു.]

"എം. കൃഷ്ണൻനായർ എന്നാണ് എന്റെ പേര്. അതു പൂർണ്ണമായും എഴുതുന്നു എന്നേയുള്ളു. പേരിന്റെ ഒരു ഭാഗം ഛേദിച്ചുകളഞ്ഞാൽ വ്യക്തിത്വം നശിക്കും. സ്വത്വത്തിന് ആഘാതമേല്ക്കും. മഹാകവി കുമാരനാശാൻ എന്നു തന്നെ പറയണം. കുമാര മഹാകവി എന്നു പറഞ്ഞുകൂടാ. കുമാര മഹാകവിക്കു കുമാരനായ-കുട്ടിയായ-മഹാകവി എന്ന അർത്ഥമേ വരൂ."

## പുതിയ പുസ്തകം

**പ**ഠിക്കുന്നവർക്കും പഠിപ്പിക്കുന്നവർക്കും ഒറിജിനൽ വായിക്കാതെ മാസ്റ്റർപീസുകളെക്കുറിച്ച് ലേഖനങ്ങൾ എഴുതുന്നവർക്കും വളരെ പ്രയോജനമുള്ള പുസ്തകമാണ് "The New York Public Library's Book of the Century" എന്നത്. Landmarks of Modern Literature, Nature's Realm, Protest and Progress എന്നിങ്ങനെ പന്ത്രണ്ടു വിഭാഗങ്ങളിലൂടെ മാനവരാശിയെ സ്വാധീനിച്ച ഉത്കൃഷ്ട ഗ്രന്ഥങ്ങളുടെ വിവരണങ്ങളും മൂല്യനിർണ്ണയങ്ങളും ഉൾക്കൊള്ളുന്നു ഇത്. ഓരോ വിഭാഗത്തിനും 'ആമുഖ'മുണ്ട്. അത് ഗ്രന്ഥമെങ്ങനെ സംസ്കാരത്തെ വികസിപ്പിച്ചുവെന്നു വ്യക്തമാക്കിത്തരുന്നു. ഒരുദാഹരണം നല്കാം. പ്രൂസ്തിന്റെ Remembrance of Things Past എന്ന നോവലിനെക്കുറിച്ചു ഗ്രന്ഥത്തിൽ കാണുന്നത് ഇങ്ങനെ:-

A la recherchue du temps perdu (1913-27),(Remembrance



of Things Past) Marcel Proust (1871-1922)

An exploration of time and memory, this monumental novel is widely known for a passage in which the hero dips a madeleine into a cup of tea and is flooded with the sensations of childhood. From this came the motif for Proust's masterpiece: 'when from a long-distant past nothing subsists....... the smell and taste of things remain posed a long time.... and bear unfaltering, in the tiny and almost impalpable drop of their essence, the vast structure of recollection.......' (from volume 1, Swann's Way) His novel is such a structure: the past is recovered and made permanent in one of the century's greatest literary achievements. ഇങ്ങനെ ഓരോ മാസ്റ്റർപീസിന്റെയും സാരാംശമെടുത്തു കാണിച്ച് വായനക്കാരെ ഉദ്ബോധിപ്പിക്കാൻ എഡിറ്റർക്കു കഴിയുന്നു. ഇതിൽ വിവരിച്ചിട്ടുള്ള പല പുസ്തകങ്ങളും ഞാൻ നേരത്തെ വായിച്ചിട്ടുള്ളതുകൊണ്ട് അത്രകണ്ടു പ്രയോജനപ്രദമല്ല എനിക്ക് ഈ ഗ്രന്ഥം. എങ്കിലും 'ഇൻവെന്ററി'കൂടി എഡിറ്റർ ഓരോന്നിനെയും വിലയിരുത്തുന്നത് എന്നെ അദ്ഭുതപ്പെടുത്തി.

കനേഡിയൻ നോവലിസ്റ്റ് Margaret Atwood-ന്റെ The Handmaid's Tale എന്ന നോവലിനെക്കുറിച്ച് ഹ്രസ്വമായി എഴുതിയതിൽനിന്നു രണ്ടു വാക്യങ്ങൾകൂടി എടുത്തെഴുതിക്കൊണ്ട് ഇതവസാനിപ്പിക്കാം.

"All reading is forbidden to them, although women may listen as men read selected passages from the Bible. The claustrophobic terror evoked by this book comes from taking common-enough prescriptions for gender-appropriate behaviour to their logical conclusion." (Edited by Elizabeth Diefendorf-Oxford University Press, New York-Pages 229-Rs 445)



മോപസാങ്ങ്

## ഒ.വി. ഉഷ

**ജീ**വിതത്തിൽ ഭൗതികതലമുണ്ട്. ആധ്യാത്മികതലമുണ്ട്. സൂക്ഷിച്ചുനോക്കാതെതന്നെ സൗന്ദര്യത്തിന്റെ തലവുമുണ്ട് എന്നു മനസ്സിലാക്കാം. ഈ മൂന്നു തലങ്ങളെയും ഒരു ലയം സംയോജിപ്പിക്കുന്നു. സാഹിത്യകാരന്മാർ ഈ സംയുക്താവസ്ഥയെ വ്യഞ്ജിപ്പിച്ച് കഥയും കവിതയും എഴുതുമ്പോഴാണ് ആ രചനകൾ ഉത്കൃഷ്ടങ്ങളാവുന്നത്. ലോക സാഹിത്യത്തിലെ അത്യുൽകൃഷ്ടങ്ങളായ ചെറുകഥകളിൽ ഒന്നായി ഇതെഴുതുന്ന ആൾ പരിഗണിക്കുന്ന The Student എന്നത് (ചെക്കോവ് എഴുതിയത്) മൂന്നു തലങ്ങളുടെയും സംശ്ലിഷ്ടാവസ്ഥയെ കാണിക്കുന്നു. മോപസാങ്ങിന്റെ In the Moonlight എന്ന കഥയിൽ സൗന്ദര്യതലത്തിനാണ് പ്രാധാന്യം. മാക്സിം ഗോർക്കിയുടെ Twenty six Men and a Girl എന്ന കഥയിലാവട്ടെ ഭൗതികതലം മാത്രം. ഹെസ്സേയുടെ രചനകളിൽ ആധ്യാത്മികതലത്തിനാണു പ്രാമുഖ്യം. മലയാള സാഹിത്യത്തിൽ ഈ മൂന്നു തലങ്ങളുടെയും സംശ്ലിഷ്ടത ചിലപ്പോൾ പി.സി. കുട്ടിക്കൃഷ്ണന്റെ കഥകളിൽ കണ്ടുവെന്നു വരാം. ശ്രീമതി ഒ.വി. ഉഷയുടെ 'ചന്ദ്രമൗലി' എന്ന ചെറുകഥ (കലാകൗമുദി) ഭൗതികതയുടെയും ആധ്യാത്മികതയുടെയും സൗന്ദര്യത്തിന്റെയും സമഞ്ജസ സമ്മേളനത്താൽ ചേതോഹരമായിരിക്കുന്നു. ഒരു തരുണിക്കു രണ്ടു പുരുഷന്മാരോടുള്ള വികാരത്തെ സംക്ഷേപണസാമർത്ഥ്യത്തോടെ ആവിഷ്കരിക്കുന്ന ഇക്കഥ ഹൃദയഹാരിയാണ്. നിലാവുള്ള രാത്രിയിൽ ആമ്പൽപ്പൂ ലജ്ജയോടുകൂടി ജലാശയത്തിൽ നില്ക്കുന്നതു കണ്ടാൽ കരയിൽനിന്ന് ആ സൗന്ദര്യം ആസ്വദിച്ചുകൊള്ളണം. കുളത്തിലിറങ്ങി അത് അടർത്തിയെടുക്കരുത്. അതു ചെയ്യുന്നവൻ കാട്ടാളനാണ്. അതുകൊണ്ട് ഇക്കഥയെ അപഗ്രഥിക്കാൻ ഞാൻ ഒരുമ്പെടുന്നില്ല.

ഞാൻ കള്ളം പറയാറില്ലേ എന്ന് എത്രയെത്ര ആളുകളാണ് എഴുതിച്ചോദിക്കുന്നത്. സാഹിത്യവാരഫലത്തിൽ ഇന്നുവരെ-1969 തൊട്ട് 1996 ഓഗസ്റ്റ് 14-ാം തീയതിവരെയുള്ള കാലയളവിൽ-കള്ളം പറഞ്ഞിട്ടില്ല. ഇനി പറയുകയുമില്ല. എന്റെ മൂല്യനിർണ്ണയം അപ്രമാദഗതിയാർന്നതാണെന്നു പറയുന്നില്ല. ചിലപ്പോൾ തെറ്റു പറ്റാം. പക്ഷേ വിലയിരുത്തലിലും തികഞ്ഞ സത്യസന്ധത പുലർത്തിയിട്ടുണ്ട്.

## നിരീക്ഷണങ്ങൾ

**1979**-ൽ സാഹിത്യത്തിനുള്ള നോബൽ സമ്മാനം വാങ്ങിയ ഗ്രീക്ക് കവി Odysseus Elytis സൗന്ദര്യത്തെക്കുറിച്ചു കവിതയെഴുതിയിട്ടുണ്ട്. സൗന്ദര്യാനുഭൂതിക്കുള്ള ജന്മവാസനയെ ഉണർത്തുന്നതു ഭയജനകമായിത്തീരുമെന്നാണ് അദ്ദേഹത്തിന്റെ അഭിപ്രായം. ഫോട്ടോഗ്രാഫിയുടെ കാലയളവിലാണല്ലോ നമ്മൾ ജീവിക്കുന്നത്. ഭയമുണ്ടാകരുതെന്നാണ് ആഗ്രഹമെങ്കിൽ സൗന്ദര്യമുള്ള വസ്തുവിനെ നിശ്ചലമാക്കി നിറുത്തണം. സ്ത്രീയുടെ മനോഹരങ്ങളായ കരങ്ങൾ; അവയിലിരുന്നു പിടയ്ക്കുന്ന കാട്ടുപ്രാവുകൾ ഇതു ചലനാത്മക സൗന്ദര്യമാണ്. അതുകൊണ്ടു ഭയജനകവും. വിദ്യുച്ഛക്തിയുടെയും സംശയമില്ലാത്ത പക്ഷികളുടെയും ഓർമ്മയുള്ള കമ്പി. എന്നും സംഗതമായ നിലവിളി. തുറസ്സായ കടലിന്റെ വൈരുദ്ധ്യം. ഇവയൊക്കെ സുന്ദരവും ഭയജനകവുമത്രേ. ശരിയാണ്. അജ്ഞേയമായ മന്ദസ്മിതത്തോടുകൂടി ഇരിക്കുന്ന 'മോണലീസ' എന്ന യുവതി ആപത്തുണ്ടാക്കുന്നവളല്ല. അവൾ ക്യാൻവാസ്സിൽനിന്നിറങ്ങി പ്രവർത്തിക്കാൻ തുടങ്ങിയാൽ എല്ലാവരും പേടിക്കും.

2. ഞാൻ കള്ളം പറയാറില്ലേ എന്ന് എത്രയെത്ര ആളുകളാണ് എഴുതിച്ചോദിക്കുന്നത്. സാഹിത്യവാരഫലത്തിൽ ഇന്നുവരെ-1969 തൊട്ട് 1996 ഓഗസ്റ്റ് 14-ാം തീയതിവരെയുള്ള കാലയളവിൽ-കള്ളം പറഞ്ഞിട്ടില്ല. ഇനി പറയുകയുമില്ല. എന്റെ മൂല്യനിർണ്ണയം അപ്രമാദഗതിയാർന്നതാണെന്നു പറയുന്നില്ല. ചിലപ്പോൾ തെറ്റു പറ്റാം. പക്ഷേ വിലയിരുത്തലിലും തികഞ്ഞ സത്യസന്ധത പുലർത്തിയിട്ടുണ്ട്. എന്നാൽ പ്രഭാഷണത്തിന് ആരംഭിക്കുമ്പോൾ കൂടെയുള്ളവരെ ബഹുജനത്തിന്റെ മുൻപിൽ മാന്യരായി അവതരിപ്പിക്കാൻ വേണ്ടി നല്ല വാക്കുകൾ പറയാറുണ്ട്. അതു സ്വാഗതോക്തിപോലെയാണെന്നു കരുതിയാൽ മതി. അത്യുക്തിയാണല്ലോ സ്വാഗതപ്രഭാഷണത്തിലാകെ. "മലയാള സാഹിത്യത്തിലെ മാത്യു ആർനോൾഡായ എം. കൃഷ്ണൻനായർ" എന്നു കുണ്ടറ സ്ക്കൂളിലെ ഒരധ്യാപകൻ സ്വാഗതപ്രഭാഷണത്തിൽ പറഞ്ഞു. എന്റെ ശരീരം പൊള്ളിപ്പോയി. എങ്കിലും സംസ്കാരഭദ്രമായ ചടങ്ങാണു സ്വാഗതമാശംസിക്കൽ. അതിലെ അത്യുക്തികൾ ആരും ക്ഷമിക്കും. അതുപോലെ റേഡിയോ പ്രഭാഷണവും റ്റെലിവിഷനിലെ അഭിമുഖസംഭാഷണവും അർദ്ധസത്യങ്ങളേ ആവൂ. രണ്ടിനും പരിമിതികളുണ്ട്. അവിടെ 'ക്രിട്ടിക്കൽ' ആകാൻ ഒക്കുകയില്ല. ആയാൽ അവയുടെ അധികാരികൾ സമ്മതിക്കുകയുമില്ല. അതു മനസ്സിലാക്കി ഞാൻ ഇവയ്ക്ക് ഇപ്പോൾ പോകാറില്ല.

കള്ളം പറയാതെ കഴിഞ്ഞുകൂടുന്നതെങ്ങനെ? നിർദ്ദോഷമെന്നു നമ്മൾ കരുതുന്ന ഓരോ പ്രവൃത്തിയും കള്ളമല്ലേ? ഞാൻ സായാഹ്നത്തിൽ വീടുവിട്ടു നഗരത്തിലേക്കു പോകുന്നതിനു മുൻപായി വിലകൂടിയ പുസ്തകങ്ങൾ ഇരിക്കുന്ന അലമാരി പൂട്ടി താക്കോൽ ആരും കാണാത്ത സ്ഥലത്ത് ഒളിച്ചുവയ്ക്കുന്നു. ഞാൻ സത്യസന്ധനാണെങ്കിൽ എന്തിനു താക്കോൽ ഒളിച്ചുവയ്ക്കുന്നു? ബെഡ്സോർ

വന്നു ചീഞ്ഞളിഞ്ഞ ശരീരവുമായി കിടക്കുന്നവൻ തൊണ്ണൂറാം വയസ്സിൽ മരിക്കുന്നു. ശവം സംസ്കരിച്ചു മൂന്നുദിവസം കഴിഞ്ഞാലും അയാൾ കിടന്ന മുറിയിൽ സഹിക്കാനാവാത്ത ദുർഗ്ഗന്ധം ഉണ്ടായിരിക്കും. ആ മരണമന്വേഷിച്ച് അവിടെ ചെല്ലുന്ന ഞാൻ അയാളുടെ മക്കളോടും മക്കളുടെ മക്കളോടും 'ദുഃഖിക്കാതെ സമാധാനമായിരിക്കു' എന്നു പറയുന്നു. മരിച്ചല്ലോ കിഴവൻ എന്നു കരുതി സമാധാനത്തോടെയിരിക്കുന്ന ബന്ധുക്കളോടാണ് എന്റെ കാപട്യം കലർന്ന ആശ്വാസവാക്കുകൾ. വായനക്കാരേ ഈ ലോകത്തു കള്ളം പറയാതെ കഴിഞ്ഞുകൂടുന്നതെങ്ങനെ?


കുമാരനാശാൻ

## ചന്ദ്രമതി

"For I had weighed the
mountains in a balance
And the skies in a scale
I come to sell the stars
old lamps for new-
Old stars for sale
(G.K. Chesterton)

ഉജ്ജ്വലനക്ഷത്രങ്ങൾക്കു പ്രാചീനതയില്ല. അവ എപ്പോഴും ജ്വലിച്ചുകൊണ്ടിരിക്കുന്നു. എങ്കിലും നവീനന്മാർ വള്ളത്തോൾ, ചങ്ങമ്പുഴ, ഇടപ്പള്ളി ഇവരുടെ കാവ്യനക്ഷത്രങ്ങളെ പഴഞ്ചൻ സാധനങ്ങളെന്നു പറഞ്ഞു വില്ക്കാൻ നടക്കുന്ന ഇക്കാലത്ത് ശ്രീമതി ചന്ദ്രമതിയുടെ 'ആരെന്നറിയാതെ' എന്ന ലയാത്മകമായ കാവ്യം വായിക്കുന്നത് തികച്ചും ഹൃദ്യമായ അനുഭവമാണ്. ഞാൻ ഈ കാവ്യം പല പരിവൃത്തി വായിച്ചു. ഓരോ പാരായണവും എനിക്ക് അനുഭൂതി ഉളവാക്കി. ശൂന്യത നിറഞ്ഞ ഈ ലോകത്തു ജീവിക്കുന്ന ഞാൻ. കയ്പേറിയ അനുഭവങ്ങളിൽപെട്ട് ഉഴലുന്ന ഞാൻ കുറച്ചൊന്നുമല്ല ഈ കാവ്യത്താൽ ആശ്വസിപ്പിക്കപ്പെട്ടത്. കവി ചോദിക്കുന്നു.

"പാതിയിലേറെയും പിന്നിട്ട പാതയിൽ
ആകെത്തളർന്നു ഞാൻ നില്ക്കെ
ആരെന്റെ ചെവികളിൽ നീലാംബരീരാഗ
സാന്ത്വനമായ് നിറയുന്നു?

ഒരദൃശ്യകരം കവിയെ തഴുകുന്നു. നീലാംബരീരാഗ സാന്ത്വനം പൊഴിക്കുന്നു. അതേ അനുഭവം എനിക്കു നല്കുന്നു ചേതോഹരമായ ഈ കാവ്യം. പദസന്നിവേശത്തിന്റെ സവിശേഷതയും സത്യത്തിലേക്ക് അനുവാചകനെ കൊണ്ടുചെല്ലുന്ന മന്ദഗതിയാർന്ന ലയവുമാണ് ഈ കാവ്യത്തിന്റെ ഭംഗിക്ക് ആസ്പദം.

ചുരുണ്ട തലമുടി:-
മദ്ധ്യവയസ്സു
കഴിയുമ്പോൾ
സ്ത്രീക്കും പുരുഷനും
കഷണ്ടിയുണ്ടാക്കുന്നത്.

## പുതിയ നിഘണ്ടു

**മേ**ശ തുടങ്ങിയ മരസ്സാമാനങ്ങൾ:- കരുതലില്ലാതെ വീട്ടിനകത്തു ഗൃഹനായകനും മറ്റുള്ളവരും നടക്കുമ്പോൾ കാൽവിരലുകൾക്കു ക്ഷതം വരുത്താനുള്ളവ.
റ്റെലിഫോൺ റിസീവർ:- വിദ്യുച്ഛക്തി പോയാലുടൻ ഇലക്ട്രിക്കൽ സബ് സ്റ്റെയ്ഷനിലെ ഈ ഉപകരണം പൊടുന്നനേ ചാടി താഴത്തേക്കിറങ്ങും. ആ ചാട്ടം നടത്തുന്നത് റിസീവർ.
മൂക്ക്:- ദൂരദർശൻ കേന്ദ്രത്തിലെ ചില ന്യൂസ് വായനക്കാർക്കു വായിക്കുന്ന സമയത്ത് പ്രധാന സഹായമരുളുന്ന അവയവം.
പദ്യം:- നാലുവാക്യം 'നേരേചൊവ്വേ' ഗദ്യത്തിലെഴുതാൻ കഴിവില്ലാത്തവർക്കു വ്യാകരണപ്പിശകോടും ശൈലീഭംഗത്തോടും എന്തുമെഴുതാൻ സഹായിക്കുന്നത്.
ചുരുണ്ട തലമുടി:- മദ്ധ്യവയസ്സു കഴിയുമ്പോൾ സ്ത്രീക്കും പുരുഷനും കഷണ്ടിയുണ്ടാക്കുന്നത്.
പ്രഫെസർ:- മലയാളഭാഷയിലെയോ ഇംഗ്ലീഷ് ഭാഷയിലെയോ എല്ലാ അക്ഷരങ്ങളും അറിയാത്ത ആൾ.
മിക്സർ അല്ലെങ്കിൽ മിക്സി:- വീട്ടിൽ മാന്യന്മാർ വന്നിരിക്കുമ്പോൾ അവരെ ഓടിക്കാനായി സ്ത്രീകൾ പ്രവർത്തിപ്പിക്കുന്ന ഒരു ഉപകരണം.
അവതാരിക:- ഗ്രന്ഥാരംഭത്തിലെ പച്ചക്കള്ളം.
ഇടികല്ലും കുഴവിയും:- അറുപതു വയസ്സുകഴിഞ്ഞിട്ടു വിവാഹം കഴിക്കുന്ന സ്ത്രീക്കോ പുരുഷനോ സമ്മാനമായി നല്കാനുള്ളവ. Kindly avoid presents എന്ന പരമശാസനം ഉണ്ടെങ്കിലും ദമ്പതികൾക്കു വെറ്റിലമുറുക്ക് ഇല്ലെങ്കിലും ഇതു സമ്മാനമായി നല്കാം.
പിള്ളേർ:- അവരുടെ അച്ഛനമ്മമാരുടെ മുൻപിൽവച്ച് ആതിഥേയരായ ഗൃഹനായകനും ഗൃഹനായികയ്ക്കും താലോലിക്കാനുള്ളവർ. അങ്കിളിന് ഒരുമ്മ തരു എന്നു വീട്ടുകാരനും ആന്റിക്ക് ഒരുമ്മ തരു എന്നു വീട്ടുകാരിയും അവരോടു മധുരസ്വരത്തിൽ പറയും. പിള്ളേർ അവരുടെ അച്ഛനമ്മമാരോടൊരുമിച്ചു പൊയ്ക്കഴിഞ്ഞാൽ 'വൃത്തികെട്ട ശവങ്ങൾ. ഇവറ്റയെ വളർത്തിവച്ചിരിക്കുന്നതു കണ്ടില്ലേ' എന്നു വീട്ടുകാരനും വീട്ടുകാരിക്കും പറയാനുള്ളവർ.

## ബലികഴിക്കൽ

'**ച**ക്രവാളത്തിന്റെ പിന്നിലായി കതിരവൻ മറഞ്ഞു. അന്തരീക്ഷത്തിൽ നക്ഷത്രങ്ങൾ വൈരക്കല്ലുകൾപോലെ ഒന്നൊന്നായി തിളങ്ങി. കുളിരിളം കാറ്റു വീശി. മെല്ലെ, മെല്ലെ പനിമതി ഉയർന്നു വരികയാണ്' ഇമ്മട്ടിലുള്ള വർണ്ണനം ഇന്നാരിലും പ്രതികരണം ഉളവാക്കുകയില്ല. വേണ്ടപോലെ സാഹിത്യസംസ്കാരം ഇല്ലാത്ത വല്ല അടുക്കളക്കാരിക്കും പ്രതികരണം ജനിച്ചാൽ അതിനെ 'സ്റ്റോക്ക് റിയാക്ഷ'നായി മാത്രം കരുതിയാൽ മതി. സ്റ്റോക്ക് എന്ന ഇംഗ്ലീഷ് വാക്കിന്റെ അർത്ഥം സർവസാധാരണമായി ഉപയോഗിക്കപ്പെടുന്നത്. കൂടുതൽ ഉപയോഗിക്കപ്പെടുന്നതിനാൽ വായനക്കാരന് അല്ലെങ്കിൽ ശ്രോതാവിനു താൽപര്യം ജനിപ്പിക്കാത്തത് എന്നൊക്കെയാണ്. വളരെക്കാലമായി കഥയെഴുത്തുകാർ ഈ സ്റ്റോക്ക് റിയാക്ഷൻ വായനക്കാർക്ക് ഉണ്ടാക്കിക്കൊണ്ടിരിക്കുന്നു. ആ കഥയെഴുത്തുകാരിൽ പെടുന്നു ദേശാഭിമാനി വാരികയിൽ 'പ്രതിപം' എന്ന ചെറുകഥയെഴുതിയ ശ്രീമതി ആർ. രാജശ്രീ. ഗോപികാരമണൻ എന്നൊരു അധ്യാപകനെ ഒരു വിദ്യാർത്ഥിനി കാണുന്നു. അവരെക്കൊണ്ട് അത്രയൊന്നും സംസാരിപ്പിക്കാൻ കഥാകാരി ശ്രമിക്കുന്നില്ല. അവരുടെ പ്രവർത്തനങ്ങളിലൂടെയും രണ്ടുപേരുടെയും വികാരങ്ങൾ സ്പഷ്ടമാക്കുന്നില്ല ശ്രീമതി. ഒടുവിൽ ഒരു കാരണവുമില്ലാതെ വിദ്യാർത്ഥിനി അയാളുടെ ഇരുചക്രവാഹനത്തിന്റെ പിറകിൽ കയറിപ്പോകുന്നു. തന്നെ എവിടെ കൊണ്ടുപോകുന്നു എന്ന അവളുടെ ചോദ്യത്തിന് ഗോപികാരമണൻ മറുപടി നല്കുന്നില്ല. അയാൾ അപ്രത്യക്ഷനായിരിക്കുന്നു. പെണ്ണ് 'ഉരുക്കുജന്തുവിനെ' -വാഹനത്തെ- 'അള്ളിപ്പിടിച്ച് കമിഴ്ന്നു കിടന്നു.' വാഹനത്തിനും അവൾക്കുമിടയിൽ നേർത്ത സാരി മാത്രം. പെണ്ണ് ഒരിടത്തു വീണു. പുരുഷന്മാരുടെ ചിരി. ഒരാഴ്ചയ്ക്കുശേഷം ആ സാരി കീറലുകളോടെ അവൾക്കു തിരിച്ചുകിട്ടി. ഇതു ബലാത്കാരവേഴ്ചയോ? അതോ പെണ്ണിന്റെ മതിവിഭ്രമമോ? അത്രയ്ക്കു ബുദ്ധിശക്തിയില്ലാത്ത എനിക്ക് ഉത്തരം നല്കാൻ വയ്യ. പക്ഷേ ഒന്നു പറയാൻ എനിക്കറിയാം. ഇതൊരു പഴഞ്ചൻ വിഷയമാണ്. ആ വിഷയത്തെ പ്രകടനാത്മകതയോടെ പ്രതിപാദിച്ച് സ്റ്റോക്ക് റിയാക്ഷൻ ജനിപ്പിക്കുകയാണ് രാജശ്രീ. പ്രകടനാത്മകതയ്ക്കുവേണ്ടി കലയോടു ബന്ധപ്പെട്ട സത്യത്തെയും കലയെയും ബലികഴിക്കുകയാണ് രാജശ്രീ.






ഒ.വി. ഉഷ

## മഞ്ഞസ്സോപ്പ്

**ന്യൂ**സ്‌ലണ്ടിലെ വലിയ എഴുത്തുകാരനാണ് Frank Sargeson. അദ്ദേഹത്തിന്റെ 'A Piece of Yellow Soap' എന്ന കഥയെക്കുറിച്ചു പറയാൻ എനിക്കു കൗതുകം.

അടുക്കളവാതിലിൽ ഒരു വലിയ കഷണം വാഷിങ് സോപ്പുമായി നില്ക്കാറുണ്ടായിരുന്ന ആ സ്ത്രീ മരിച്ചുകഴിഞ്ഞു. പാലുകൊണ്ടു കൊടുക്കുന്നവനായിരുന്നു അയാൾ. ജോലി പാല് കൊടുക്കലും അതിന്റെ വില ആഴ്ചതോറും വാങ്ങിക്കലും. പക്ഷേ ആ സ്ത്രീ ഒന്നും കൊടുത്തില്ല. കാരണം ആ മഞ്ഞസ്സോപ്പുതന്നെ. ശനിയാഴ്ചയിലെ പ്രഭാതങ്ങളെ പാല്ക്കാരനു മറക്കാൻ വയ്യ. അയാൾ കർശനമായി പണം ചോദിക്കും. അവൾ മഞ്ഞസ്സോപ്പുമായി പടിക്കെട്ടിന്റെ മുകളിൽ വന്നുനില്ക്കും. രണ്ടുപേരും തർക്കിക്കും. പാലു വാങ്ങിക്കുന്നവരിൽനിന്നു പണം വാങ്ങിക്കൊണ്ടു കൊടുത്താലല്ലേ അയാൾക്കു ജീവിക്കാൻ പറ്റൂ. പക്ഷേ ആ സ്ത്രീ ഒരു പെനിപോലും കൊടുത്തില്ല. സോപ്പിൽ അയാളുടെ കണ്ണുകൾ ചെന്നുവീഴും. അതോടെ അവളോടു പണം ചോദിക്കാനുള്ള ശക്തി അയാൾക്കു നഷ്ടപ്പെടും. എന്തെങ്കിലും പിറുപിറുത്തുകൊണ്ട് അയാൾ തിരിച്ചുപോകും. ആ മഞ്ഞസ്സോപ്പ് പാല്ക്കാരനിൽ ജനിപ്പിച്ച ശക്തിവിശേഷത്തെക്കുറിച്ച് അവൾക്ക് അറിവുണ്ടോ? മറ്റുള്ള വ്യാപാരികളിലും അവൾ സോപ്പിന്റെ ഈ ശക്തി പ്രയോഗിച്ചിരുന്നോ? പാല്ക്കാരന് അതറിഞ്ഞുകൂടാ. ചിലപ്പോൾ അവർ രണ്ടുപേരും തെരുവിൽവച്ചു കാണും. അപ്പോൾ അവൾ ഹാൻഡ്ബാഗിനകത്തു കൈകടത്തും. അവിടെ മഞ്ഞസ്സോപ്പ് ഉണ്ടായിരിക്കാമെന്നാണ് അയാളുടെ വിചാരം. അദ്ഭുതങ്ങൾ സൃഷ്ടിക്കുന്ന ഏലസ്സായിരുന്നു ആ സോപ്പുകഷണം. ലോകത്തിന്റെ കാലിന്യം അതിലൂടെ കടന്നുചെല്ലുകില്ല. ശരി. അവൾ മരിച്ചല്ലോ. മഞ്ഞസ്സോപ്പും ബലമായി പിടിച്ചുകൊണ്ടാവും അവൾ സ്വർഗ്ഗത്തിലേക്കു പോയത്. സ്വർഗ്ഗത്തിലോ ഈശ്വരനിലോ വലിയ വിശ്വാസമില്ല പാല്ക്കാരന്. പക്ഷേ ഈശ്വരനു സംവേദനശക്തിയുണ്ടെങ്കിൽ ആ മഞ്ഞസ്സോപ്പുകഷണം കാണുമ്പോൾ അദ്ദേഹത്തിനു ലജ്ജ തോന്നിയിരിക്കും.

കഥ തീർന്നു. സോപ്പ് ഇവിടെ സിംബലാണ്. എന്തിന്റെ പ്രതീകം? അതറിയാൻ ഒരു സൂചകപദം കഥാകാരൻ കഥയിൽ നിവേശിപ്പിച്ചിട്ടുണ്ട്. കാലിന്യമെന്നതാണ് ആ വാക്ക്. കാലിന്യത്തിന്റെ വിപരീതാവസ്ഥയാണ് മൃദുത്വം. പാല്ക്കാരനും സ്ത്രീയും പാവങ്ങൾ. രണ്ടുപേർക്കും പണമില്ല. എന്നാൽ സ്ത്രീയുടെ ബോധമണ്ഡലത്തിന്റെ മൃദുലഭാവം അയാളെ അവരോട് അടുപ്പിക്കുന്നു; അതുകൊണ്ട് അവരെ ശകാരിച്ചു പണം കൈക്കലാക്കാൻ അയാൾക്കു വയ്യ. തെരുവിൽവച്ചു കാണുമ്പോഴും അവൾ ആ മൃദുത്വത്തെ പ്രകാശിപ്പിക്കുന്നു. ഈശ്വരന്റെ നേർക്കും ഒരു ഉപാലംഭമുണ്ടിവിടെ. ലോകത്തിന്റെ കാലിന്യത്തിനെല്ലാം കാരണക്കാരൻ അദ്ദേഹംതന്നെ. സ്വർഗ്ഗത്ത് എത്തിയ മൃദുലമനസ്കയായ സ്ത്രീയെക്കണ്ട് അദ്ദേഹം ലജ്ജിക്കുന്നു.

പ്രിയപ്പെട്ട വായനക്കാരേ. ഇങ്ങനെയൊക്കെയാണ് മഹാന്മാർ കഥകൾ എഴുതുന്നത്.

പദ്യം:- നാലുവാക്യം
'നേരേചൊവ്വേ'
ഗദ്യത്തിലെഴുതാൻ
കഴിവില്ലാത്തവർക്കു
വ്യാകരണപ്പിശകോടും
ശൈലീഭംഗത്തോടും
എന്തുമെഴുതാൻ
സഹായിക്കുന്നത്.

(6-ാം പേജിൽ നിന്നും തുടർച്ച)

നമ്മുടെ നാട്ടിൽ പണ്ട് അദ്ധ്യാപകരോട് ചെയ്തിരുന്നതുപോലെ റിപ്പോർട്ടർമാർക്ക് വൗച്ചറിൽ ഒപ്പിടുന്ന ശമ്പളം കൊടുക്കില്ല. ഉടമസ്ഥൻ തന്നെ ഇത് ന്യായീകരിക്കുന്നത് " റിപ്പോർട്ടർക്ക് എന്തിനാണ് ശമ്പളം? അതിന്റെ പലമടങ്ങ് വേറെ വരുമാനം അവർക്കില്ലേ?".

കേരളത്തിലെ പരേതനായ ഒരു പത്രമുതലാളിയുടെ കഥപറയാം. ഒരെഴുത്തുകാരനെ കിട്ടിയാൽ അയാളുടെ കൂടെ മദ്യപിക്കാനായിട്ട് ആയിരമോ രണ്ടായിരമോ കണ്ണടച്ചു ചിലവാക്കും. പക്ഷെ. എഴുതിക്കൊടുക്കുന്ന ചരക്കിന് അതേ എഴുത്തുകാരന് അമ്പതുരൂപ കൊടുക്കുന്നത് പ്രാണൻ പറിച്ചു കൊടുക്കുന്ന പോലായിരുന്നു അദ്ദേഹത്തിന്. സ്വദേശികളായ പത്രമുതലാളിമാരുടെ വർഗസ്വഭാവമാണിത്.

പത്രപ്രവർത്തകരുടെയും എഴുത്തുകാരുടെയും താല്പര്യം വിദേശമാധ്യമങ്ങളെ വരാനനുവദിക്കുക മാത്രമല്ല; കാലുകഴുകി സ്വീകരിക്കുന്നതാണ്. റേഷൻ വാങ്ങുന്നതിനേക്കാൾ വലുതാണ് ദേശസ്നേഹമെന്ന് ആരെങ്കിലും പറഞ്ഞാൽ ആ ഒറ്റ കാരണം കൊണ്ട് പറയുന്നവനെ ഊളമ്പാറയിലോ കുതിരവട്ടത്തോ കയറ്റണമെന്ന് വിശ്വസിക്കുന്ന ആളാണ് ഞാൻ. രാജ്യം നമുക്ക് വേണ്ടിയാണ്. നമ്മൾ രാജ്യത്തിന് വേണ്ടിയല്ല. പ്രേതനെന്തിന് പേട്രിയറ്റിസം?

നമ്മുടെ നാട്ടിലെ പത്രമുതലാളിമാരെ നേരംവഴി കൊണ്ടുവരാനുള്ള ഒരേയൊരു ചികിത്സയാണ് വിദേശമാധ്യമങ്ങളെ മുൻവാതിലിലൂടെയും പിൻവാതിലിലൂടെയും ഓടുപൊളിച്ചും അകത്തു കടത്തുന്നത്. അതിലാണ് പത്രപ്രവർത്തകരുടെയും എഴുത്തുകാരുടെയും താല്പര്യം കിടക്കുന്നത്.

അതിനെതിരെ നില്ക്കുന്ന സകലരും നാടൻമുതലാളിമാരെ സംരക്ഷിക്കാനായി പത്രപ്രവർത്തകരുടെയും എഴുത്തുകാരുടെയും താല്പര്യത്തിനെതിരെ നില്ക്കുന്നവരാണ്. അവരെ കണ്ടറിഞ്ഞ് കൈകാര്യം ചെയ്യേണ്ടത് പത്രപ്രവർത്തകരുടേയും എഴുത്തുകാരുടേയും നിലനിൽപിന്റെ പ്രശ്നമാണ്.

ഇപ്പോൾ മനസ്സിലായിക്കാണുമല്ലോ വെണ്ടയ്ക്കാ വലുപ്പത്തിൽ [illegible]ളുടെ കുരിശുയുദ്ധത്തെ പ്രോത്സാഹിപ്പിച്ച് വൻകിട പത്രങ്ങളിൽ [illegible] വാർത്തകൾക്കു പിന്നിലെ സോദ്ദേശ സാഹിത്യം അതുകൊണ്ടാ[illegible] അപഖ്യാതിയായി മാറുന്നത്.

**ആ**കെ കുത്തഴിഞ്ഞ് അപകടാവസ്ഥയിലെത്തിനിൽക്കുന്ന സംസ്ഥാന ഖജനാവിന്റെ സാമ്പത്തിക നില രണ്ടുവർഷം കൊണ്ട് രക്ഷിച്ചെടുക്കും.

ധനകാര്യമന്ത്രി
ടി.ശിവദാസമേനോൻ.

*ഇപ്പറയുന്നതൊരു മാടമ്പിത്തരമാണല്ലോ ശിവദാസമേനോനെ.*

* * * * * * *

**നാ**ടിന്റെ യഥാർത്ഥ ചരിത്രം കണ്ടെത്തുകയും വ്യാജചരിത്രം തിരുത്തുകയുമാണ് സാംസ്കാരിക പ്രവർത്തകന്റെ കടമ.

ഡോ.പുതുശ്ശേരി രാമചന്ദ്രൻ.

*സാംസ്കാരിക പ്രവർത്തകനൊന്നും കഴിയുന്ന കാര്യമല്ല അത്. വല്ല ലോക മലയാള സമ്മേളനവും വിചാരിച്ചാലേ ഇതൊക്കെ കഴിയൂ.*

* * * * * * *

**പു**തുക്കിയ ബസ് ചാർജ്ജ് വർദ്ധന കുറയ്ക്കാൻ യാതൊരു നിർവാഹവുമില്ല.

ട്രാൻസ്പോർട്ട് മന്ത്രി
പി.ആർ. കുറുപ്പ്.

*ഒന്നും കുറയ്ക്കണ്ട. എങ്ങനെയുണ്ട്, വല്ലതും കീശയിൽ വീഴുന്നുണ്ടോ? നല്ലത് വനമാ, ഈ ട്രാൻസ്പോർട്ടങ്ങ് കള.*

* * * * * * *

**വി**ദേശ മലയാളികളും മറുനാടൻ മലയാളികളും അനുഭവിക്കുന്ന ബുദ്ധിമുട്ടുകൾ പരിഹരിക്കുന്നതിന് സർക്കാർ അങ്ങേയറ്റത്തെ പരിഗണന നൽകും.

മുഖ്യമന്ത്രി ഇ.കെ.നായനാർ.

*നായനാർക്കിപ്പോൾ നാടൻ മലയാളികൾ വെറും കൺട്രികളായിപ്പോയി, ഇല്ലേ?*

* * * * * * *

**മ**ലയാള സംസ്കാരം തലയിൽ കെട്ടിവയ്ക്കാവുന്ന ഒന്നല്ല. കസവുമുണ്ടു ധരിച്ച് ചന്ദനക്കുറിയണിഞ്ഞാൽ മലയാളിയാവില്ല. മലയാളം സർവശ്രേഷ്ഠമാണെന്ന ചിന്ത തെറ്റാണ്. എല്ലാവരും ഒന്നെന്ന ചിന്തയാണ് വളർത്തേണ്ടത്.

മാധവിക്കുട്ടി.

*മാധവിക്കുട്ടി നോബൽ പ്രൈസിലേക്കുള്ള നോട്ടമാ.*

* * * * * * *

**കേ**രളത്തിൽ കലാകാരന്മാരിൽ ഏറ്റവും കഷ്ടപ്പാടും പീഡനവും അനുഭവിക്കുന്നവർ ചിത്രകാരന്മാരാണ്.

സക്കറിയ.

*ചിത്രകാരന്മാരും കൈക്കൂലി കൊടുക്കാൻ തുടങ്ങിയോ?*




* * * * * * *

**ക**വിത്രയത്തെക്കുറിച്ചും ജി.ശങ്കരക്കുറുപ്പിനെക്കുറിച്ചും അറിയാത്ത മലയാളി മലയാളിയാണോ?

തകഴി.

*അമേരിക്കൻ മലയാളിയെങ്കിലുമായിക്കൂടേ?*

* * * * * * *

**കേ**രളത്തിലെ അദ്ധ്യയന രീതി പാടെ അഴിച്ചുപണിയും.

വിദ്യാഭ്യാസമന്ത്രി പി.ജെ. ജോസഫ്.

*അഴിച്ചുപണിയണ്ട; അഴിച്ചുകെട്ടിയാൽ മതി; വീട്ടിലെ പാർവതിയെ അഴിച്ചുകെട്ടുന്നതുപോലെ.*

* * * * * * *

**സാം**സ്കാരിക രംഗത്തെ പ്രതിസന്ധി പരിഹരിക്കാതെ രാഷ്ട്രീയരംഗത്തെ പ്രതിസന്ധിക്ക് പരിഹാരം കാണാനും രാഷ്ട്രത്തിനു മുന്നേറാനും സാദ്ധ്യമാകില്ല.

പി. ഗോവിന്ദപ്പിള്ള

*അഞ്ചുകൊല്ലം സുഖമായിരിക്കാം. കിട്ടിയ ജോലി കളയണ്ട. വയസ്സാണ്. വേറെ ജോലി കിട്ടാൻ വലിയ പ്രയാസവുമാണ്.*

* * * * * * *

**പു**തുതായി കടന്നുവരുന്ന പുത്തൻകൂറ്റുകാർക്ക് അനർഹമായ സ്ഥാനങ്ങൾ നൽകിയതാണ് കോൺഗ്രസ്സിനെ തളർത്തിയത്.

കെ. മുരളീധരൻ.

*കോഴിക്കോട്ട് കടപ്പുറത്ത് ഗാന്ധിജിയോടും കേളപ്പജിയോടുമൊപ്പം ഉപ്പുകുറുക്കിയ മുരളീധർജീ....*

* * * * * * *

**കോ**ൺഗ്രസ്സിനെയും രാജ്യത്തെയും രക്ഷിക്കാൻ എനിക്കു കഴിഞ്ഞില്ലെങ്കിലും എന്റെ അച്ഛനെ 'കഴിയുമെന്നു കരുതുന്നവരുടെ ബുദ്ധിശൂന്യത നിങ്ങൾക്കൊരിക്കലും തോന്നാതിരിക്കട്ടെ.

ബെന്നി ബഹനാൻ.

*ബഹനാൻജീ, ആന്റണിയുടെ മക്കളോടാണോ ഇപ്പറയുന്നത്?*

* * * * * * *

**ഉ**ന്നത വിദ്യാഭ്യാസ രംഗത്തുനിന്നും മാനുഷിക മൂല്യങ്ങൾ പൂർണ്ണമായും അകന്നുകൊണ്ടിരിക്കുകയാണ്.

സ്പീക്കർ എം.വിജയകുമാർ.

*മാനുഷിക മൂല്യങ്ങളോ, അതെന്താ സാധനം?*

* * * * * * *

**പ**രമ്പരാഗത വ്യവസായങ്ങളെ മാത്രമല്ല ആധുനിക സാങ്കേതിക വ്യവസായങ്ങളേയും സഹായിക്കുകയാണ് സർക്കാരിന്റെ നയം.

വ്യവസായമന്ത്രി സുശീലാഗോപാലൻ.

*ബ്യൂട്ടി പാർലറുകളും പെടുമോ?*

* * * * * * *

**പൊ**ലീസുകാർ പോക്കറ്റടിക്കുന്നത് കിട്ടുന്ന ശമ്പളം തികയാത്തതുകൊണ്ടായിരിക്കാം. പൊലീസുകാരുടെ കാര്യം ഇങ്ങനെയാണെങ്കിൽ സാധാരണക്കാരെ കുറ്റം പറഞ്ഞിട്ട് കാര്യമില്ല. ഓണം അടുത്തപ്പോൾ കൈയിലുള്ള കാശ് തികയാഞ്ഞിട്ടായിരിക്കും അവർ പോക്കറ്റടിച്ചത്. പൊലീസിന്റെ ഉന്നതതലത്തിൽനിന്നു താഴോട്ടുവരെ ഈ പോക്കറ്റടിയുണ്ട്.

മുഖ്യമന്ത്രി ഇ.കെ. നായനാർ.

*പോക്കറ്റടി വകുപ്പിനു പറ്റിയ മന്ത്രിയെയും കിട്ടി.*

* * * * * * *

**അ**രാഷ്ട്രീയവാദം അസഹിഷ്ണുതയുടെ ഭാഗമാണ്. രാഷ്ട്രീയമില്ലാത്ത മനുഷ്യനില്ല. രാഷ്ട്രീയമില്ലെന്നു പറയുന്നത് ജാടയാണ്.

കടമ്മനിട്ട.

*സഖാവേ, പോളിറ്റ് ബ്യൂറോയിലൊന്നു കടന്നുകേറാൻ നോക്കൂ.*

* * * * * * *

**ജ**നങ്ങളിൽനിന്ന് അകന്നുപോയ നേതാക്കളാണ് കോൺഗ്രസ്സിന്റെ പരാജയത്തിനു കാരണം.

രമേശ് ചെന്നിത്തല.

*അല്ല. രമേശ് ചെന്നിത്തലയെപ്പോലുള്ളവരെ ജയിപ്പിച്ച് ഡൽഹിയിൽ സുഖിക്കാൻ വിട്ടതാണ് കോൺഗ്രസ്സിന്റെ പരാജയം.*

* * * * * * *

**'തീ**രജ്യോതി' എന്ന പദ്ധതിയിലൂടെ തീരദേശത്തെ എല്ലാ മത്സ്യത്തൊഴിലാളികളുടെയും വീടുകൾ വൈദ്യുതീകരിക്കും.

ആനത്തലവട്ടം ആനന്ദൻ എം.എൽ.എ.

*കയർ മേഖലയിൽനിന്ന് ആനന്ദൻ ഇതാ, തീരദേശത്തേക്ക് നീങ്ങുന്നു.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications (P) Ltd. at Kala Kaumudi Press, Thiruvananthapuram
Managing Editor : M. Sukumaran